ശ്രീശങ്കരാചാര്യവിരചിതം

# വിവേകചൂഡാമണി



വ്യാഖ്യാതാ

## സ്വാമി ജ്ഞാനാനന്ദസരസ്വതി

# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# വിവേകചൂഡാമണി

ശ്രീശങ്കരാചാര്യവിരചിതം



വ്യാഖ്യാതാവ്

**സ്വാമി ജ്ഞാനാനന്ദസരസ്വതി**

പ്രസാധകർ

**ആനന്ദകുടീരം പബ്ലിക്കേഷൻസ്**

കന്യാകുമാരി

**VIVEKACHOODAMANI**
(Malayalam)

by
**Sreemat Sankaracharya**

*Commentary by:*
**H.H. Swami Gnanananda Saraswathy**

*Published by:*
**Anandakudeeram Publications**
Kanyakumari

**Rs. 60.00**

*Printed at :*
Sivananda Offset Press
Sivananda Ashramam
Palakkad - 678 009.

# മുഖവുര

ഓം നമോ നാരായണായ.

ശ്രീശങ്കരഭഗവത്പാദരുടെ പ്രകരണഗ്രന്ഥങ്ങളിൽവെച്ച് അദ്വിതീയസ്ഥാനമാണ് വിവേകചൂഡാമണിക്കുള്ളത്. ഒരു സാധകനറിഞ്ഞിരിക്കേണ്ട എല്ലാക്കാര്യങ്ങളും സമഗ്രമായും വിശദമായും ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുണ്ട് ശ്രദ്ധാഭക്തിവിശ്വാസങ്ങളോടെ ഇതിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ സ്വജീവിതത്തിൽ പകർത്തുന്ന ഏതൊരു സാധകനും ആത്മസാക്ഷാത്ക്കാരം നേടാനാകും. സാധകൻമാർക്ക് നിത്യപാരായണത്തിനും മനനത്തിനുമെല്ലാം ഉപനിഷത്തുക്കളെപ്പോലെ ഉപയോഗപ്രദമാണ് ഈ ഗ്രന്ഥം. വിവേകചൂഡാമണിക്ക് എല്ലാ ഇന്ത്യൻ ഭാഷകളിലും ഒട്ടേറെ വ്യാഖ്യാനങ്ങൾ ലഭ്യമാണ്. മലയാളത്തിലും ഇതിന്റെ പല വ്യഖ്യാനങ്ങളും പ്രസിദ്ധീകരിച്ചു കഴിഞ്ഞിട്ടുണ്ട്. എന്നിരുന്നാലും സ്വാമിജ്ഞാനാനന്ദ സരസ്വതി തിരുവടിൾ ഈ വിശിഷ്ടകൃതിക്ക് ലളിതവും എന്നാൽ ആഴവും ഒഴുക്കുമുള്ള ശൈലിയിൽ എഴുതിയിട്ടുള്ള ഈ വ്യാഖ്യാനം സാധകന്മരായ ജിജ്ഞാസ്സുക്കളിൽ വിജ്ഞാനപ്രകാശം പ്രസിരിപ്പിക്കുന്നതാണ്. ഈ വ്യാഖ്യാനഗ്രന്ഥത്തിന്റെ വിശേഷം അനുവാചകർ അനുഭവിച്ചുതന്നെ അറിയേണ്ടതാണ്. ഇതിനകം ഈ വ്യാഖ്യാനത്തിന്റെ പല പതിപ്പുകൾ പുറത്തിറക്കുവാനിടയായി എന്നത് ഇതിന്റെ വൈശിഷ്ട്യം വ്യക്തമാക്കുന്നു.

ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിന് ചെലവ് വഹിച്ചിരിക്കുന്നത് ബ്രഹ്മവിദ്യാസംഘം (മസ്ക്കറ്റ്) പ്രവർത്തകരാണ്. ആദ്ധ്യത്മികരംഗത്ത് ഈ വിവേകചൂഡാമണിയിലൂടെ പ്രബുദ്ധരാകുന്ന

പുണ്യാത്മാക്കളുടെ സുകൃതാംശം ബ്രഹ്മവിദ്യാസംഘം പ്രവർത്തകർക്കും കുടുംബാംഗങ്ങൾക്കും അഖണ്ഡമായി ലഭിക്കുവാനിടയാകട്ടെ ! എല്ലാവിധ ആയുരാരോഗ്യസൗഖ്യങ്ങളും ദിവ്യാനുഗ്രഹങ്ങളും ശാശ്വതശാന്തിയും ഉണ്ടാകട്ടെ !

ജിജ്ഞാസ്സുക്കളായ മുമുക്ഷുക്കൾക്ക് ആത്മസാക്ഷാത്ക്കാരത്തിന് അത്യുത്തമമായിരിക്കുന്ന ഈ ഗ്രന്ഥം ശ്രീ ഗുരുദേവ തൃപ്പാദങ്ങളെ ഹൃദയത്തിൽ സ്മരിച്ചുകൊണ്ട് സജ്ജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

ഓം തത് സത്.

സ്വാമി നിത്യാനന്ദസരസ്വതി

ശിവാനന്ദാശ്രമം,
പാലക്കാട് - 9
21.8.2002

ശ്രീശങ്കരഭഗവത്പാദകൃത

# വിവേകചൂഡാമണി

സർവ്വവേദാന്ത സിദ്ധാന്ത
ഗോചരം തമ ഗോചരം
ഗോവിന്ദം പരമാനന്ദം
സദ്ഗുരും പ്രണതോഽസ്മ്യഹം 1

ഗ്രന്ഥാരംഭത്തിൽ ഗുരുവന്ദനം ചെയ്യുന്ന ആചാര്യനേയും ലക്ഷ്യസ്വരൂപമായ പരമാത്മാവിനേയും അഭേദ രൂപേണ കൂട്ടിയിണക്കിക്കൊണ്ടാണ് പറയുന്നത്. ശ്രീഗോവിന്ദാചാര്യനും ഗോവിന്ദനെന്ന അഭിധാനത്താൽ പ്രസിദ്ധനായ പരമാത്മാവും സർവ്വസാധാരണമായി അഗോചരന്മാരാണ്. എങ്കിലും വേദാന്തസിദ്ധാന്തങ്ങളെകൊണ്ട് അറിയപ്പെടാവുന്നവരുമാണ്. വേദാന്തജ്ഞാനികൾ ഗോവിന്ദാചാര്യരെയും വേദാന്തജ്ഞാന ദൃഷ്ടി പരമാത്മാവിനെയും സാക്ഷാൽക്കരിക്കാറുണ്ട്. അതിനാൽ അഗോചരനാണെങ്കിലും വേദാന്തിക്കും വേദാന്തജ്ഞാനത്തിനും ഗോചരനായും ആനന്ദസ്വരൂപനായും ഇരിക്കുന്ന ഗോവിന്ദനെന്ന സദ്ഗുരുവിനെ–പരമാത്മാവിനെ ഞാൻ നമസ്കരിക്കുന്നു. ആചാര്യാനുഗ്രഹംകൊണ്ട്–ഈശ്വരാനുഗ്രഹംകൊണ്ട് പ്രകരണം നിർവിഘ്നപരിസമാപ്തിയിൽ

എത്തിച്ചേരണമെന്ന് വിവക്ഷ.

ജന്തൂനാം നരജന്മ ദുർലഭമതഃപുംസ്ത്വം തതോ-
വിപ്രതാ
തസ്മാദ്വൈദികധർമ്മമാർഗ്ഗപരതാ വിദ്വത്ത്വ-
മസ്മാത്പരം
ആത്മാനാത്മവിവേചനം സ്വനുഭവോ ബ്രഹ്മാ-
ത്മനാ സംസ്ഥിതിഃ
മുക്തിർന്നോശതകോടി ജന്മസുകൃതൈഃ
പുണ്യൈർവിനാ ലഭ്യതേ. 2

ദുഃഖഭൂയിഷ്ടമായ സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങിക്കഴിയുന്ന-ആവർത്തിച്ചാവർത്തിച്ച് ജനനമരണങ്ങളെ പ്രാപിക്കുന്ന-കോടാനുകോടി ജീവന്മാരിൽ ഏതെങ്കിലും ചിലർക്കുമാത്രം ചിലപ്പോൾ മാത്രമാണ് മനുഷ്യജന്മം കിട്ടുന്നത്. മനുഷ്യനായി ജനിച്ചാൽത്തന്നെ ആരോഗ്യത്തോടുകൂടിയ ശരീരം, അറിവും വിവേകവുമുള്ള ബുദ്ധി, ഈശ്വരവിശ്വാസം, വൈദീകജ്ഞാനം ഇവയെല്ലാമെത്രയോ ദുർലഭങ്ങളാണ്. എപ്പോഴെങ്കിലും ഒരിക്കൽ ഒരാൾക്ക് മനുഷ്യജന്മം കിട്ടുന്നുവെങ്കിൽ അവൻ ധന്യനാണ്. അതിലും വിശേഷിച്ച് പുരുഷനായിത്തീരുക. എന്തെല്ലാം സംസ്ക്കാരമുണ്ടായാലും പരതന്ത്രകളായ സ്ത്രീകൾക്ക് സംസാരനിവൃത്തി പുരുഷന്മാരേക്കാൾ തുലോം കുറവാണെന്നുതന്നെ പറയണം. പുരുഷനായി ജനിച്ചാലും പ്രാകൃതനോ ചണ്ഡാളനോ ആയിട്ടാണ് ജനിക്കുന്നതെങ്കിൽ ഭക്തിജ്ഞാനവൈരാഗ്യങ്ങൾ ഉണ്ടാവലും ജന്മസാഫല്യത്തെ പ്രാപിക്കലും വിഷമംതന്നെ. അതിനാൽ മനുഷ്യനായി ജനിക്കുക, പുരുഷനായിത്തീരുക, ബ്രാഹ്മണ

വർഗ്ഗത്തിൽ ജനിക്കുക, വേദജ്ഞാനമുണ്ടാവുക, വേദ ധർമ്മങ്ങളിൽ ശ്രദ്ധയും ആചരണവും ഉണ്ടാവുക, ആത്മവിദ്യയെ അറിയുക, ആത്മാനാത്മാക്കളെ തിരിച്ചറിയാറായിത്തീരുക, സ്വയം ആത്മാനുഭൂതിരസികനായിത്തീരുക, ജീവൻ മുക്തനായി ബ്രഹ്മസാക്ഷാത്കാരം അടയുക എന്നിങ്ങനെ പടിപടിയായി കയറിപ്പോയി എത്തിച്ചേരേണ്ടതായ ജീവിതലക്ഷ്യം എത്ര വിദൂരത്താണ് ! ഈ വീക്ഷണത്തിൽക്കൂടെ നോക്കുമ്പോൾ നൂറുകോടി ജന്മങ്ങളിൽ ആർജ്ജിച്ച പുണ്യപരമ്പരകൾ കൊണ്ടു മാത്രമേ ഒരാൾക്ക് ജന്മസാഫല്യമാകുന്ന കൈവല്യത്തെ അടയാൻ കഴിയൂ എന്നുപറയണം.

ദുർലഭം ത്രയമേവൈതദ്ദേവാനുഗ്രഹ ഹേതുകം
മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയഃ 3

ജീവൻ എത്രയൊക്കെ ശ്രമിച്ചാലും സാധിക്കാത്തതും ഈശ്വരാനുഗ്രഹംകൊണ്ടുമാത്രം സാധിക്കേണ്ടതുമായ മൂന്നുകാര്യങ്ങൾ ഉണ്ട്. മനുഷ്യനായി ജനിക്കുക, മോക്ഷേച്ഛയുണ്ടായിത്തീരുക, ഈശ്വരസ്വരൂപനായ ഒരു ആചാര്യനെ കണ്ടുകിട്ടാനും അദ്ദേഹത്തെ ആശ്രയിക്കാനും സാധിക്കുക എന്നീ മൂന്നുകാര്യങ്ങൾ സാധിച്ചവൻ ധന്യനാണ്, അവൻെറ ജന്മം സഫലവുമാണ്. അതിനാൽ പ്രസ്തുത മൂന്നുകാര്യങ്ങളും സാധിച്ച സുകൃതികളായ മനുഷ്യർ ആയുഷ്കാലത്തിൽ ഒരുനിമിഷവും വെറുതെകളയാതെ മോക്ഷപ്രാപ്തിക്കായി പരിശ്രമിക്കുകതന്നെ ചെയ്യണം. അങ്ങനെ ചെയ്യാത്തവൻ പിന്നീട് പശ്ചാത്തപിക്കേണ്ടിവരുമെന്നു കരുതണം.

ലബ്ധ്വാ കഥഞ്ചിന്നരജന്മ ദുർലഭം
തത്രാപി പുംസ്ത്വം ശ്രുതിപാരദർശനം

യസ്ത്വാത്മമുക്തൗ ന യതേത മൂഢധീഃ
സ ഹ്യാത്മഹാ സ്വം വിനിഹന്ത്യസദ്ഗ്രഹാത്. 4

വളരെ ജന്മത്തെ സുകൃതപരിപാകത്തിൻെറ ഫലമായി അത്യന്തദുർല്ലഭമായിരിക്കുന്ന മനുഷ്യജന്മവും പുരുഷത്വവും എന്നു വേണ്ട വേദാന്തജ്ഞാനംകൂടിയും കിട്ടിയിട്ടും ഒരാൾ സംസാരമോക്ഷത്തിനായി പരിശ്രമിക്കുന്നില്ലെങ്കിൽ അവനേക്കാൾ മൂഢനായിട്ടോ ആത്മഹന്താവായിട്ടോ മറ്റൊരാളുണ്ടെന്നു പറയ ാൻ വയ്യ. അവൻ മിഥ്യയും ദുഃഖ പൂർണ്ണവുമായ വിഷയ ഗ്രഹണത്തിനുവേണ്ടി സത്യവും ആനന്ദമയവുമായ ആത്മസ്വരൂപത്തെ ഉപേക്ഷിക്കുകയാണ് ചെയ്യുന്നത്. അവൻ തന്നെത്തന്നെ വഞ്ചിക്കുകയും നശിപ്പി ക്കുകയും ചെയ്യുന്നുവെന്ന് പറയണം. ഏതൊരു മനുഷ്യനും അങ്ങനെ ആവാതിരിക്കാൻ ശ്രദ്ധിക്കേണ്ടതാണ്.

ഇതഃ കോ ന്വസ്തി മൂഢാത്മാ
യസ്തു സ്വാർത്ഥേ പ്രമാദ്യതി
ദുർലഭം മാനുഷം ദേഹം
പ്രാപ്യ തത്രാപി പൗരുഷം. 5

അത്യന്ത ദുർല്ലഭമായിരിക്കുന്ന മനുഷ്യജന്മവും അതിലും വിശേഷിച്ച് പുരുഷശരീരവും കിട്ടിയിട്ടുകൂടി ആരാണോ സ്വന്തകാര്യമായ മോക്ഷത്തിന്നു ശ്രമിക്കാതിരിക്കുന്നത് അവനെക്കാൾ മൂഢനായിട്ട് മറ്റൊരാളുണ്ടാവുമെന്ന പറയാൻ വയ്യ.

പഠന്തു ശാസ്ത്രാണി യജന്തുദേവാൻ
കുർവ്വന്തു കർമ്മാണി ഭജന്തു ദേവതാഃ
ആത്മൈക്യബോധേന വിനാ വിമുക്തിർ-
ന്ന സിദ്ധ്യതി ബ്രഹ്മശതാന്തരേഽപി 6

ഒരാൾ ധാരാളം ശാസ്ത്രങ്ങൾ പഠിച്ചാലും, യാഗങ്ങൾ ചെയ്തു ദേവന്മാരെ സന്തോഷിപ്പിച്ചാലും, മറ്റു വൈദിക കർമ്മങ്ങളെ ചെയ്താലും, ദേവതകളെ ഭജിച്ചാലും മുക്തനാവാൻ പോകുന്നില്ല. പ്രത്യഗാത്മാവിനും പരമാത്മാവിനുമുള്ള അഭേദബോധമാണ് മുക്തിക്ക് ഹേതു. അതിനാൽ അഭേദബ്രഹ്മജ്ഞാനമൊഴിച്ച് മറ്റൊന്നും തന്നെ സംസാര നിവൃത്തിക്കും ജീവൻമുക്തിക്കും കാരണമല്ലെന്നു താല്പര്യം.

അമൃതത്വസ്യ നാശാസ്തി
വിത്തേനേത്യേവ ഹിശ്രുതി
ബ്രവീതി കർമ്മണോ മുക്തേ-
രഹേതുത്വം സ്ഫുടം യതഃ 7

കർമ്മം ഒരിക്കലും മുക്തിക്ക് കാരണമല്ലെന്ന് ശ്രുതി പറയുന്നു. "ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ" കർമ്മംകൊണ്ടോ സൽപുത്രന്മാരെകൊണ്ടോ ധനംകൊണ്ടോ ഒരാൾ മുക്തനാകുന്നില്ല. അവയുടെയെല്ലാം ത്യാഗമാണ് മുക്തിക്ക് ഹേതുവെന്ന് ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നു. അതിനാൽ അജ്ഞാനകാര്യമായ കർമ്മമല്ല, അജ്ഞാന നിവർത്തകമായ ജ്ഞാനമാണ് ബന്ധദുഃഖങ്ങളെ അകറ്റുന്നത്.

അതോ വിമുക്ത്യൈ പ്രയതേത വിദ്വാൻ
സന്ന്യസ്ത ബാഹ്യാർത്ഥ സുഖസ്പൃഹഃ സൻ
സന്തം മഹാന്തം സമുപേത്യ ദേശികം
തേനോപദിഷ്ടാർത്ഥ സമാഹിതാത്മാ. 8

അതുകൊണ്ട് വിവേകിയായ മനുഷ്യൻ ബാഹ്യസുഖങ്ങളിൽ നിന്ന് കേവലം നിവർത്തനായി സർവ്വസംഗപരിത്യാഗം ചെയ്ത് മഹാത്മാവായ ആചാര്യനെ സമീപിച്ച്

അദ്ദേഹത്തിൻെറ ഉപദേശങ്ങൾ വഴിക്ക് മോക്ഷത്തിന്നുവേണ്ടി പ്രയത്നിക്കേണ്ടത് ആവശ്യമാണ്.

ഉദ്ധരേദാത്മനാത്മാനം മഗ്നംസംസാര വാരിധൗ
യോഗാരൂഢത്വമാസാദ്യ സമ്യഗ്ദർശന നിഷ്ഠയാ. 9

ദുഃഖപൂർണ്ണമായ സംസാരസമുദ്രത്തിൽ വീണ് ജനന മരണങ്ങളാകുന്ന മുങ്ങിപ്പൊങ്ങലുകളിൽനിന്ന് തന്നെ ഉദ്ധരിക്കാൻ താനല്ലാതെ മറ്റാരുമില്ല. യോഗനിഷ്ഠകൊണ്ട് സംസാരനിവൃത്തി വരുത്തി ആത്മജ്ഞാനംകൊണ്ട് സമ്യഗ്ദൃഷ്ടിയെ സമ്പാദിച്ച് സ്വസ്വരൂപത്തിൽ അവസ്ഥിതി ചെയ്യണം. ഇതു അവരവരുടെ പ്രയത്നം ഒന്നുകൊണ്ടുമാത്രം സാധിക്കേണ്ടതാണ്.

സന്ന്യസ്യ സർവ്വകർമ്മാണി
ഭവബന്ധ വിമുക്തയേ
യത്യതാം പണ്ഡിതൈർദ്ധീരൈ-
രാത്മാഭ്യാസ ഉപസ്ഥിതൈഃ 10

ധൈര്യത്തോടുകൂടുംവണ്ണം വിഷയങ്ങളിൽനിന്നും നിശ്ശേഷം പിന്മാറി ആത്മനിഷ്ഠയിൽ ഉപസ്ഥിതന്മാരായ പണ്ഡിതന്മാരാണ് മോക്ഷാവകാശികൾ. അല്ലാതെ വീണ്ടും വീണ്ടും കർമ്മങ്ങളെ ചെയ്തുകൊണ്ട് അജ്ഞാനത്തിൽ മുഴുകുന്നവരല്ല. അതിനാൽ ധീരതയോടെ സർവ്വകർമ്മങ്ങളെയും ഉപേക്ഷിച്ച് മോക്ഷമാർഗ്ഗത്തിൽ സഞ്ചരിച്ച് ആത്മജ്ഞാനസമ്പന്നനായി ബ്രഹ്മനിഷ്ഠയിൽ അമർന്നിരിക്കുവാൻ പരിശ്രമിക്കുകതന്നെ വേണം.

ചിത്തസ്യ ശുദ്ധയേ കർമ്മ
ന തു വസ്തൂപ ലബ്ധയേ

വസ്തുസിദ്ധിർവ്വിചാരേണ
න കിഞ്ചിത് കർമ്മകോടിഭിഃ 11

കർമ്മങ്ങളും വേദത്തിൽ വിധിക്കപ്പെട്ടവയല്ലെ, അവയെ നിശ്ശേഷം ഉപേക്ഷിക്കുന്നത് ശരിയാവുമോ എന്നാണെങ്കിൽ ചിത്തശുദ്ധിക്കുവേണ്ടിയാണ് വേദത്തിൽ കർമ്മങ്ങളെ വിധിച്ചത്. അല്ലാതെ ആത്മജ്ഞാനസമ്പത്തിക്കല്ല. ആത്മവിചാരംകൊണ്ടുമാത്രമേ ആത്മജ്ഞാനമുണ്ടാവുകയുള്ളൂ. ആത്മവിചാരമൊഴിച്ച് മറ്റെന്തെല്ലാം കർമ്മങ്ങൾ എത്രകാലം ചെയ്താലും ഒരാൾക്ക് ആത്മബോധമുണ്ടാവാൻ പോകുന്നില്ല. അതിനാൽ തത്വവിചാരമാണ് കർമ്മാചരണമല്ല ആത്മ ജ്ഞാനത്തെ പ്രകാശിപ്പിക്കുന്നത്.

സമ്യഗ്വിചാരതഃ സിദ്ധാ രജ്ജുതത്ത്വാവധാരണാ
ഭ്രാന്ത്യോദിത മഹാസർപ്പ ഭയദുഃഖവിനാശിനീ. 12

ഇഴഞ്ഞുകിടക്കുന്ന ഒരു കയറിനെ കണ്ട് അത് ഒരു മഹാസർപ്പമാണെന്ന് തെറ്റിദ്ധരിച്ച് ഭയപ്പെടുന്ന ഒരാളുടെ ഭയം നീക്കാൻ വേണ്ടുംവണ്ണം വിചാരംചെയ്ത് അതു കയറാണെന്ന് ബോധിക്കലാണാവശ്യം. അല്ലാതെ ചില കർമ്മാചരണങ്ങളെകൊണ്ട് പ്രസ്തുത ഭയം നീങ്ങാവുന്നതല്ല. അതുപോലെ സംസാരഗർത്തത്തിൽ മുങ്ങിയ ആത്മാവിനെ ഉദ്ധരിക്കാനും ആത്മവിചാരമാണ് ആവശ്യം അല്ലാതെ കർമ്മാചരണമല്ല.

അർത്ഥസ്യ നിശ്ചയോ ദൃഷ്ടോ
വിചാരേണ ഹിതോക്തിതഃ
ന സ്നാനേന ന ദാനേന
പ്രാണായാമശതേന വാ 13

പഞ്ചകോശങ്ങളാൽ മറയപ്പെട്ട ആത്മതത്വത്തിന്റെ ശരിയായ അറിവ് തത്വവിചാരംകൊണ്ടല്ലാതെ സ്നാനം, ദാനം,

പ്രാണായാമം തുടങ്ങിയവകൊണ്ടെങ്ങനെയുണ്ടാവും ? അതിനാൽ തത്വവിചാരംതന്നെ ആത്മബോധത്തിനാവശ്യ മെന്നർത്ഥം.

അധികാരിണമാശാസ്തേ
ഫലസിദ്ധിർവ്വിശേഷതഃ
ഉപായാ ദേശകാലാദ്യാഃ
സന്ത്യസ്മിൻ സഹകാരിണഃ 14

സാധനചതുഷ്ടയ സമ്പത്തികൊണ്ട് ആത്മവിചാരം ചെയ്യാനുള്ള അധികാരം സിദ്ധിച്ച ഒരാൾക്കാണ് വിശേഷേണ ഫലസിദ്ധിയുണ്ടാവുന്നത്. കാലം, ദേശം മുതലായവ പ്രസ്തുത ആത്മവിചാരത്തിൽ സഹകാരികാരണങ്ങളാണെന്നു വേണമെങ്കിൽ പറയാം. വാസ്തവത്തിൽ അർഹത തന്നെ യാണ് ഒരാളെ ആത്മജ്ഞാനിയാക്കിത്തീർക്കുന്നത്.

അതോ വിചാരഃ കർത്തവ്യോ
ജിജ്ഞാസോരാത്മ വസ്തുനഃ
സമാസാദ്യ ദയാസിന്ധും
ഗുരും ബ്രഹ്മവിദുത്തമം 15

അതുകൊണ്ട് ആത്മജ്ഞാനത്തിൽ വേണ്ടത്ര ജിജ്ഞാസ യും അതിന്നുള്ള പരിപക്വതയും ഉണ്ടാക്കിത്തീർക്കുകയാണ് ആദ്യം ചെയ്യേണ്ടത്. അവ സാധിതങ്ങളായാൽ ബ്രഹ്മജ്ഞാന സമ്പന്നനും മഹാത്മാവും കരുണാമയനുമായ ഒരാചാര്യനെ സമീപിച്ച് അദ്ദേഹത്തിൻെറ നിർദ്ദേശപ്രകാരം ആത്മവിചാരം ചെയ്യേണ്ടതാണ്. വിചാരശീലനായ ജിജ്ഞാസുകാലം കൊണ്ട് ആത്മജ്ഞാനസമ്പന്നനായിത്തീരും.

മേധാവീ പുരുഷോ വിദ്വാനൂഹാപോഹ വിചക്ഷണഃ
അധികാര്യാത്മവിദ്യായാ മുക്തലക്ഷണ ലക്ഷിതഃ 16

ഊഹാപോഹവിചക്ഷണനും സാമാന്യേന ആത്മാനാത്മ വിവേകം സമ്പാദിച്ചവനും ബുദ്ധിമാനുമായ പുരുഷനാണ് ആത്മവിചാരം ചെയ്യുന്നതിൽ അധികാരിയായിട്ട് ഇരിക്കുന്നത് പറയപ്പെട്ട ലക്ഷണങ്ങൾ തികഞ്ഞ ഒരാൾ ആത്മവിചാരം ചെയ്ത് ജ്ഞാനസമ്പത്തി ഉണ്ടാക്കിത്തീർക്കേണ്ടത് അത്യാവശ്യവുമാണ്.

വിവേകിനോ വിരക്തസ്യ
ശമാദിഗുണശാലിനഃ
മുമുക്ഷോരേവ ഹി ബ്രഹ്മ
ജിജ്ഞാസാ യോഗ്യതാ മതാ. 17

ആത്മാനാത്മവിവേകിയും വൈരാഗ്യസമ്പന്നനും ശമദമാദി ഗുണങ്ങളുള്ളവനും ദൃഢമായ മോക്ഷേച്ഛയുള്ളവനും ആയ ഒരാൾക്കാണ് ബ്രഹ്മജിജ്ഞാസ സഫലമായിത്തീരുന്നത്. പറയപ്പെട്ട ഗുണങ്ങളില്ലാത്ത ഒരാൾ അവയുണ്ടാക്കാനാണ് ആദ്യം ശ്രമിക്കേണ്ടത്. അതിനുശേഷമാണ് ആത്മവിചാരം ചെയ്യേണ്ടത്.

സാധനാന്യത്ര ചത്വാരി
കഥിതാനി മനീഷിഭിഃ
യേഷു സത്സ്വേവ സന്നിഷ്ഠാ
യദഭാവേ ന സിദ്ധ്യതി. 18

ആത്മവിചാരം ചെയ്യുന്നൊരാൾക്ക് അവശ്യം നാലു സാധനങ്ങൾ ഉണ്ടായിരിക്കണമെന്ന് വിദ്വാന്മാർ അഭിപ്രായപ്പെടുന്നു. അവയുടെ സദ്ഭാവത്തിൽ ആത്മവിചാരം സഫലവും അഭാവത്തിൽ വിഫലവുമാവുമെന്ന് കരുതണം. അതിനാൽ സാധനചതുഷ്ടയ സമ്പത്തിയെ സാധിച്ചശേഷമാണ് ആത്മവിചാരം ചെയ്യാൻ ഒരുങ്ങേണ്ടതെന്നർത്ഥം.

ആദൗ നിത്യാനിത്യവസ്തുവിവേകഃ പരിഗണ്യതേ
ഇഹാമുത്ര ഫലഭോഗ വിരാഗസ്തദനന്തരം
ശമാദിഷട്കസമ്പത്തിർ മുമുക്ഷുത്വമിതി സ്ഫുടം 19

ആദ്യത്തിൽ നിത്യാനിത്യ വസ്തുവിവേകവും അടുത്തതായി ഇഹപരലോക വൈരാഗ്യവും പിന്നീട് ശമാദിഷട്കസമ്പത്തിയും അവസാനമായി മുമുക്ഷുത്വവും സാധിക്കപ്പെടേണ്ടവയാണ്. ഇവയാണ് പ്രസിദ്ധമായ സാധനചതുഷ്ടയം.

ബ്രഹ്മസത്യം ജഗന്മിഥ്യേ-
ത്യേവം രൂപോവിനിശ്ചയഃ
സോ യം നിത്യാനിത്യവസ്തു-
വിവേകഃ സമുദാഹൃതഃ 20

ബ്രഹ്മം മാത്രം സത്യവും മറ്റെല്ലാം മിഥ്യയുമാണ് എന്ന ദൃഢവിശ്വാസത്തെയാണ് നിത്യാനിത്യവസ്തു വിവേകമെന്നു പറയുന്നത്.

തദ്വൈരാഗ്യം ജിഹാസാ യാ ദർശനശ്രവണാദിഭിഃ
ദേഹാദി ബ്രഹ്മപര്യന്തേ ഹ്യനിത്യേ ഭോഗ്യ-
വസ്തുനി. 21

ശരീരം മുതൽ ബ്രഹ്മംവരെയുള്ള സർവ്വഭോഗവസ്തുക്കളിലും തീവ്രമായ വെറുപ്പും കാണാനോ കേൾക്കാനോകൂടി താല്പര്യമില്ലായ്മയും ഉണ്ടായിത്തീരലാണ് വൈരാഗ്യമെന്നു പറയുന്നത്. ഈ വൈരാഗ്യത്തെതന്നെയാണ് സാധന ചതുഷ്ടയത്തിൽ ഇഹാമുത്രഫലഭോഗ വിരാഗമെന്ന രണ്ടാമത്തെ സാധനമായി പറയപ്പെട്ടതും.

വിരജ്യ വിഷയവ്രാതാദ്ദോഷദൃഷ്ട്യാ മുഹുർമുഹുഃ
സ്വലക്ഷ്യേ നിയതാവസ്ഥാ മനസഃ ശമ ഉച്യതേ 22

ശമം, ദമം, തിതിക്ഷ, ഉപരതി, ശ്രദ്ധ, സമാധാനം

എന്നിങ്ങനെ ആറുഗുണങ്ങളെയാണ് ശമാദിഷട്കസമ്പത്തി യെന്ന മൂന്നാമത്തെ സാധനമായി പറയപ്പെടുന്നത്. വിഷയ ങ്ങളിൽ ദോഷദൃഷ്ടി ഹേതുവായി എല്ലാറ്റിൽ നിന്നും മനസ്സിനെ വലിച്ചെടുത്ത് ലക്ഷ്യമായ ആത്മാവിൽ സ്ഥിരമാ യി നിലനിർത്തുകയെന്നതാണ് ശമമെന്ന ഗുണം.

വിഷയേഭ്യഃ പരാവർത്യ സ്ഥാപനം സ്വസ്വഗോലകേ
ഉഭയേഷാമിന്ദ്രിയാണാം സ ദമഃ പരികീർത്തിതഃ
ബാഹ്യാനാലംബനം വൃത്തേരേഷോപരതിരുത്തമാ. 23

ഇന്ദ്രിയങ്ങൾ കർമ്മമയങ്ങളും ജ്ഞാനമയങ്ങളുമായി രണ്ടു വർഗ്ഗത്തിൽപ്പെട്ടവയാണ്. കണ്ണ്, മൂക്ക്, ചെവി, നാവ്, ത്വക്ക് ഇവയെല്ലാം ജ്ഞാനപഞ്ചേന്ദ്രിയങ്ങളാണ്. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ അഞ്ചു വിഷയങ്ങളെയും ഗ്രഹിക്കുന്നത് പ്രസ്തുത ജ്ഞാനേന്ദ്രിയങ്ങളെക്കൊണ്ടാണ്. വാക്ക്, പാണി, പാദം, പായു, ഉപസ്ഥം ഇവയാണ് കർമ്മപഞ്ചേ ന്ദ്രിയങ്ങൾ. സംസാരിക്കൽ, നടക്കൽ, എടുക്കൽ, മലമൂത്ര വിസർജ്ജനം, ആനന്ദം എന്നിവയാണ് കർമ്മപഞ്ചേന്ദ്രിയങ്ങളുടെ പ്രയോജനം. പ്രസ്തുത രണ്ടുവിധ ഇന്ദ്രിയങ്ങളും അതതിന്റെ വിഷയങ്ങളിൽ നിന്ന് പിൻമാറി അന്തർ മുഖങ്ങളായി ഏകീകരിച്ചു നിൽക്കലാണ് ദമമെന്ന ഗുണം. മനസ്സ് വൃത്തിസ്വരൂപേണ എപ്പോഴും പുറമെയുള്ള വിഷയങ്ങളിൽ വ്യാപരിച്ചുകൊണ്ടിരിക്കും. അങ്ങനെയുള്ള മനസ്സ് കേവലം അന്തർമുഖമായി വൃത്തിശൂന്യമായിത്തീരലാണ് ഉപരതിയെ ന്ന ഗുണത്തിന്റെയും സ്വഭാവം.

സഹനം സർവ്വദുഃഖാനാമപ്രതീകരപൂർവ്വകം
ചിന്താവിലാപരഹിതം സാ തിതിക്ഷാ നിഗദ്യതേ. 24

പ്രാരബ്ധ വിശേഷത്താൽ എന്തെങ്കിലും ദുഃഖങ്ങൾ

എപ്പോഴും എല്ലാവർക്കും വന്നും പോയുമിരിക്കും. അങ്ങനെയുള്ള ദുഃഖങ്ങളെ പ്രതിവിധി ചെയ്യാതെയും ചിന്തയോടും ആവലാതിയോടു കൂടാതെയും ക്ഷമയോടുകൂടി സഹിക്കുക എന്ന ഗുണമാണ് തിതിക്ഷ.

ശാസ്ത്രസ്യ ഗുരുവാക്യസ്യ സത്യബുദ്ധ്യാവ ധാരണാ
സാ ശ്രദ്ധാ കഥിതാ സദ്ഭിര്യയാ വസ്തൂപലഭ്യതേ.

ശാസ്ത്രവാക്യത്തിലും ഗുരുവാക്യത്തിലും ആത്യന്തികമായ വിശ്വാസം കേന്ദ്രീകരിക്കലാണ് ശ്രദ്ധയെന്നുപറയുന്നത്. ഈ ശ്രദ്ധയാണ് മറ്റെല്ലാ ഗുണങ്ങളെയും സാധിപ്പിക്കുന്നത്. ശ്രദ്ധയി ല്ലാത്തൊരാൾക്ക് മറ്റെന്തെല്ലാഗുണങ്ങളുണ്ടായിട്ടും കാര്യമില്ലെന്നു പറയാറുണ്ട്. അതിനാൽ ശ്രദ്ധ എപ്പോഴും ഊർജ്ജസ്വലമായി നിലനിർത്തപ്പെടേണ്ട ഒന്നാണ്.

സമ്യഗാസ്ഥാപനം ബുദ്ധേഃ
ശുദ്ധേ ബ്രഹ്മണി സർവ്വദാ
തത്സമാധാനമിത്യുക്തം
ന തു ചിത്തസ്യ ലാലനം. 26

ലക്ഷ്യമായ സച്ചിദാനന്ദാത്മാവിൽ ബുദ്ധിയെ എപ്പോഴും ഉറപ്പിച്ചു നിർത്തൽതന്നെ സമാധാനം. അല്ലാതെ വിഷയങ്ങൾ കൊണ്ട് ചിത്തത്തെ ലാളിക്കലല്ല സമാധാനം. വിഷയങ്ങൾ മനസ്സിനെ ക്ഷോഭിപ്പിക്കലല്ലാതെ ശാന്തമാക്കുന്നില്ല. ആത്മാവസ്ഥിതി ശാന്തിക്ക് ഹേതുവാണ്.

അഹങ്കാരാദി ദേഹാന്താൻ
ബന്ധാനജ്ഞാന കല്പിതാൻ
സ്വസ്വരൂപാവബോധേന
മോക്തുമിച്ഛാ മുമുക്ഷുതാ. 27

അഹങ്കാരം മുതൽക്ക് ശരീരമടക്കമുള്ള വസ്തുക്കളിൽ വന്നു ചേർന്ന ബന്ധത്തെ ആത്മബോധംകൊണ്ട് മുറിച്ചു കളഞ്ഞ് സർവ്വതന്ത്ര സ്വതന്ത്രനായിത്തീരാനുള്ള ഇച്ഛതന്നെ മുമുക്ഷുത.

മന്ദമധ്യമരൂപാപി വൈരാഗ്യേണ ശമാദിനാ
പ്രസാദേന ഗുരോഃ സേയം പ്രവൃദ്ധാ സൂയതേ ഫലം 28

ശമാദിഗുണങ്ങളോടുകൂടിയ വൈരാഗ്യം മന്ദമായോ മദ്ധ്യമമായോ തീവ്യമായോ വളരുന്നപക്ഷം ഗുരുവിൻെറ പ്രസാദത്തിന് പാത്രമായിത്തീരുകയും അപ്പോൾ പറയപ്പെട്ട മുമുക്ഷുത സഫലമായിത്തീരുകയും ചെയ്യും. എന്നാൽ വൈരാഗ്യം തീവ്രമാണെങ്കിൽ പെട്ടെന്നും മദ്ധ്യമമാണെങ്കിൽ പതുക്കെയും മന്ദമാണെങ്കിൽ കാലംകൊണ്ടുമാണ് സഫലമായിത്തീരുന്നതെന്നുമാത്രം.

വൈരാഗ്യം ച മുമുക്ഷുത്വം
തീവ്രം യസ്യ തു വിദ്യതേ
തസ്മിന്നേവാർത്ഥവന്തഃ സ്യുഃ
ഫലവന്തഃ ശമാദയഃ 29

വൈരാഗ്യവും മോക്ഷേച്ഛയും മന്ദമദ്ധ്യമ തീവ്രരൂപങ്ങളിലുണ്ടെന്ന് പറഞ്ഞുവല്ലോ. അവയിൽ തീവ്രഭാവം ഉള്ളവർക്കു മാത്രമാണ് സമാധിഗുണങ്ങൾ വേഗത്തിൽ സഫലങ്ങളും അർത്ഥവത്തുക്കളുമായിത്തീരുന്നത്. മന്ദമദ്ധ്യമ രൂപത്തിലുള്ളവർക്ക് കാലംകൊണ്ട് മാത്രമേ അവ സഫലങ്ങളാവാൻ പോകുന്നുള്ളൂ.

ഏതയോർ മന്ദതാ യത്ര വിരക്തത്വമുമുക്ഷയോഃ
മരൗസലിലവത്തത്ര ശമാദേർ ഭാനമാത്രതാ 30

മോക്ഷേച്ഛക്കും വൈരാഗ്യത്തിനും മന്ദഭാവം മാത്രമാണ് ഉള്ളതെങ്കിൽ അവ സഫലങ്ങളാവാൻ പോവുന്നില്ല. മരുമരീചികാജ്ജലംപോലെ ശമാദിഗുണങ്ങൾ ഉണ്ടെന്ന ഒരു തെറ്റിദ്ധാരണ മാത്രമേ ഉണ്ടാവാനിടയുള്ളൂ. അല്ലാതെ മുക്തനോ വിരക്തനോ ആവാൻ പോകുന്നില്ല.

മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവഗരീയസി
സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ.
സ്വാത്മതത്വാനുസന്ധാനം ഭക്തിരിത്യപരേ ജഗുഃ
31

മോക്ഷത്തെ സാധിക്കാനുള്ള അനുഷ്ഠാനങ്ങളിൽവെച്ച് ഏറ്റവും പ്രാധാന്യം ഭക്തിക്കുതന്നെയാണ്. ആത്മതത്ത്വത്തെ നിരൂപിക്കലും ഉപാസിക്കലുമാണ് ഭക്തി എന്നുപറയുന്നത്. ആത്മതത്ത്വത്തെത്തന്നെ അനുസന്ധാനം ചെയ്യലാണ് ഭക്തിയെന്നു വേറെ ചിലരും പറയുന്നു. ഏതായാലും വിഷയവ്യവഹാരങ്ങളിൽ നിന്ന് മനസ്സിനെ വലിച്ചെടുത്ത് ആത്മതത്ത്വത്തോട് യോജിപ്പിക്കൽ തന്നെ ഭക്തിയെന്നർത്ഥം.

ഉക്തസാധന സമ്പന്ന
സ്തത്വജ്ജിജ്ഞാസുരാത്മനഃ
ഉപസീദേദ് ഗുരും പ്രാജ്ഞം
യസ്മാദ് ബന്ധവി മോക്ഷണം. 32

പറയപ്പെട്ട ഗുണങ്ങളെല്ലാം ഒത്തുചേർന്ന മുമുക്ഷുവും ജിജ്ഞാസുവുമായ സാധകൻ ബന്ധമോക്ഷത്തെ സാധിപ്പിച്ചു തരാൻ കഴിയുന്ന ജ്ഞാനസമ്പന്നനും അനുഭവരസികനുമായ ആചാര്യനെ സമീപിക്കണം.

ശ്രോത്രിയോf വൃജിനോf കാമ-
ഹതോ യോബ്രഹ്മവിത്തമഃ

ബ്രഹ്മണ്യുപരതഃ ശാന്തോ നിരിന്ധന ഇവാനലഃ
അഹേതുകദയാസിന്ധുർബ്ബന്ധുരാനമതാം സതാം. 33

(ആചാര്യന്റെ ലക്ഷണം പറയുന്നു.) നിസ്സംശയമായി വൈദികജ്ഞാനമുള്ളവനും പാപസ്പർശമില്ലാത്ത ആളും കാമാദി ദുർവ്വികാരങ്ങളെക്കൊണ്ട് അശുദ്ധനല്ലാത്തവനും ബ്രഹ്മജ്ഞാനസമ്പന്നനും ലക്ഷ്യമായിരിക്കുന്ന ബ്രഹ്മചൈതന്യത്തിൽ എപ്പോഴും രമിച്ചുകൊണ്ടിരിക്കുന്നവനും ശാന്തനും വിറകില്ലാത്ത അഗ്നിയെന്നപ്പോലെ ജ്വലിക്കുന്ന തേജസ്സുള്ളവനും തന്നെ ആശ്രയിക്കുന്നവരോട് അകാരണമായ ദയാവാത്സല്യങ്ങളുള്ള ആളും ആയിരിക്കണം. പറയപ്പെട്ട ഗുണങ്ങളെല്ലാമുള്ള മഹാത്മാവാണ് ഉത്തമനായി ആചാര്യൻ.

തമാരാധ്യ ഗുരും ഭക്ത്യാ പ്രഹ്വപ്രശ്രയസേവനൈഃ
പ്രസന്നം തമനുപ്രാപ്യ പൃച്ഛേജ്ഞാതവ്യമാത്മനഃ 34

അങ്ങനെയുള്ള ഉത്തമഗുണങ്ങൾ തികഞ്ഞ മഹാത്മാവായ ആചാര്യനെ വിനയനമസ്ക്കാരാദി സേവനങ്ങളെക്കൊണ്ട് സന്തോഷിപ്പിച്ച് സമീപത്തിരുന്ന് തനിക്കറിയേണ്ടതിനെ ചോദിക്കണം.

സ്വാമിൻ നമസ്തേ നതലോകബന്ധോ
കാരുണ്യസിന്ധോ പതിതം ഭവാബ്ധൗ
മാമുദ്ധരാത്മീയകടാക്ഷദൃഷ്ട്യാ
ഋജ്വ്യാതികാരുണ്യസുധാഭിവൃഷ്ട്യാ. 35

തന്നെ ആശ്രയിക്കുന്നവരിൽ അപാരമായ കാരുണ്യത്തെ വർഷിക്കുന്നവനും മഹാത്മാവുമായ ഹേ പരമാചാര്യ ദുഃഖപൂർണ്ണമായ സംസാരസമുദ്രത്തിൽ വീണുകിടക്കുന്ന പാപിയായ ഇവനെ അവിടുത്തെ അമൃതായമാനങ്ങളായ കടാക്ഷങ്ങൾകൊണ്ട് ഉദ്ധരിക്കാനായി കാരുണ്യമുണ്ടാവേണമേ.

ദുർവ്വാരസംസാരദവാഗ്നിതപ്തം
ദോധൂയമാനം ദുരദൃഷ്ടവാതൈഃ
ഭീതം പ്രപന്നം പരിപാഹി മൃത്യോഃ
ശരണ്യമന്യദ്യദഹം ന ജാനേ. 36

സഹിക്കാൻ കഴിയാത്ത സംസാരതാപമാകുന്ന അഗ്നിയിൽ തപിച്ചുകൊണ്ടിരിക്കുന്നവനും നിർഭാഗ്യമാകുന്ന കാറ്റുകൊണ്ട് അങ്ങിങ്ങ് ചലിപ്പിക്കപ്പെടുന്നവനും, സർവ്വാത്മനാ അങ്ങയെ ആശ്രയിച്ചവനും, അഗതിയും, മൃത്യുഭയം കൊണ്ടാർത്തനുമായ ഇവനെ മൃത്യുഭയത്തിൽ നിന്നു രക്ഷിക്കാനായി കാരുണ്യമുണ്ടാവേണമേ അങ്ങല്ലാതെ എനിക്ക് മറ്റാരും ബന്ധുവായിട്ടില്ല.

ശാന്താ മഹാന്തോ നിവസന്തി സന്തോ
വസന്തവല്ലോകഹിതം ചരന്തഃ
തീർണ്ണാ സ്വയം ഭീമഭവാർണ്ണവം ജനാ-
നഹേതുനാന്യാനപി താരയന്തഃ 37

വസന്തഋതു എന്നപോലെ മറ്റുള്ളവർക്കെല്ലാം സന്തോഷത്തേയും ആഹ്ലാദത്തേയും കൊടുത്തരുളുന്ന അങ്ങയെപ്പോലുള്ള മഹാത്മാക്കൾ സ്വയം സംസാരത്തിൽ നിന്ന് രക്ഷപ്പെട്ടവരും കാരണം കൂടാതെ തന്നെ ആശ്രയിക്കുന്ന മറ്റുള്ളവരെ രക്ഷിക്കാൻ തയ്യാറായിരിക്കുന്നവരുമാണല്ലോ. അതിനാൽ ഇവനെയും അവിടുത്തെ കാരുണ്യത്തിന്ന് പാത്രമാക്കിത്തീർക്കേണമേ.

അയം സ്വഭാവഃ സ്വത ഏവ യത്പര-
ശ്രമാപനോദപ്രവണം മഹാത്മനാം
സുധാംശുരേഷ സ്വയമർക്കകർക്കശ-
പ്രഭാഭിതപ്താമവതി ക്ഷിതിം കില. 38

മഹാത്മാക്കൾക്ക് മറ്റുള്ളവരുടെ ദുഃഖത്തെ നീക്കിക്കൊടുത്ത് അനുഗ്രഹിക്കുക എന്നുള്ള സ്വഭാവം സ്വാഭാവികമായിട്ടുള്ളതാണല്ലോ. കർക്കശങ്ങളായ ആദിത്യ രശ്മികൾ കൊണ്ട് തപിച്ച ഈ ഭൂമിയെ സുധാംശു രശ്മികൾക്കല്ലാതെ മറ്റാർക്കാണ് കുളുർപ്പിക്കാൻ കഴിയുന്നത്

ബ്രഹ്മാനന്ദരസാനുഭൂതികലിതൈഃ
പൂതൈഃ സുശീതൈര്യുതൈർ-
യുഷ്മദ്വാക്കലശോജ്ഝിതൈഃ ശ്രുതിസുഖൈർ-
വ്വാക്യാമൃതൈഃ സേചയ
സന്തപ്തം ഭവതാപദാവദഹന-
ജ്വാലാഭിരേനം പ്രഭോ
ധന്യാസ്തേ ഭവദീക്ഷണക്ഷണഗതേഃ
പാത്രീകൃതാഃ സ്വീകൃതാഃ 39

അതുകൊണ്ട് സംസാരമാകുന്ന കാട്ടുതീയിൽപ്പെട്ട് ദഹിച്ചുകൊണ്ടിരിക്കുന്ന ഇവനെ അവിടുത്തെ ബ്രഹ്മാനന്ദരസം വഴിഞ്ഞൊഴുകുന്നവയും ശീതളങ്ങളും വേദവാക്യങ്ങളെ മുൻനിർത്തിക്കൊണ്ടുള്ളവയും യുക്തിപൂർണ്ണങ്ങളുമായ അവിടുത്തെ വാഗിന്ദ്രിയത്തിൽ നിന്നൊഴുകുന്ന വാക്കുകളാകുന്ന അമൃതധാരകൾകൊണ്ട് സേചനം ചെയ്താലും. ഒരു നിമിഷ നേരമെങ്കിലും അങ്ങയെ പോലുള്ളവരുടെ നോട്ടത്തിന്നു പാത്രമായിട്ടുള്ളവൻപോലും കൃതാർത്ഥനാവുമല്ലോ.

കഥം തരേയം ഭവസിന്ധുമേതം
കാ വാ ഗതിർ മേ കതമോഽസ്ത്യുപായഃ
ജാനേ ന കിഞ്ചിത് കൃപയാവ മാം പ്രഭോ
സംസാരദുഃഖക്ഷതിമാതനുഷ്വ. 40

അഗാധവും അപാരവുമായ ഈ സംസാരസമുദ്രത്തെ

എങ്ങനെയാണ് ഞാൻ കടക്കേണ്ടത്; പരമാർത്ഥ ലക്ഷ്യ പ്രാപ്തിക്ക് എനിക്കെന്താണ് ആശ്രയം, ഏതൊരുപായം കൊണ്ടാണ് ഞാൻ ജന്മസാഫല്യത്തെ പ്രാപിക്കേണ്ടത് എന്നിങ്ങനെ ചിന്താവിഷ്ടനും താപതപ്തനുമായ ഇവനെ കാരുണ്യത്തോടുകൂടുംവണ്ണം രക്ഷിക്കുമാറാകണേ. സംസാര താപത്തിൽനിന്ന് ഇവനെ ഉദ്ധരിക്കുമാറാകണേ.

തഥാ വദന്തം ശരണാഗതം സ്വം
സംസാരദാവാനലതാപതപ്തം
നിരീക്ഷ്യ കാരുണ്യരസാർദ്രദൃഷ്ട്യാ
ദദ്യാദഭീതിം സഹസാ മഹാത്മാ.

മഹാത്മാവായ ആചാര്യൻ ഇപ്രകാരം പറഞ്ഞു തന്നെ ശരണം പ്രാപിച്ചവനും സംസാരതാപംകൊണ്ട് തപ്തനുമായ ശിഷ്യനെ കാരുണ്യപൂർവ്വം വീക്ഷിച്ച് ആദ്യം തന്നെ പരിഭ്രമിക്കേണ്ട, സമാധാനമുണ്ടാക്കാമെന്നുപറഞ്ഞ് അഭയം കൊടുക്കണം.

വിദ്വാൻ സ തസ്മാദുപസത്തിമീയുഷേ
മുമുക്ഷവേ സാധു യഥോക്തകാരിണേ
പ്രശാന്തചിത്തായ ശമാന്വിതായ
തത്ത്വോപദേശം കൃപയൈവ കുര്യാത്. 42

ഇപ്രകാരം തന്നെ ആശ്രയിച്ചവനും മുമുക്ഷുവും വിനയാദി ഗുണങ്ങളെകൊണ്ട് പറഞ്ഞപോലെ ആചരിക്കുമെന്നു പ്രകാശിപ്പിക്കുന്നവനും ശാന്തചിത്തനും ശമാദിഗുണങ്ങൾ തികഞ്ഞവനുമായ പ്രസ്തുത ശിഷ്യനായി കൊണ്ട്, വിദ്വാനായ ആചാര്യൻ കാരുണ്യത്തോടുകൂടുംവണ്ണം തത്ത്വോപദേശത്തെ നിർവ്വഹിച്ചു കൊടുക്കണം.

മാ ഭൈഷ്ട വിദ്വംസ്തവ നാസ്ത്യപായഃ
സംസാരസിന്ധോസ്തരണേ്യf സ്ത്യുപായഃ
യേനൈവ യാതാ യതയോf സ്യ പാരം
തമേവ മാർഗ്ഗം തവ നിർദിശാമി. 43

വിവേകിയായിരിക്കുന്ന വിദ്വൻ! ഭയപ്പെടേണ്ട. അങ്ങേയ്ക്ക് ഭാഗ്യംകൊണ്ട് അപായമൊന്നും പറ്റീട്ടില്ല. സംസാരസമുദ്രത്തെ കടക്കാനുള്ള സുരക്ഷിതമായ മാർഗ്ഗമുണ്ട്. ഏതൊരു വഴി യ ിൽകുടെയാണോ അനാദികാലം മുതൽക്കുള്ള യതികളെല്ലാം ഈ സമുദ്രത്തിൻെറ മറുകരയിലേക്ക് കടന്നത് ആ മാർഗ്ഗത്തെ ഞാൻ അങ്ങേയ്ക്കും കാണിച്ചുതരാം.

അസ്ത്യുപായോ മഹാൻ കശ്ചിത്
സംസാരഭയനാശനഃ
തേന തീർത്വാ ഭവാംഭോധിം
പരമാനന്ദമാപ്സ്യസി. 44

സംസാരഭയത്തെ നിശ്ശേഷം നശിപ്പിക്കുന്ന മഹത്തായ ഒരു ഉപായമുണ്ട്. അതുകൊണ്ട് അങ്ങേയ്ക്കും ഈ സംസാര സമുദ്രത്തെ കടന്ന് പരമാനന്ദത്തെ പ്രാപിക്കാൻ സാധിക്കും.

വേദാന്താർത്ഥവിചാരേണ ജായതേ ജ്ഞാനമുത്തമം
തേനാത്യന്തികസംസാരദുഃഖനാശോ ഭവത്യനു. 45

ഉപനിഷദ്വാക്യങ്ങളുടെ അർത്ഥവിചാരംകൊണ്ട് അലൗകി കവും ആത്മപ്രകാശകവുമായ ജ്ഞാനം വിളങ്ങും. പ്രസ്തുത ജ്ഞാനപ്രകാശത്തിൽ ഈ സംസാരദുഃഖത്തിൻെറ നിശ്ശേഷ നാശം സംഭവിക്കുകയും ചെയ്യും.

ശ്രദ്ധാഭക്തിധ്യാനയോഗാന്മുമുക്ഷോർ-
മുക്തേർഹേതൂൻ വക്തി സാക്ഷാച്ഛ്റുതേർഗീഃ

യോ വാ ഏതേഷ്വേവ തിഷ്ഠത്യമുഷ്യ
മോക്ഷോ$f$വിദ്യാകല്പിതാ ദ്ദേഹബന്ധാത്. 46

പ്രജ്ഞ മറ്റൊന്നിലേയ്ക്കും പോവാതെ ആത്മതത്വത്തെത്തന്നെ ശ്രദ്ധിച്ചുകൊണ്ടിരിക്കുക; ആത്മസ്വരൂപത്തിലാത്യന്തികപ്രേമം വളരുക, ആത്മതത്വത്തെ ശരിയാംവണ്ണമറിയുക, ആത്മ സ്വരൂപത്തോടുചേരുക എന്നീ നാലഭ്യാസങ്ങൾ മുമുക്ഷുവിന്ന് മോക്ഷത്തിന്നുള്ള മാർഗ്ഗമാണെന്ന് വേദവാക്യങ്ങൾ പറയുന്നു. (ശ്രദ്ധാ, ഭക്തി, ജ്ഞാന, യോഗാദവേഹി) ആരാണോ പ്രസ്തുത നാലു സാധനകളിലും എപ്പോഴും മുഴുകിയിരി ക്കുന്നത് അങ്ങനെയുള്ള മുമുക്ഷുകാലംകൊണ്ട് അനാദ്യവിദ്യാ കല്പിതമായ ദേഹബന്ധത്തിൽ നിന്ന് മുക്തിയെ പ്രാപിക്കുന്നു.

അജ്ഞാനയോഗാത് പരമാത്മനസ്തവ
ഹ്യനാത്മബന്ധസ്തത ഏവ സംസൃതിഃ
തയോർ വിവേകോദിതബോധവഹ്നി-
രജ്ഞാനകാര്യം പ്രദഹേത് സമൂലം 47

പരമാത്മാവായ നിനക്ക് അജ്ഞാന ഹേതുവായിട്ടാണ് അനാത്മവസ്തുക്കളോട് ചേർച്ച ഉണ്ടായത്. അതുതന്നെയാണ് സംസാരാനുഭവത്തിന്നും കാരണം. ആത്മാനാത്മാക്കളെ തിരിച്ചറിയുന്ന ബോധമാകുന്ന അഗ്നി ജ്വലിക്കുമ്പോൾ അജ്ഞാനകാര്യമായ അനാത്മവസ്തുക്കളോടുള്ള ബന്ധം നിശ്ശേഷം നശിക്കുകയും ആത്മസ്വരൂപാനുഭൂതി സ്വയം പ്രകാശിക്കുകയും ചെയ്യും.

ശിഷ്യ ഉവാച :-
കൃപയാ ശ്രൂയതാം സ്വാമിൻ
പ്രശ്നോ$f$യം ക്രിയതേമയാ

തദുത്തരമഹം ശ്രുത്വാ
കൃതാർത്ഥഃ സ്യാം ഭവന്മുഖാത്. 48

മഹാത്മാവായ സ്വാമിൻ! എനിക്കറിയേണ്ടതായ വിഷയത്തെക്കുറിച്ച് ഞാൻ ചോദിക്കാം. അവിടുത്തെ മുഖത്തിൽനിന്ന് അതിൻെറ മറുപടി കേട്ടാൽത്തന്നെ ഞാൻ കൃതാർത്ഥനായിത്തീരും.

കോ നാമ ബന്ധഃ കഥമേഷ ആഗതഃ
കഥം പ്രതിഷ്ഠാസ്യ കഥം വിമോക്ഷഃ
കോƒ സാവനാത്മാ പരമാഃ ക ആത്മാ
തയോർ വിവേകഃ കഥമേതദുച്യതാം. 49

എന്താണ് ബന്ധത്തിൻെറ സ്വരൂപം ? എങ്ങനെയാണ് ഈ ബന്ധമുണ്ടായിത്തീർന്നത് ? എന്തുകാരണത്താൽ ആണ് ഇത്, നശിക്കാതെ നിലനിൽക്കുന്നത് ? ബദ്ധനായ ഒരാൾക്ക് എങ്ങിനെയാണ് ബന്ധത്തിൽനിന്ന് മോക്ഷം ലഭിക്കുന്നത്? ആത്മാവെന്നുമനാത്മാവെന്നും പറയപ്പെടുന്ന രണ്ടുവസ്തുക്കൾ ഏവയെല്ലാമാണ് ? അവയെ ശരിക്ക് തിരിച്ചറിയുന്നതെങ്ങനെയാണ് ? ഇത്രയും കാര്യങ്ങൾ അവിടുത്തെ മുഖത്തിൽനിന്ന് കേട്ടാൽകൊള്ളാം ബാക്കി സംശയങ്ങൾ പിന്നീട് ചോദിക്കാം.

ശ്രീ ഗുരുരുവാചഃ–
ധന്യോƒസി കൃതകൃത്യോƒസി
പാവിതം തേ കുലം ത്വയാ
യദവിദ്യാബന്ധമുക്ത്യാ
ബ്രഹ്മീഭവിതുമിച്ഛസി. 50

ഹേ പുണ്യാത്മാവായിരിക്കുന്ന ശിഷ്യാ നീ ധന്യനും കൃതകൃത്യനുമാണ്. അവിദ്യാബന്ധമുക്തിയിൽക്കൂടെ

ബ്രഹ്മസ്വരൂപനായിത്തീരാൻ കൊതിക്കുന്ന നീ നിൻെറ ധന്യധന്യമായ ജീവിതംകൊണ്ടും ആശയംകൊണ്ടും നിൻെറ വംശത്തെത്തന്നെ പവിത്രമാക്കിതീർത്തു എന്ന് പറയണം. ഒരാൾക്ക് ആത്മാനുഭവത്തിന്നു വേണ്ടിയുള്ള തൃഷ്ണ വളരുന്നതുതന്നെ വംശശുദ്ധിയെ കാണിക്കുന്നതാണെന്നർത്ഥം.

ഋണമോചനകർത്താരഃ പിതുഃ സന്തി സുതാദയ
ബന്ധമോചനകർത്താ തു സ്വസ്മാദന്യോ ന കശ്ചന. 51

അച്ഛൻെറ കടം വീട്ടാൻ മക്കൾക്കു കഴിഞ്ഞേക്കാം. എന്നാൽ അവിദ്യാബന്ധത്തിൽനിന്ന് മോചിപ്പിക്കാൻ ആരെക്കൊണ്ടും സാദ്ധ്യമല്ല. അവരവർതന്നെ പ്രയത്നിക്കണമെന്നർത്ഥം.

മസ്തകന്യസ്തഭാരാദേഃ ദുഃഖമന്യൈർ നിവാര്യതേ
ക്ഷുധാദികൃതദുഃഖം തു വിനാ സ്വേന ന കേനചിത്.
52

തലയിൽ ഏറ്റിയ ഭാരംകൊണ്ടുള്ള ക്ലേശത്തെ തീർക്കാൻ മറ്റുള്ളവർക്കു കഴിഞ്ഞേക്കാം. എന്നാൽ വിശപ്പുകൊണ്ടുള്ള ക്ലേശം തീർക്കാൻ മറ്റാർക്കും സാദ്ധ്യമല്ല അവരവർതന്നെ ആഹാരം കഴിക്കണം. ഇതുപോലെ സംസാര ബന്ധനിവൃത്തി യും അവരവരുടെ പ്രയത്നത്തെ ആശ്രയിച്ചിരിക്കുന്നതെന്നർത്ഥം.

പഥ്യമൗഷധസേവാ ച
ക്രിയതേ യേന രോഗിണാ
ആരോഗ്യസിദ്ധിർ ദൃഷ്ടാസ്യ
നാന്യാനുഷ്ഠിത കർമ്മണാ. 53

രോഗം മാറാൻ അവരവർതന്നെ മരുന്നുകഴിക്കുകയും പഥ്യം ആചരിക്കുകയും ചെയ്യണം. അങ്ങനെ ചെയ്യുന്നവർക്കു മാത്രമേ രോഗം മാറിക്കാണാറുള്ളൂ. മറ്റുള്ളവർ ഔഷധം കഴിക്കുക യോ പഥ്യം ആചരിക്കുകയോ ചെയ്യുന്നതുകൊണ്ട് തൻെറ രോഗം മാറാറില്ല. ഇതുപോലെ സംസാരരോഗത്തിൻെറ

നിവൃത്തിക്കും, ഭക്തിജ്ഞാനവൈരാഗ്യങ്ങളാകുന്ന ഔഷധങ്ങളെ സേവിക്കലും ബ്രഹ്മനിഷ്ഠയാകുന്ന പഥ്യത്തെ ആചരിക്കലും അവരവർ തന്നെ ചെയ്യണം. അങ്ങനെ ചെയ്യുന്നവർക്കുമാത്രമേ സംസാരാരോഗ്യം മാറി ആത്മാരോഗ്യത്തോടുകൂടിയിരിക്കാൻ സാധിക്കുകയുള്ളൂവെന്നർത്ഥം.

വസ്തുസ്വരൂപം സ്ഫുടബോധചക്ഷുഷാ
സ്വേനൈവ വേദ്യം നതു പണ്ഡിതേന
ചന്ദ്രസ്വരൂപം നിജചക്ഷുഷൈവ
ജ്ഞാതവ്യമന്യൈരവഗമ്യതേ കിം? 54

ആത്മവസ്തുസ്വരൂപം ജ്ഞാനദൃഷ്ടികൊണ്ട് സ്വയമേവ ബോധിക്കേണ്ടതാണ്. പാണ്ഡിത്യംകൊണ്ടോ പണ്ഡിതന്മാരുടെ വാക്കുകൊണ്ടോ അറിയത്തക്കതല്ല. ചന്ദ്രനേയും ചന്ദ്രപ്രകാശത്തെയും സ്വന്തം കണ്ണുകൊണ്ട് കണ്ടറിയലല്ലാതെ മറ്റുള്ളവർ പറഞ്ഞുതന്നാൽ ബോധിക്കാൻ കഴിയാറില്ലല്ലോ.

അവിദ്യാകാമകർമ്മാദി പാശബന്ധം വിമോചിതും
കഃ ശക്നുയാദ്വിനാത്മാനം കല്പകോടിശതൈരപി 55

ആത്മജ്ഞാനം കൊണ്ടല്ലാതെ അവിദ്യാകാമകർമ്മാദിമായ യാപാശബന്ധത്തിൽ നിന്ന് മോചിക്കാൻ ആർക്കും സാദ്ധ്യമല്ല. ജ്ഞാനമൊഴിച്ച് മറ്റുപായങ്ങൾ കൊണ്ട് എത്രകാലം ശ്രമിച്ചാലും അതു സാദ്ധ്യമല്ലെന്ന് പറയേണ്ടിയിരിക്കുന്നു. ഇരുട്ടുകൊണ്ടുള്ള ക്ലേശം വെളിച്ചം കൊണ്ടല്ലാതെ നീക്കാൻ കഴിയില്ലല്ലോ.

ന യോഗേന ന സാംഖ്യേന
കർമ്മണാ നോ ന വിദ്യയാ
ബ്രഹ്മാത്മൈകത്വബോധേന
മോക്ഷഃ സിദ്ധ്യതിനാന്യഥാ. 56

പ്രത്യഗാത്മാവിൻെറയും പരമാത്മാവിൻെറയും അഭേദ സ്വരൂപമായ അനുഭവജ്ഞാനം മാത്രമാണ് മോക്ഷത്തിന് ഏകമായ ഉപായം. അതൊഴിച്ച് സാംഖ്യം, യോഗം, കർമ്മം, വിദ്യ തുടങ്ങിയ മറ്റുശാസ്ത്രങ്ങളുടെ അറിവുകൊണ്ടോ ആചരണംകൊണ്ടോ ആർക്കും മായാമുക്തനാവാൻ കഴിയില്ലെന്ന് പറയണം.

വീണായാ രൂപസൗന്ദര്യം തന്ത്രീവാദനസൗഷ്ഠവം
പ്രജാരഞ്ജനമാത്രം തത് സാമ്രാജ്യായ ന കല്പതേ 57

പ്രജകളെ രഞ്ജിപ്പിക്കുന്നവൻ എന്നർത്ഥമാണ് രാജ ശബ്ദത്തിന്ന്. വീണവായിപ്പിക്കുന്ന ഭാഗവതർക്കും പ്രജകളെ രഞ്ജിപ്പിക്കാൻ കഴിയും. പക്ഷേ രാജാവാകാൻ കഴിയില്ല. മനോഹരമായ വീണയും ആകർഷകമായ വായനയും ഉണ്ടായാൽ ജനങ്ങൾ രസിച്ചേക്കാമെങ്കിലും വീണക്കാരൻ രാജാവോ ചക്രവർത്തിയോ ആകുന്നില്ല. ശത്രുക്കളെ ജയിച്ച് രാജ്യം പിടിച്ചെടുത്ത് പ്രജകളെ ഭരണപാടവം കൊണ്ട് സന്തോഷിപ്പിക്കുന്ന ആൾ മാത്രമേ രാജാവായിത്തീരുകയുള്ളൂ. ഇതുപോലെ ആത്മബ്രഹ്മൈക്യ ജ്ഞാനാനുഭവം സാധിച്ചവൻ മാത്രമേ സംസാരമുക്തനുമാവാറുള്ളൂ.

വാഗ്വൈഖരീ ശബ്ദഝരീ
ശാസ്ത്രവ്യാഖ്യാന കൗശലം
വൈദുഷ്യം വിദുഷാം തദ്വദ്
ഭുക്തയേ ന തു മുക്തയേ 58

പണ്ഡിതന്മാരുടെ പാണ്ഡിത്യവും അതുമുഖേനയുള്ള സദസ്സിലെ വാഗ്ധാടിയും ശബ്ദപ്രവാഹവും ശാസ്ത്ര വ്യാഖ്യാനത്തിലുള്ള സാമർത്ഥ്യവുമെല്ലാം സമ്മാനം വാങ്ങലാകുന്ന ഭുക്തിക്കും പറ്റും, അല്ലാതെ സംസാരമുക്തിക്ക് പറ്റില്ല.

അവിജ്ഞാതേ പരേ തത്ത്വേ
ശാസ്ത്രാധീതിസ്തു നിഷ്ഫലാ
വിജ്ഞാതേƒ പി പരേ തത്ത്വേ
ശാസ്ത്രാധീതിസ്തു നിഷ്ഫലാ. 59

ആത്മതത്ത്വം അറിയപ്പെടാതിരിക്കും കാലത്തോളം ശാസ്ത്രജ്ഞാനംകൊണ്ട് പറയത്തക്ക പ്രയോജനമൊന്നുമില്ല. ആത്മതത്ത്വം അറിയപ്പെട്ടുകഴിഞ്ഞാൽ ശാസ്ത്രജ്ഞാനത്തിൻെറ ആവശ്യം കഴിഞ്ഞു. ഈ സ്ഥിതിക്ക് എന്തിനാണ് ശാസ്ത്രം പഠിക്കുന്നതെന്നാണെങ്കിൽ ആത്മതത്ത്വം അറിയുന്നതിനുമാത്രം. ശാസ്ത്രം പഠിച്ചിട്ടും ഒരാൾക്ക് ആത്മതത്ത്വത്തെ അറിയാൻ കഴിഞ്ഞില്ലെങ്കിൽ അതിനുവേണ്ടി ചെയ്ത അദ്ധ്വാനവും ആ അറിവും നിഷ്ഫലമാണ് എന്നു പറയുകയും വേണം.

ശബ്ദജാലം മഹാരണ്യം
ചിത്തഭ്രമണകാരണം
അതഃ പ്രയത്നാജ്ജ്ഞാതവ്യം
തത്ത്വജ്ഞാത്തത്ത്വമാത്മനഃ. 60

ശാസ്ത്രങ്ങളും ഗ്രന്ഥങ്ങളുമെല്ലാം ശബ്ദമയങ്ങളാണ്. വലിയൊരു കാടുപ്പോലെ ശബ്ദങ്ങൾ നീണ്ടുനീണ്ടു പോകുമെന്നല്ലാതെ അവയ്ക്ക് അവസാനമില്ല. അതിനാൽ തത്ത്വജ്ഞാനസമ്പന്നനായ ആചാര്യനിൽ നിന്ന് അറിയേണ്ടതിനെ അറിഞ്ഞ് കൃതാർത്ഥനായവൻ ധന്യനാണ്.

അജ്ഞാനസർപ്പദഷ്ടസ്യ
ബ്രഹ്മജ്ഞാനൗഷധം വിനാ
കിമു വേദൈശ്ച ശാസ്ത്രൈശ്ച
കിമു മന്ത്രൈഃ കിമൗഷധൈഃ 61

അജ്ഞാനമാകുന്ന സർപ്പത്താൽ ദംശിക്കപ്പെട്ട് സംസാര

ബന്ധമാകുന്ന വിഷം കയറിയ രോഗിക്ക് ആത്മജ്ഞാനമല്ലാതെ ഏതൊരൗഷധവും സഫലമാവാൻ പോവുന്നില്ല. വേദങ്ങളും ശാസ്ത്രങ്ങളും മന്ത്രങ്ങളും ഔഷധങ്ങളുമെല്ലാം ഉണ്ടാവാം. പക്ഷേ ആത്മജ്ഞാനൗഷധം കൊണ്ടുമാത്രമാണ് സംസാരവിഷമിറങ്ങി രോഗി സുരക്ഷിതനായി ത്തീരുന്നത്.

ന ഗച്ഛതി വിനാ പാനം വ്യാധിരൗഷധശബ്ദതഃ
വിനാ*f*പരോക്ഷാനുഭവം ബ്രഹ്മശബ്ദൈർന്നമുച്യതേ. 62

ഔഷധം കഴിച്ച് പഥ്യം അനുഷ്ഠിക്കലാണ് രോഗം മാറാനുള്ള ഉപായം. അല്ലാതെ വെറുതെ ഔഷധമെന്നു പറഞ്ഞു നടക്കലല്ല. അതുപോലെ സംസാരദുഃഖനിവൃത്തിക്കും അപരോക്ഷ ബ്രഹ്മാനുഭൂതി മാത്രമാണ് ഉപായമായിരിക്കുന്നത്. അല്ലാതെ ബ്രഹ്മശബ്ദംകൊണ്ടോ ചർച്ചകൊണ്ടോ ബന്ധനിവൃത്തി ഉണ്ടാവാൻ പോവുന്നില്ല.

അകൃത്വാ ദൃശ്യവിലയ-
മജ്ഞാത്വാ തത്ത്വമാത്മനഃ
ബ്രഹ്മശബ്ദൈഃ കുതോമുക്തി-
രുക്തി മാത്രഫലൈർന്നൃണാം. 63

ദൃശ്യത്തിൻെറ വിലയവും അപരോക്ഷ തത്ത്വാനുഭൂതി യു മാണ് മുക്തിക്കുള്ള ഉപായം. പക്ഷേ അവയുടെ പേരുപറഞ്ഞിരുന്നതുകൊണ്ടുമാത്രം ആരും മുക്തരാവാൻ പോവുന്നില്ല. പ്രത്യഗാത്മാവിൻെറ അപരോക്ഷാനുഭൂതിക്കു വേണ്ടി നിരന്തരപരിശ്രമം ചെയ്യലാണാവശ്യം.

അകൃത്വാ ശത്രുസംഹാരമഗത്വാഖിലഭൂശ്രിയം
രാജാഹമിതി ശബ്ദാന്നോ രാജാ ഭവിതുമർഹതി 64

ശത്രുക്കളെ സംഹരിച്ച് രാജ്യം പിടിച്ചെടുക്കൽ ആണ് രാജാവായിത്തീരാനുള്ള മാർഗ്ഗം. അല്ലാതെ രാജാവ് എന്നു

പറഞ്ഞതുകൊണ്ടുമാത്രം ആർക്കും രാജത്വം ഉണ്ടാവാറില്ല. അതുപോലെ മോക്ഷമെന്നു പറഞ്ഞതുകൊണ്ട് ആരും മുക്തരും ആവാറില്ല.

ആപ്തോക്തിം ഖനനം തഥോപരിശിലാ-
ദ്യുത്കർഷണം സ്വീകൃതിം
നിക്ഷേപഃ സമപേക്ഷതേ നഹി ബഹിഃ
ശബ്ദൈസ്തു നിർഗച്ഛതി
തദ്വദ് ബ്രഹ്മവിദോപദേശമനന-
ധ്യാനാദിഭിർല്ലഭ്യതേ
മായാകാര്യതിരോഹിതം സ്വമമലം
തത്ത്വം ന ദുര്യുക്തിഭിഃ 65

ഒരിടത്ത് നിധിയുണ്ടെന്നിരക്കട്ടെ, അതെടുക്കാൻവേണ്ടി ചെയ്യുന്ന പ്രയത്നത്തിൽ ആദ്യത്തേത് അറിവുള്ള ഒരാൾ നിധി ഇന്ന സ്ഥലത്താണെന്നു പറഞ്ഞുതരലാണ്. അങ്ങനെ അറിവുള്ള ആളുടെ വാക്കുകൊണ്ട് നിധിയുള്ള സ്ഥല മറിഞ്ഞുകഴിഞ്ഞാൽ അവിടെ കുഴിച്ചു മണ്ണുനീക്കണം. പിന്നീട് നിധികുംഭത്തിൻെറ മുകളിലുള്ളതായ അടപ്പുകല്ലിനെയും നീക്കണം. അതു കഴിഞ്ഞാൽ നിധി കുംഭമെടുക്കാം. നിധി എടുക്കുന്നതിന് ഇത്രയും കാര്യങ്ങൾ ആവശ്യമായിരിക്കുന്നു. അതുപോലെ ആത്മജ്ഞാനത്തിനും ആദ്യം തന്നെ മഹാത്മാവായ ആചാര്യൻെറ ഉപദേശവും പിന്നീട് മനന നിധിദ്ധ്യാസങ്ങളും ആവശ്യമായിരിക്കുന്നു. മായാകാര്യങ്ങളാൽ മറയ്ക്കപ്പെട്ട പ്രത്യഗാത്മാവായ തന്നെ അറിയാൻ ഇത്രയും കാര്യങ്ങൾ ശ്രദ്ധയോടെ ചെയ്യേണ്ടിയിരിക്കുന്നു. അല്ലാതെ എന്തെങ്കിലും പറയുകയോ കേൾക്കുകയോ ചെയ്തതു കൊണ്ടുമാത്രം ഒരാൾക്ക് ആത്മബോധം ഉണ്ടാവാൻ പോവുന്നില്ല.

തസ്മാത് സർവ്വപ്രയത്നേന
ഭവബന്ധവിമുക്തയേ
സൈ്വരേവ യത്നഃ കർത്തവ്യോ
രോഗാദാവിവ പണ്ഡിതൈഃ 66

അതിനാൽ രോഗനിവൃത്തിക്ക് തന്നെത്താൻ പ്രയത്നിക്കുന്നതുപോലെ ആത്മജ്ഞാനപ്രാപ്തിക്കും തന്നെത്താൻ കഠിനാധ്വാനം ചെയ്യേണ്ടതായിരിക്കുന്നു.

യസ്ത്വയാദ്യ കൃതഃ പ്രശ്നോ
വരീയാഞ്ച്ഛാസ്ത്രവിന്മതഃ
സൂത്രപ്രായോ നിഗൂഢാർത്ഥോ
ജ്ഞാതവ്യശ്ച മുമുക്ഷുഭിഃ 67

(ആചാര്യൻ ശിഷ്യനോട് പറയുകയാണ്) നിൻെറ ചോദ്യം പ്രശസ്തമായിട്ടുണ്ട്. ശാസ്ത്രജ്ഞന്മാർക്കു സമ്മതവും മിക്കവാറും സൂത്രപ്രായവും അർത്ഥഗൗരവമുള്ളതും മുമുക്ഷുക്കൾക്ക് അറിയേണ്ടതുമാണ് നീ ചോദിച്ചത്.

ശൃണുഷ്വാവഹിതോ വിദ്വൻ യന്മയാ സമുദീര്യതേ
തദേതച്ഛ്റവണാത്സദ്യോ ഭവബന്ധാദ്വിമോക്ഷ്യസേ. 68

വിദ്വാനും മുമുക്ഷുവുമായ ശിഷ്യ! ഞാൻ ഇനി നിൻെറ ചോദ്യങ്ങൾക്ക് മറുപടി പറയാൻ തുടങ്ങുന്നു. ശ്രദ്ധയോടുകൂടി കേൾക്കൂ. ഇതിനെ കേട്ടാൽത്തന്നെ ഒരാളുടെ സംസാരബന്ധം നീങ്ങും.

മോക്ഷസ്യഹേതുഃ പ്രഥമോ നിഗദ്യതേ
വൈരാഗ്യമത്യന്ത മനിത്യ വസ്തുഷു
തതഃ ശമശ്ചാപി ദമസ്തിതിക്ഷാ
ന്യാസഃ പ്രസക്താഖില കർമ്മണാം ഭൃശം. 69

ആദ്യംതന്നെ മോക്ഷത്തിൻെറ കാരണങ്ങളായ ഉപായങ്ങളെ

പറയാം. ജഡങ്ങളും, അനിത്യങ്ങളും, ദുഃഖപൂർണ്ണങ്ങളുമായ വിഷയങ്ങളിൽ അത്യന്തവൈരാഗ്യവും പിന്നീട് ഇന്ദ്രിയങ്ങളുടെയ മനസ്സിൻെറയും അടക്കമാകുന്ന ശമദമങ്ങളും ക്ലേശസഹനമാകുന്ന തിതിക്ഷയും സക്തിയുള്ള സർവ്വകർമ്മങ്ങളെയും ഉപേക്ഷിക്കലും ഉണ്ടായിരിക്കേണ്ടതാണ്. ഇവയാണ് ഒരാളെ മോക്ഷത്തിന് അധികാരിയാക്കിത്തീർക്കുന്നത്.

തതഃ ശ്രുതിസ്തന്മനനം സ തത്വ-
ധ്യാനം ചിരം നിത്യനിരന്തരം മുനേഃ
തതോഽവികല്പം പരമേത്യ വിദ്വാ-
നിഹൈവ നിർവ്വാണസുഖം സമൃച്ഛതി. 70

പിന്നീട് ആത്മനിഷ്ഠയോടുകൂടിയ വേദാദ്ധ്യയനം, തത്ത്വവിചാരം എന്നിവ എപ്പോഴും ചെയ്തുകൊണ്ടിരിക്കണം. അങ്ങനെ അഭ്യസിക്കുന്ന ഒരാൾക്ക് കാലംകൊണ്ട് മനസ്സിലെ ദൃശ്യവിക്ഷേപങ്ങൾ നീങ്ങും. വിക്ഷേപങ്ങൾ നീങ്ങി ആത്മബോധംകൊണ്ട് ആവരണത്തെയും അകറ്റുവാൻ കഴിയുമ്പോൾ നിർവ്വാണസുഖാനുഭൂതിയെ അനുഭവിക്കാൻ തുടങ്ങും.

യദ് ബോദ്ധവ്യം തവേദാനീമാത്മാനാത്മവിവേചനം
തദുച്യതേ മയാ സമ്യക് ശ്രുത്വാത്മന്യവധാരയ. 71

ഇത്രയും അറിഞ്ഞുകഴിഞ്ഞ ഒരാൾ ആത്മാവിനെയും അനാത്മാവിനെയും തിരിച്ചറിയേണ്ടതാണ്. ആത്മാനാത്മാക്കളുടെ വിവേകംകൊണ്ടുമാത്രമേ അനാത്മത്യാഗവും ആത്മാനുസന്ധാനവും ചെയ്യാൻ കഴിയൂ. അതിനാൽ ആത്മാനാത്മവിവേകത്തെ പറയാം. ശ്രദ്ധവെച്ചുകേൾക്കൂ.

മജ്ജാസ്ഥിമേദഃ പലരക്തചർമ്മ
ത്വഗാഹ്വയൈർ ധാതുഭിരേഭിരന്വിതം

പാദോരുവക്ഷോഭുജപൃഷ്ഠമസ്തകൈ-
രങ്ഗൈരുപാംഗൈരുപയുക്തമേതത്. 72
അഹം മമേതി പ്രഥിതം ശരീരം
മോഹാസ്പദം സ്ഥൂലമിതീര്യതേ ബുധൈഃ
നഭോനഭസ്വദ്ദഹനാംബുഭൂമയഃ
സൂക്ഷ്മാണി ഭൂതാനി ഭവന്തി താനി. 73

(ആത്മാനാത്മവിവേകത്തെ ബോധിപ്പിക്കാൻ തുടങ്ങുന്ന ആചാര്യൻ ആദ്യംതന്നെ ശരീരത്രയം പഞ്ചകോശങ്ങൾ എന്നിവയിൽകൂടെ അനാത്മാവിനെ ബോധിപ്പിക്കുന്നു. സ്ഥൂലശരീരത്തെയാണ് ആദ്യംതന്നെ വിവരിക്കുന്നത്.) മജ്ജ, അസ്ഥി, മേദസ്സ്, മാംസം, രക്തം, ചർമ്മം, ത്വക്ക് എന്നീ ധാതുക്കളോടുകൂടിയതും പാദം, കാൽ, തുട, വക്ഷസ്സ്, കൈ, പൃഷ്ഠഭാഗം, ശിരസ്സ് എന്നീ അംഗങ്ങളോടും ഉപാംഗങ്ങളോടും കൂടിയതാണ് ഈ ശരീരം. ഇതിനെയാണ് സ്ഥൂലശരീരമെന്നു പറയുന്നത്. ഈ ശരീരം എല്ലാവർക്കും എപ്പോഴും ഞാനെന്നും എൻെറതെന്നുമുള്ള അഭിമാനത്തിന്ന് ആസ്പദമാണ്. പഞ്ചഭൂതങ്ങൾ ആകാശം, വായു, അഗ്നി, ജലം, ഭൂമി ഇവയാണ്. ഇവയഞ്ചും പ്രകൃത്യാസൂക്ഷ്മങ്ങളാണ്. പിന്നീടന്യോന്യയോജിപ്പുകൊണ്ടാണ് സ്ഥൂലങ്ങളായിത്തീരുന്നത്.

പരസ്പരാംശൈർ മിളിതാനി ഭൂത്വാ
സ്ഥൂലാനി ച സ്ഥൂലശരീരഹേതവഃ
മാത്രാസ്തദീയാ വിഷയാ ഭവന്തി
ശബ്ദാദയഃ പഞ്ചസുഖായ ഭോക്തുഃ. 74

പറയപ്പെട്ട പഞ്ചഭൂതങ്ങൾ അംശാംശങ്ങളെക്കൊണ്ടന്യോന്യം കൂടിച്ചേരുമ്പോഴാണ് സ്ഥൂലങ്ങളായിത്തീരുന്നത്. സ്ഥൂലഭൂതങ്ങളുടെ മാത്രകൾകൊണ്ടാണ് ഈ സ്ഥൂലശരീരമുണ്ടായത്.

പ്രസ്തുത ഭൂതങ്ങളുടെ തന്മാത്രകളെയാണ് വിഷയങ്ങളെന്നു പറയുന്നത്. അവ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന അഞ്ചാണ്. ഭോക്താവായ ജീവന്ന് പ്രസ്തുത അഞ്ചു വിഷയങ്ങളും സുഖകാരണങ്ങളുമാണ്.

യ ഏഷു മൂഢാ വിഷയേഷു ബദ്ധാഃ
രാഗോരുപാശേന സുദുർദ്ദമേന
ആയാന്തി നിര്യാന്ത്യധഊർദ്ധ്വമുച്ചൈഃ
സ്വകർമ്മദൂതേന ജവേന നീതാഃ 75

യാവചില മൂഢന്മാരാണോ മുറിക്കാൻ കഴിയാത്ത ബലമേറിയ രാഗമാകുന്ന കയറുകൊണ്ട് തന്നെ പ്രസ്തുത ശബ്ദാദിവിഷയങ്ങളോട് ബന്ധിച്ചിരിക്കുന്നത്, അങ്ങനെ യുള്ള അജ്ഞന്മാർ തൻെറതന്നെ കർമ്മപരമ്പരയാകുന്ന ദൂതനാൽ നയിക്കപ്പെട്ടുകൊണ്ട് ഊർദ്ധ്വാധോലോകങ്ങളിലേക്ക് വന്നുംപോയാമിരിക്കുന്നു. അതായത് കർമ്മപ്രേരണയാൽ പല കാലദേശങ്ങളിൽ പല സ്വരൂപങ്ങലിൽ ജനിക്കുകയും മരിക്കുകയും ചെയ്യുന്നുവെന്നർത്ഥം. പ്രസ്തുത ജനനമരണങ്ങൾക്ക് ഹേതു കർമ്മവും കർമ്മത്തിന്ന് ഹേതു വിഷയങ്ങളോടുള്ള രാഗവും രാഗത്തിന് ഹേതു അജ്ഞാനവുമാണ് എന്നും ഇതിൽനിന്ന് മനസ്സിലാക്കാം.

ശബ്ദാദിഭിഃ പഞ്ചഭിരേവ പഞ്ച
പഞ്ചത്വമാപുഃ സ്വഗുണേനബദ്ധാഃ
കുരംങ്ഗമാതംങ്ഗപതംങ്ഗമീന-
ഭൃങ്ഗാ നരഃ പഞ്ചഭിരഞ്ചിതഃ കിം ? 76

പറയപ്പെട്ട ശബ്ദാദികളാകുന്ന അഞ്ചുവിഷയങ്ങളിൽ രാഗം കൊണ്ട് ബദ്ധരായ അഞ്ചുവിഷയങ്ങളിൽ ഓരോന്നും തങ്ങളുടെ തന്നെ ഗുണംകൊണ്ട് നശിക്കുന്നതായിക്കാണാം. ആ സ്ഥിതിക്ക്

അഞ്ചുവിഷയങ്ങളോടും എപ്പോഴും രാഗത്തോടെ ബന്ധപ്പെട്ടിരിക്കുന്ന മനുഷ്യൻെറ കഥ എത്ര ആപൽക്കരമാണ് ? മാൻ, ആന, പാറ്റ, മത്സ്യം, വണ്ട് ഇവയാണ് അഞ്ചുജീവികൾ. മാൻ ശബ്ദം കൊണ്ട് നശിക്കുന്നു. സംഗീതം വളരെ ഇഷ്ടമാണ് മാനിന്ന്. അതിനാൽ നായാട്ടുകാർ പാട്ടുപാടി മയക്കി മാനിനെ പിടിക്കാറുണ്ട്. ശബ്ദത്തോടുള്ള രാഗമാണ് മാനിൻെറ നാശത്തിന് ഹേതുവെന്ന് വ്യക്തമാവുന്നുണ്ടല്ലോ. അതുപോലെ ആന സ്പർശത്തിലുള്ള രാഗംകൊണ്ടാണ് നശിക്കുന്നത്. പിടിയാനയെ ആലിംഗനം ചെയ്യാൻ ഓടുമ്പോഴാണ് മിക്കപ്പോഴും ആനകൾ വാരിക്കുഴിയിൽ വീഴുന്നത്. ത്വഗിന്ദ്രിയമാണ് ആനയെ നശിപ്പിക്കുന്നതെന്ന് ബോധിക്കാൻ കഴിയുന്നുണ്ടല്ലോ. കത്തുന്ന തീയ്യിനെക്കണ്ട് തിന്നാനുള്ള സാധനമാണെന്ന് വിചാരിച്ച് അതിൽപോയി വീണിട്ടാണ് പാറ്റ നശിക്കുന്നത്. ദൃഗിന്ദ്രിയമാണ് അതിനെ നശിപ്പിക്കുന്നത്. അതുപോലെ ചൂണ്ടയിലുള്ള ഇരയെ കടിക്കുമ്പോഴാണ് മത്സ്യം ചാവുന്നത്. രസനേന്ദ്രിയമാണ് മത്സ്യത്തെ കൊല്ലുന്നതെന്ന് ബോധിക്കാൻ കഴിയുമല്ലോ. ഘ്രാണേന്ദ്രിയമാണ് വണ്ടിനെ നശിപ്പിക്കുന്നത്. സുഗന്ധമുള്ള കൈതയിലും മറ്റും പോയി വീഴുമ്പോൾ അതിൻെറ മുള്ളിൽ കുത്തി കോർക്കപ്പെട്ടാണ് വണ്ട് നശിക്കുന്നത്. ഇതിൽനിന്ന് ഓരോ ഇന്ദ്രിയത്തിൻെറ വിഷയത്തിലുള്ള രാഗമാണ് ഓരോ ജീവിയെ നശിപ്പിക്കുന്നതെന്ന് മനസ്സിലാവുന്നുണ്ടല്ലോ. ആ സ്ഥിതിക്ക് പഞ്ചേന്ദ്രിയ വിഷയങ്ങളിലും എപ്പോഴും രാഗമുള്ള മനുഷ്യൻെറ കഥ പറയേണ്ടതില്ലല്ലോ.

ദോഷേണ തീവ്രോ വിഷയഃ കൃഷ്ണസർപ്പവിഷാദപി
വിഷം നിഹന്തി ഭോക്താരം ദ്രഷ്ടാരം ചക്ഷുഷാപ്യയം 77

വിഷയം, ദോഷംകൊണ്ടു നോക്കുകയാണെങ്കിൽ കൃഷ്ണ സർപ്പത്തിൻെറ വിഷത്തേക്കാൾ കഠിനമാണെന്നു പറയണം. എന്തുകൊണ്ടെന്നാൽ വിഷം അതിനെ കഴിച്ചവരെ മാത്രമേ കൊല്ലുന്നുള്ളു. വിഷയം തന്നെ നോക്കുന്നവരെപ്പോലും നശിപ്പിക്കുന്നു.

വിഷയാശാമഹാപാശാദ്യോ വിമുക്തഃ സുദുസ്ത്യജാത്
സ ഏവ കല്പതേ മുക്ത്യൈ നാന്യഃ ഷട്ശാസ്ത്രവേദ്യപി.
78

വിഷയങ്ങളിലുള്ള ആഗ്രഹമാകുന്ന മഹാപാശമാണ് ജീവനെ സംസാരസമുദ്രത്തിൽ ശരീരാദി ഉപാധികളോടു ചേർത്ത് ബന്ധിച്ചിടുന്നത്. അകറ്റാൻ വിഷമമുള്ള വിഷയാഗ്രഹമാകുന്ന കെട്ടിൽനിന്ന് രക്ഷപ്പെട്ടവരാണ് മോക്ഷത്തിന് ശരിക്കും അർഹതയുള്ളവരായിത്തീരുന്നത്. അല്ലാതെ ഷട്ശാസ്ത്രങ്ങളെയും പഠിച്ച വിദ്വാൻപോലും മോക്ഷത്തിന്നധികാരിയാണെന്ന് പറഞ്ഞുകൂടാ. വിഷയസംഗമുള്ള വിദ്വാന്മാർപോലും മോക്ഷത്തിന്നധികാരികളാകുന്നില്ല.

ആപാതവൈരാഗ്യവതോ മുമുക്ഷൂൻ
ഭവാബ്ധിപാരം പ്രതിയാതുമുദ്യതാൻ
ആശാഗ്രഹോ മജ്ജയതേƒന്തരാളേ
നിഗൃഹ്യകണ്ഠേ വിനിവർത്ത്യ വേഗാത്. 79

സംസാരസമുദ്രത്തിൻെറ മറുകരയിലേക്ക് പോകുന്നവർ വേണ്ടത്ര വൈരാഗ്യമില്ലാത്തവരാണെങ്കിൽ വിഷയാഗ്രഹമാകുന്ന മുതല അവരെ മദ്ധ്യത്തിൽവെച്ച് മുക്കിക്കൊല്ലുകതന്നെ ചെയ്യും. അതിനാൽ സംസാരവിഷയങ്ങളിലുള്ള തീവ്രവൈരാഗ്യമാണ് ഒരാളെ മുക്തിക്ക് അധികാരിയാക്കിത്തീർക്കുന്നത്.

വിഷയാശാഗ്രഹോ യേന സുവിരക്ത്യസിനാ ഹതഃ
സഗച്ഛതി ഭവാംഭോധേഃ പാരം പ്രത്യൂഹവർജ്ജിതഃ
80

തീവ്രവൈരാഗ്യമാകുന്ന മൂർച്ചയുള്ള വാളുകൊണ്ട് ആർക്കാണോ വിഷയാശയെന്നുപേരുള്ള മുതലയെ വെട്ടിക്കൊല്ലാൻ കഴിയുന്നത് അങ്ങനെയുള്ള ആൾക്കാണ് പ്രതിബന്ധമില്ലാതെ സംസാരസമുദ്രത്തിൻെറ മറുകരയിലേക്ക് പോകാൻ സാധിക്കുന്നത്.

വിഷമവിഷയമാർഗ്ഗൈർഗ്ഗച്ഛതോƒനച്ഛബുദ്ധേഃ
പ്രതിപദമഭിയാതോ മൃത്യുരപ്യേഷ വിദ്ധി
ഹിതസുജ്ജനഗുരൂക്ത്യാ ഗച്ഛതഃ സ്വസ്യയുക്ത്യാ
പ്രഭവതി ഫലസിദ്ധിഃ സത്യമിത്യേവ വിദ്ധി. 81

വേണ്ടത്ര മനശുദ്ധി ഇല്ലാത്തതിനാൽ വിഷയമാർഗ്ഗത്തിൽ കൂടെ സഞ്ചരിക്കുന്ന ഒരാളെ മരണമാണ് എപ്പോഴും പിൻ തുടർന്നുകൊണ്ടിരിക്കുന്നത്. മഹാത്മാവായ ആചാര്യൻെറയും സജ്ജനങ്ങളുടെയും ഉപദേശങ്ങളെകേട്ടും സ്വന്തം യുക്തി കൊണ്ട് മോക്ഷമാർഗ്ഗത്തെ ശരിയാംവണ്ണം അറിഞ്ഞും തീവ്രവൈരാഗ്യത്തോടുകൂടി ലക്ഷ്യത്തിലേക്ക് നീങ്ങുന്നൊരാ ൾക്കുമാത്രം ഫലസിദ്ധി ഉണ്ടായിത്തീരും. ഇതാണ് പരമാർത്ഥം.

മോക്ഷസ്യ കാങ്ക്ഷാ യദി വൈ തവാസ്തി
ത്യജാതിദൂരാദ്വിഷയാൻ വിഷം യഥാ
പീയൂഷവത്തോഷദയാക്ഷമാർജ്ജവ-
പ്രശാന്തിദാന്തീർ ഭജ നിത്യമാദരാത്. 82

മോക്ഷപ്രാപ്തിക്ക് ഇച്ഛയുണ്ടെങ്കിൽ ആദ്യംതന്നെ സംസാരവിഷയങ്ങളെയെല്ലാം വിഷത്തെയെന്നപോലെ ദൂരത്തകറ്റണം. കൂടാതെ സന്തോഷം, ദയ, ആർജ്ജവം, ശാന്തി,

ദാന്തി (ദമം) എന്നീ ഗുണങ്ങളെ അമൃതത്തെയെന്നപോലെ സേവിക്കുകയും വേണം.

അനുക്ഷണം യത് പരിഹൃത്യ കൃത്യ-
മനാദ്യവിദ്യാകൃതബന്ധമോക്ഷണം
ദേഹഃ പരാർത്ഥോ/യമമുഷ്യ പോഷണേ
യഃ സജ്ജതേ സ സ്വമനേന ഹന്തി. 83

ഒരു മനുഷ്യന് തൻെറ ജീവിതത്തിൽ സാധിക്കാനുള്ള ഒഴിക്കാൻപാടില്ലാത്ത കൃത്യം അവിദ്യാബന്ധത്തിൽനിന്നുള്ള മോക്ഷമാണ്. അതിനാൽ എപ്പോഴും അതിനുവേണ്ടി പരിശ്രമിച്ചുകൊണ്ടിരിക്കേണ്ടതാണ്. ശരീരം മരിക്കാൻ പോകുന്നതാണ്. അതിനെ നിലനിർത്താനുള്ള പരിശ്രമം പരിഹാസ്യമാണ്. പ്രാരബ്ധകർമ്മങ്ങളെക്കൊണ്ടു ശരീരം നിലനിന്നുകൊള്ളും. അതിനാൽ അവിദ്യാബന്ധനിവൃത്തിക്കാണ് ഒരാൾ എപ്പോഴും പ്രവർത്തിക്കേണ്ടതെന്ന് താല്പര്യം.

ശരീരപോഷണാർത്ഥീ സൻ
യ ആത്മാനം ദിദൃക്ഷതി
ഗ്രാഹാം ദാരുധിയാ ധൃത്വാ
സ നദീം തർത്തുമിച്ഛതി. 84

ശരീരത്തെ സംരക്ഷിച്ചുകൊണ്ടും ശരീരസുഖങ്ങളെ അനുഭവിച്ചുകൊണ്ടും തികഞ്ഞമൂഢനായി ആരാണോ ആത്മസാക്ഷാത്കാരത്തിനുവേണ്ടി പ്രയത്നിക്കുന്നത് അങ്ങനെയുള്ള ആൾ മുതലയെ പൊങ്ങുതടിയാണെന്ന് വിചാരിച്ച് പുഴകടക്കാൻ ശ്രമിക്കുന്നതുപോലെയാണ്. അത് മദ്ധ്യത്തിൽ വെച്ച് അവനെ കൊല്ലുകതന്നെ ചെയ്യും.

മോഹ ഏവ മഹാമൃത്യുർ മുമുക്ഷോർവ്വപുരാദിഷു
മോഹോ വിനിർജ്ജിതോ യേന സ മുക്തിപദമർഹതി. 85

ശരീരാദികളാകുന്ന അവിദ്യാകാര്യങ്ങളിൽ നിലനിന്നു കൊണ്ടിരിക്കുന്ന ഞാനെന്നും എൻേറതെന്നുമുള്ള അഭിമാനം തന്നെയാണ് മഹാമൃത്യു. ഈ അഭിമാനമാകുന്ന മൃത്യുവിനെ നിശ്ശേഷം ജയിച്ച ഒരാളാണ് മോക്ഷപദത്തിന് അർഹനായിത്തീരുന്നത്.

മോഹം ജഹി മഹാമൃത്യും
ദേഹദാരസുതാദിഷു
യം ജിത്വാ മുനയോ യാന്തി
തദ്വിഷ്ണോഃ പരമം പദം. 86

ശരീരം, ഭാര്യ, മക്കൾ, ഗൃഹം, കുടുംബം, സ്വത്ത് മുതലായവയിലുള്ള ഞാനെന്നും എൻേറതെന്നുമുള്ള അഭിമാനമാകുന്ന മൃത്യുവിനെ ജയിക്കലാണ് ആദ്യംതന്നെ സാധിക്കേണ്ടിയിരിക്കുന്നത്. അവയെ ജയിക്കാതെ ആരും മുക്തനാവാൻ പോകുന്നില്ല. മുനികൾ ഈ മൃത്യുവിനെ ജയിച്ചാണ് മോക്ഷസ്വരൂപമായ വിഷ്ണുപദത്തെ പ്രാപിക്കുന്നത്.

ത്വങ്മാംസരുധിരസ്നായുമേദോമജ്ജാസ്ഥിസങ്കുലം
പൂർണ്ണം മൂത്രപുരീഷാഭ്യാം സ്ഥൂലം നിന്ദ്യമിദം വപുഃ 87

ഇത്രയും പൊതുവേയുള്ള കാര്യങ്ങൾ പറഞ്ഞശേഷം ആചാര്യൻ തത്ത്വോൽബോധനത്തിനുവേണ്ടി ആദ്യംതന്നെ സ്ഥൂലശരീരത്തെ നിരൂപിക്കാൻ തുടങ്ങുന്നു. ത്വക്ക്, മാംസം, രക്തം, സ്നായു, മേദസ്, മജ്ജ, അസ്ഥി ഇവകളുടെ സംയോജനവും മലമൂത്രങ്ങളാകുന്ന മലിനവസ്തുക്കളാൽ നിറയപ്പെട്ടതുമാണ് നിന്ദ്യമായിരിക്കുന്ന ഈ സ്ഥൂലശരീരം.

പഞ്ചീകൃതേഭ്യോ ഭൂതേഭ്യഃ സ്ഥൂലേഭ്യഃ പൂർവ്വകർമ്മണാ
സമുത്പന്നമിദം സ്ഥൂലം ഭോഗായതനമാത്മനഃ
അവസ്ഥാ ജാഗരസ്തസ്യ സ്ഥൂലാർത്ഥാനുഭവോ യതഃ 88

അന്യോന്യം കൂട്ടി യോജിപ്പിച്ച് പഞ്ചീകരിക്കപ്പെട്ട പഞ്ചമഹാഭൂതങ്ങളുടെ മാത്രകളാൽ ജന്മാന്തരകർമ്മ പ്രചോദനംകൊണ്ട് രൂപംകൊണ്ടതും ജീവന് സ്ഥൂലങ്ങളായ ശബ്ദാദിവിഷയഭോഗങ്ങളെ അനുഭവിക്കാനുള്ള ഉപകരണ വുമാണ് ഈ സ്ഥൂലശരീരം. സ്ഥൂലവിഷയങ്ങളുടെ പ്രകാശനവും അനുഭവവുമുള്ള ജാഗ്രദാവസ്ഥ ഇതിൻെറ പ്രകാശനദശ യുമാകുന്നു.

ബാഹ്യേന്ദ്രിയൈഃ സ്ഥൂലപദാർത്ഥസേവാം
സ്രക്ചന്ദനസ്ത്ര്യാദി വിചിത്രരൂപാം
കരോതി ജീവഃ സ്വയമേതദാത്മനാ
തസ്മാത് പ്രശസ്തിർ വപുഷോഽസ്യ ജാഗരേ. 89

ജീവൻ, മാല, ചന്ദനം, സ്ത്രീ തുടങ്ങിയ വിശിഷ്ട വിഷയങ്ങളേയും മറ്റു സ്ഥൂലപദാർത്ഥങ്ങളേയും അനുഭ വിക്കുന്നത് ഈ സ്ഥൂലശരീരംകൊണ്ടും സ്ഥൂലേന്ദ്രിയങ്ങൾ കൊണ്ടുമാണ്. അതിനാൽ സ്ഥൂലപദാർത്ഥങ്ങൾക്ക് പ്രകാശ നമുള്ള ജാഗ്രദവസ്ഥയിലാണ് ഈ സ്ഥൂലശരീരവും പ്രശസ്തമായിട്ടിരിക്കുന്നത്.

സർവോഽപി ബാഹ്യസംസാരഃ പുരുഷസ്യ യദാശ്രയഃ
വിദ്ധി ദേഹമിദം സ്ഥൂലം ഗൃഹവദ് ഗൃഹമേധിനഃ 90

ജീവൻെറ ബാഹ്യസംസാരാനുഭവങ്ങളെല്ലാം ഈ സ്ഥൂല ശരീരത്തെ ആശ്രയിച്ചാണിരിക്കുന്നത്. അതിനാലൊരു ഗൃഹനാഥന് ഗൃഹമെന്നപോലെയാണ് ജീവന് സ്ഥൂലശരീരം. ഗൃഹനാഥന് ഗൃഹമില്ലാതെ ഒന്നും പ്രവർത്തിക്കാനോ അനുഭവിക്കാനോ കഴിയില്ലല്ലോ. അതുപോലെ ജീവനും സ്ഥൂലശരീരമില്ലാതെ കർമ്മം ചെയ്യാനോ കർമ്മഫലങ്ങളെ അനുഭവിക്കാനോ കഴിയില്ല. അതിനാൽ ഭോഗാനുഭവങ്ങളുടെ

മുഖ്യ ഉപകരണമാണ് സ്ഥൂലശരീരം.

സ്ഥൂലസ്യ സംഭവജരാമരണാനി ധർമ്മാഃ
സ്ഥൗല്യാദയോ ബഹുവിധാഃ ശിശുതാദ്യവസ്ഥാഃ
വർണ്ണാശ്രമാദി നിയമാഃ ബഹുധാമയാഃ സ്യുഃ
പൂജാവമാനബഹുമാനമുഖാ വിശേഷാഃ 91

ജന്മാദിഷഡ്ഭാവങ്ങൾ, അതായത് ഉണ്ടാവുക, നിലനിൽക്കുക, ക്ഷയിക്കുക, വർദ്ധിക്കുക, മാറുക, നശിക്കുക ഇവയും ബാല്യ-കൗമാര-യൗവ്വന-വാർദ്ധക്യാദി ദശകളും രോഗാരോഗ്യങ്ങളും, ജനനമരണങ്ങളും, വർണ്ണാശ്രമാദിനിയമങ്ങളും, പൂജാവിധാനങ്ങളും ഈ സ്ഥൂലശരീരത്തിൻെറ ധർമ്മങ്ങളാകുന്നു.

ബുദ്ധീന്ദ്രിയാണി ശ്രവണം ത്വഗക്ഷി
ഘ്രാണം ച ജിഹ്വാ വിഷയാവബോധനാത്
വാക് പാണി പാദാ ഗുദമപ്യുപസ്ഥഃ
കർമ്മേന്ദ്രിയാണി പ്രവണേന കർമ്മസു. 92

കണ്ണ്, മൂക്ക്, ചെവി, നാവ്, ത്വക്ക് ഇവയഞ്ചും രൂപം, ഗന്ധം, ശബ്ദം, രസം, സ്പർശം എന്ന അഞ്ചു വിഷയങ്ങളെയും ഗ്രഹിക്കുന്നതിനാൽ ഇവയഞ്ചും ജ്ഞാനപഞ്ചേന്ദ്രിയങ്ങളാകുന്നു. വാക്ക്, പാദം, പാണി, പായു, ഉപസ്ഥം ഇവയഞ്ചും കർമ്മങ്ങളിൽ പ്രവണങ്ങളാണ് എന്നതുകൊണ്ടു കർമ്മപഞ്ചേന്ദ്രിയങ്ങളുമാകുന്നു.

നിഗദ്യതേഽന്തഃകരണം മനോധീ-
രഹംകൃതിശ്ചിത്തമിതി സ്വവൃത്തിഭിഃ
മനസ്തു സങ്കല്പവികല്പനാദിഭിർ
ബുദ്ധിഃ പദാർത്ഥാധ്യവസായധർമ്മതഃ
അത്രാഭിമാനാദഹമിത്യഹംകൃതിഃ

സ്വാർത്ഥാനുസന്ധാനഗുണേന ചിത്തം. 93

മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നീ നാലു വൃത്തികളും ചേർന്ന അന്തരിന്ദ്രിയത്തെയാണ് അന്തഃകരണ മെന്നുപറയുന്നത് സങ്കല്പവികല്പാദി വൃത്തികളാണ് മനസ്സെന്നും പദാർത്ഥങ്ങളെ ഇന്നതെന്നും തീർച്ചപ്പെടുത്തുന്ന ബോധത്തെ യാണ് ബുദ്ധിയെന്നും പറയുന്നത്. അഭിമാനത്തെ അഹങ്കാരമെന്നും സ്വസ്വരൂപാനു സന്ധാനത്തെ ചിത്തമെന്നും പറയുന്നു.

പ്രാണപാനവ്യാനോദാനസമാനാ ഭവത്യസൌ പ്രാണഃ
സ്വയമേവവൃത്തിഭേദാദ്വികൃതിഭേദാത്സ്വർണ്ണസലിലാദിവത്.
94

പ്രാണൻ ഒന്നാണെങ്കിലും വൃത്തിഭേദംകൊണ്ട് അഞ്ചായി പറയപ്പെട്ടുവരുന്നു. പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാധൻ എന്നിങ്ങനെ പുറമേയുള്ളതിനെയകത്തേക്ക് വലിച്ചെടുക്കുന്നത് പ്രാണവൃത്തിയും അകത്തുള്ളതിനെ പുറത്തുതള്ളുന്നത് അപാനവൃത്തിയും അകത്തേക്കെടുക്കു ന്നതിനെ സമീകരിക്കുന്നത് സമാനവൃത്തിയും സമീകരിക്കപ്പെട്ട വസ്തുവിനെ ശരീരത്തിൽ എല്ലായിടത്തും വ്യാപിപ്പിക്കുന്നത് വ്യാനവൃത്തിയും ജീവനെ അങ്ങിങ്ങു കൊണ്ടുപോകുന്നത് ഉദാനവൃത്തിയുമാണ്.

വാഗാദി പഞ്ച ശ്രവണാദി പഞ്ച
പ്രാണാദി പഞ്ചാഭ്രമുഖാനി പഞ്ച
ബുദ്ധ്യാദ്യവിദ്യാപി ച കാമകർമ്മണീ
പുര്യഷ്ടകം സൂക്ഷ്മശരീരമാഹുഃ 95

വാഗാദി കർമ്മേന്ദ്രിയങ്ങൾ അഞ്ചും, ശ്രവണാദി ജ്ഞാനേ ന്ദ്രിയങ്ങൾ അഞ്ചും, പ്രാണാദി പ്രാണങ്ങൾ അഞ്ചും, ആകാശാദി പഞ്ചഭൂതങ്ങൾ അഞ്ചും, ബുദ്ധ്യാദി

അന്തഃകരണങ്ങൾ നാലും, അവിദ്യാ, കാമം, കർമ്മം എന്നീ എട്ടുവിഭാഗങ്ങളിലടങ്ങിയ 27 ഘടകങ്ങളെ പുര്യഷ്ടകമെന്നു പറയുന്നു. ഈ പുര്യഷ്ടകം തന്നെയാണ് ജീവന്റെ സൂക്ഷ്മശരീരം.

ഇദം ശരീരം ശൃണു സൂക്ഷ്മസംജ്ഞിതം
ലിംഗം ത്വപഞ്ചീകൃതഭൂതസംഭവം
സവാസനം കർമ്മഫലാനുഭാവകം
സ്വാജ്ഞാനതോ$f$നാദിരൂപാധിരാത്മനഃ 96

ഈ സൂക്ഷ്മശരീരത്തെത്തന്നെ ലിംഗശരീരമെന്നും പറയും. പഞ്ചീകരിക്കപ്പെടാതെ സൂക്ഷ്മഭൂതങ്ങളുടെ മാത്രകൾകൊണ്ടാണ് ഇത് രൂപപ്പെട്ടത്. കർമ്മവാസനകളും ഫലാനുഭവങ്ങളും ഈ സൂക്ഷ്മശരീരത്തിൽ അടിഞ്ഞു കൂടിയിരിക്കുന്നു. അജ്ഞാന ഹേതുവായിട്ട് ജീവനുകിട്ടിയ അനാദിയായ ഉപാധിയാണ് സൂക്ഷ്മശരീരം. ഒരേ സൂക്ഷ്മശരീരത്തിലിരുന്നുകൊണ്ടു തന്നെയാണ് ജീവൻ അനേക സ്ഥൂലശരീരങ്ങളിൽ ജനിക്കുകയും മരിക്കുകയും ചെയ്യുന്നത്.

സ്വപ്നോ ഭവത്യസ്യ വിഭക്ത്യവസ്ഥാ
സ്വമാത്രശേഷേണ വിഭാതി യത്ര. 97

സ്വപ്നേ തു ബുദ്ധിഃ സ്വയമേവ ജാഗ്രത്-
കലീനനാനാവിധവാസനാഭിഃ
കർത്രാദിഭാവം പ്രതിപദ്യ രാജതേ
യത്ര സ്വയം ജ്യോതിരയം പരാത്മാ. 98

ധീമാത്രകോപാധിരശേഷസാക്ഷീ
ന ലിപ്യതേ തത്കൃതകർമ്മലേശൈഃ

യസ്മാദസങ്ഗസ്തത ഏവകർമ്മഭിർ-

ന്നലിപ്യതേ കിഞ്ചിദുപാധിനാ കൃതൈഃ 99

ഈ സൂക്ഷ്മശരീരം പ്രത്യേകമായി പ്രകാശിക്കുന്ന അവസ്ഥയാണ് സ്വപ്നം. സ്വപ്നാവസ്ഥയിൽ സ്ഥൂലകാരണ ശരീരങ്ങളുടെ യാതൊരു സ്ഫുരണവുമില്ലാതെ സൂക്ഷ്മശരീരം മാത്രം വ്യക്തമായി പ്രകാശിക്കുന്നു.

സ്വപ്നാവസ്ഥയിൽ ബുദ്ധി ജ്ഞാഗ്രദവസ്ഥയിൽ സമ്പാദിച്ചതായ വാസനകൾകൊണ്ട് പ്രകാശിക്കുന്നു. ബുദ്ധി മാത്രോപാതിഗതനായ ആത്മാവ് ബുദ്ധിയുടെ വൃത്തികളെ സാക്ഷിരൂപേണ അറിയുന്നുണ്ടെങ്കിലും ബുദ്ധിവൃത്തികളോട് അല്പംപോലും ബന്ധപ്പെടാതെയിരിക്കുന്നു.

സർവ്വവ്യാപൃതികരണം

ലിങ്ഗമിദം സ്യാച്ചിദാത്മനഃ പുംസഃ

വാസ്യാദികമിവ തക്ഷ്ണ-

സ്തേനൈവാത്മാ ഭവത്യസങ്ഗോƒയം. 100

പ്രത്യഗാത്മാവാകുന്ന പരമേശ്വരന് എല്ലാ സംസാരവ്യവഹാരങ്ങൾക്കുമുള്ള ഉപകരണമാകുന്നു ഈ സൂക്ഷ്മശരീരമെങ്കിലും അത് ആശാരിക്ക് ഉളി മുതലായ ഉപകരണങ്ങൾപോലെ മാത്രമേ പരമാത്മാവിന് ഉപയോഗിക്കുന്നുള്ളു എന്നുള്ളതിനാൽ എന്തെല്ലാം വ്യവഹാരങ്ങൾ നടന്നാലും ആത്മാവ് അവയിലൊന്നും ബന്ധപ്പെടാതെ നിസ്സംഗനായിത്തന്നെ ഇരിക്കുന്നു.

അന്ധത്വമന്ദത്വപടുത്വധർമ്മാഃ

സൗഗുണ്യവൈഗുണ്യവശാദ്ധി ചക്ഷുഷഃ

ബാധിര്യമൂകത്വമുഖാസ്തഥൈവ

ശ്രോത്രാദി ധർമ്മാ ന തു വേത്തുരാത്മനഃ 101

അന്ധത്വം, മന്ദാന്ധത്വം, നല്ലവണ്ണം കാഴ്ചയുണ്ടാവുക തുടങ്ങിയ ധർമ്മങ്ങൾ കണ്ണിൻെറ ഗുണദോഷങ്ങൾക്കനുസരിച്ചിരിക്കുന്നു. അവ കണ്ണിൻെറ ധർമ്മങ്ങളാകയാൽ കണ്ണിനെമാത്രം ബാധിക്കുന്നതും ആത്മാവിനെ ബാധിക്കാത്തതുമാകുന്നു. ഇതുപോലെ ചെവി കേൾക്കായ്ക, സംസാരിക്കാൻ കഴിയായ്ക എന്നിവയും അതാതുകരണങ്ങളുടെ ധർമ്മങ്ങളാകയാൽ ആത്മാവിന് ബാധകമല്ല. ആത്മാവ് എപ്പോഴും ഒന്നിനോടും ബന്ധപ്പെടാതെ പരമനിസ്സംഗനായിത്തന്നെയിരിക്കുന്നു.

ഉച്ഛ്വാസനിഃ ശ്വാസവിജൃംഭണക്ഷുത്-
പ്രസ്യന്ദനാദ്യുത് ക്രമണാദികാഃ ക്രിയാഃ
പ്രാണാദികർമ്മാണി വദന്തി തജ്ജ്ഞാഃ
പ്രാണസ്യ ധർമ്മാവശനാപിപാസേ. 102

താഴോട്ടും മേലോട്ടും ശ്വാസം വിടുക, കോട്ടുവായിടുക, തുമ്മുക, വിയർക്കുക, തികട്ടുക എന്നിവയെല്ലാം പ്രാണൻെറ ധർമ്മങ്ങളാണ്. ഇവയോടും ആത്മാവിന് സംബന്ധമില്ല. വിശപ്പ്, ദാഹം എന്നിവയുംകൂടി പ്രാണൻെറ ധർമ്മങ്ങളാകുന്നു.

അന്തഃകരണമേതേഷു ചക്ഷുരാദിഷു വർഷ്മണി
അഹമിത്യഭിമാനേന തിഷ്ഠത്യാഭാസതേജസാ. 103

ബുദ്ധിയിലുള്ള പ്രത്യഗാത്മാ പ്രതിഫലനത്തെയാണ് ആഭാസതേജസ്സെന്നു പറയുന്നത്. അന്തഃകരണത്തോടുകൂടി ചേർന്ന ഈ ആഭാസതേജസ്സിനെയാണ് ജീവൻ എന്നു പറയുന്നത്. അന്തഃകരണം സ്വഭാവേന ജഡമാണ്. ജീവസാന്നിദ്ധ്യം കൊണ്ടാണ് അത് സചേതനമായിത്തീരുന്നത്. പ്രസ്തുത സചേതനമായ അന്തഃകരണംതന്നെ ജീവസ്വരൂപേണ ചക്ഷുരാദികരണങ്ങളിൽ 'ഞാൻ', 'എൻെറ' എന്ന് അഭിമാനിക്കാനിടവരുന്നത്.

അഹങ്കാരഃ സ വിജ്ഞേയഃ കർത്താ ഭോക്താഭിമാന്യയം
സത്വാദിഗുണയോഗേന ചാവസ്ഥാത്രയമശ്നുതേ. 104

ജീവസാന്നിദ്ധ്യത്തിൽ സചേതനമായ അഹങ്കാരമാണെല്ലാറ്റിൻെറയും കർത്താവും ഭോക്താവും ആയിട്ടിരിക്കുന്നത്. ഇതേ അഹങ്കാരം തന്നെയാണ് സത്വാദി ഗുണങ്ങളുടെ സങ്കോചവികാസങ്ങൾ വഴിക്ക് ജാഗ്രദാദി അവസ്ഥകളെയും അനുഭവിക്കുന്നത്. സത്വഗുണത്തിൻെറ വികാസത്തിൽ ജാഗ്രദവസ്ഥയും സത്വം ക്ഷയിച്ച് രജോഗുണം വികസിക്കുമ്പോൾ സ്വപ്നാവസ്ഥയും സത്വരജസ്സുകൾ ക്ഷയിച്ച് തമസ്സ് വികസിക്കുമ്പോൾ സുഷുപ്ത്യവസ്ഥയും പ്രകാശിക്കുന്നു.

വിഷയാണാമാനുകൂല്യേ സുഖീ ദുഃഖീ വിപര്യയേ
സുഖം ദുഃഖം ച തദ്ധർമ്മഃ സദാനന്ദസ്യ നാത്മനഃ 105

വിഷയങ്ങൾ സുലഭമായി വന്നുചേർന്നുകൊണ്ടിരിക്കുമ്പോൾ ഒരാൾ സുഖിയായും അഭീഷ്ടങ്ങളായിരിക്കുന്ന വിഷയങ്ങളുടെ അഭാവത്തിൽ ദുഃഖിയായിരിക്കുന്നതും കാണാറുണ്ട്. ഇതിൽ നിന്ന് സുഖദുഃഖങ്ങൾ വിഷയാഭിമുഖമായ അന്തഃകരണത്തിൻെറ ധർമ്മമാണെന്നും നിത്യാനന്ദസ്വരൂപനായ ആത്മാവിൻെറതല്ലെന്നും സ്പഷ്ടമാവുന്നു. അതിനാൽ ആനന്ദാനുഭവത്തിന്നു വേണ്ടിയുള്ള വിഷയാന്വേഷണം അസ്ഥാനത്താണെന്നും ആത്മാനന്ദമാണ് നിത്യസത്യമായിട്ടിരിക്കുന്നതെന്നും സ്പഷ്ടമാവുന്നു.

ആത്മാർത്ഥത്വേന ഹി പ്രേയാൻ വിഷയോ ന സ്വതഃപ്രിയ
സ്വത ഏവ ഹി സർവ്വേഷാമാത്മാ പ്രിയതമോ യതഃ
തത ആത്മാ സദാനന്ദോ നാസ്യ ദുഃഖം കദാചന. 106

നിത്യാനന്ദസ്വരൂപമായിരിക്കുന്ന ആത്മാവിനുവേണ്ടിയാണ് പ്രിയപ്പെടുന്നത് എന്നതുകൊണ്ടാണ് വിഷയമൊരാൾക്ക് പ്രിയമായിട്ടിരിക്കുന്നത്. അല്ലാതെ സ്വഭാവേന ഏതൊരു വിഷയ

വും ആർക്കും പ്രിയസ്വരൂപമല്ല. ആത്മാവ് മാത്രമാണ് എപ്പോഴും എല്ലാവർക്കും പരമപ്രിയമായിട്ടിരിക്കുന്നത്. എപ്പോഴും പരമാനന്ദമാണ് ആത്മാവിന്റെ ലക്ഷണമെന്നതിനാൽ സദാനന്ദ സ്വരൂപനായ ആത്മാവിൽ ദുഃഖത്തിന്റെ സ്പർശമുണ്ടാവാനും വയ്യ.

യത് സുഷുപ്തൌ നിർവിഷയ ആത്മാനന്ദോƒനുഭൂയതേ
ശ്രുതിഃ പ്രത്യക്ഷമൈതിഹ്യമനുമാനം ച ജാഗ്രതി. 107

യാതൊരു വിഷയത്തിന്റെ സ്ഫുരണവുമില്ലാത്ത സുഷുപ്തിയിൽ ഒരാൾ സുഖത്തെ അനുഭവിക്കുന്നുണ്ട്. ഉണർന്നശേഷം ഞാൻ സുഖമായി ഉറങ്ങി എന്നാണ് എല്ലാവരും പറയാറ്. യാതൊരു വിഷയസ്ഫുരണവുമില്ലാത്തിടത്ത് സുഖം അനുഭവപ്പെടണമെങ്കിൽ അത് ആത്മാനന്ദമാകാതെ മറ്റൊന്നാവാൻ വയ്യ. അതിനാൽ ജാഗ്രദവസ്ഥയിൽ സുഷുപ്തി അനുഭവത്തെ ഓർക്കുന്ന ഒരാൾക്ക് ശ്രുതി, പ്രത്യക്ഷം, ഐതിഹ്യം, അനുമാനം എന്നീ നാലു പ്രമാണങ്ങളിൽ കൂടെയും ആത്മാവ് ആനന്ദസ്വരൂപമാണെന്ന് ബോധിക്കാൻ കഴിയും.

അവ്യക്തനാമ്നീ പരമേശ ശക്തി-
രനാദ്യവിദ്യാ ത്രിഗുണാത്മികാ പരാ
കാര്യാനുമേയാ സുധിയൈവ മായ
യയാ ജഗത്സർവ്വമിദം പ്രസൂയതേ. 108

സുഷുപ്തിയിലെ അന്ധകാരസ്വരൂപമായ ദൃശ്യത്തെയാണ് അവിദ്യയെന്നു പറയുന്നത്. ഈ അവിദ്യ സത്വരജസ്തമസ്സുകളാകുന്ന മൂന്ന് ഗുണങ്ങളോടു കൂടിയതും ഈശ്വരന്റെ പരാശക്തിയുമാണ്. ഇതിനെയാണ് മായയെന്നും അവ്യക്തമെന്നും അനാദിയെന്നും മറ്റുപല പേരുകളും പറയുന്നത്. സ്ഥൂലസൂക്ഷ്മസ്വരൂപങ്ങളായ വിശ്വങ്ങളെല്ലാം ഈ മായാശ

ക്തിയിൽ നിന്നാണുണ്ടാവുന്നത്. ഘടംകൊണ്ട് അതിൻെറ കാരണമായ മണ്ണിനെ അറിയാൻ കഴിയുന്നതു പോലെ മായയുടെ കാര്യങ്ങളായ ജഗദ് വസ്തുക്കളെക്കൊണ്ട് കാരണമായ മായാശക്തിയേയും അറിയാൻ കഴിയും.

സന്നാപ്യസന്നാപ്യുഭയാത്മികാ നോ
ഭിന്നാപ്യഭിന്നാപ്യുഭയാത്മികാ നോ
സാങ്ഗാപ്യനങ്ഗാപ്യുഭയാത്മികാ നോ
മഹാത്ഭുതാനിർവചനീയ രൂപാ. 109

പ്രസ്തുത മായാശക്തി അജ്ഞാനാവസ്ഥയിൽ സത്യമായും ജ്ഞാനാവസ്ഥയിൽ അസത്യമായും അനുഭവപ്പെടുന്നതിനാൽ അതിനെ സത്യമെന്നോ അസത്യമെന്നോ രണ്ടുംകൂടിയതെന്നോ പറയാൻ വയ്യ. അതുപോലെ ബ്രഹ്മത്തോടു ചേർന്നു നിൽക്കുന്നതെന്നോ വിട്ടുനിൽക്കുന്നതെന്നോ രണ്ടുംകൂടി ചേർന്നതെന്നോ പറയാൻ വയ്യ. അങ്ങനെതന്നെ അവയവങ്ങളുള്ളതെന്നോ ഇല്ലാത്തതെന്നോ രണ്ടുംകൂടി ചേർന്നതെന്നോ പറയാൻ വയ്യ. ചുരുക്കിപ്പറഞ്ഞാൽ അറിവിന് പിടികിട്ടാത്ത അത്ഭുതസ്വരൂപിണിയും നിർവ്വചിക്കാൻ കഴിയാത്തതുമായ ഒരു വസ്തുവാണ് മായയെന്നേ പറയാൻ കഴിയൂ.

ശുദ്ധാദ്വയബ്രഹ്മവിബോധനാശ്യാ
സർപ്പഭ്രമോ രജ്ജുവിവേകതോ യഥാ
രജസ്തമഃ സത്വമിതി പ്രസിദ്ധാ
ഗുണാസ്തദീയാഃ പ്രതിതൈഃ സ്വകാര്യൈഃ 110

അങ്ങനെയാണെങ്കിലും ശുദ്ധമായ അദ്വൈതബ്രഹ്മബോധം കൊണ്ട് നശിപ്പിക്കത്തക്കതാണ് മായാശക്തി. കയറിൻെറ ബോധംകൊണ്ട് കയറിൽ തോന്നപ്പെട്ട സർപ്പഭ്രമം എപ്രകാരം

ഇല്ലാതാകുന്നുവോ അതുപോലെ ശുദ്ധമായ അദ്വൈതാത്മ ബോധംകൊണ്ട് മായയാൽ ആത്മാവിൽ തോന്നിക്കപ്പെട്ട പ്രപഞ്ചഭ്രമം ഇല്ലാതായിത്തീരുന്നു. സത്വം, രജസ്സ്, തമസ്സ് ഇവയാണ് മായയുടെ പ്രസിദ്ധങ്ങളായ മൂന്നുഗുണങ്ങൾ. പ്രസ്തുതഗുണങ്ങളും കാര്യവസ്തുക്കളാൽ കാരണസ്വരൂപേണ അറിയത്തക്കതു തന്നെ.

വിക്ഷേപശക്തീ രജസഃ ക്രിയാത്മികാ
യതഃപ്രവൃത്തിഃ പ്രസൃതാ പുരാണീ
രാഗാദയോऽസ്യാഃ പ്രഭവന്തി നിത്യം
ദുഃഖാദയോ യേ മനസോ വികാരാഃ 111

ക്രിയാത്മകമായ രജോഗുണത്തിന്റെ കാര്യമാണ് വിക്ഷേപശക്തി. അനാദികാലം മുതൽക്ക് മനസ്സിൽകൂടെ ഒഴുകികൊണ്ടിരിക്കുന്ന വിജാതീയവൃത്തി പ്രവാഹംതന്നെ വിക്ഷേപം. ജാഗ്രസ്വപ്നങ്ങളാകുന്ന രണ്ടവസ്ഥകളിലും ഒരാളുടെ മനസ്സ് വിക്ഷേപപ്രവാഹംകൊണ്ട് നിറഞ്ഞിരിക്കും. അങ്ങനെയുള്ള മനസ്സുതന്നെയാണ് രാഗാദിവികാരങ്ങൾക്കും ദുഃഖാദികളാകുന്ന അനുഭവങ്ങൾക്കും കൂടി കാരണമായിട്ടിരിക്കുന്നത്.

കാമഃ ക്രോധോ ലോഭദംഭാദ്യസൂയാ-
ഹങ്കാരേർഷ്യാ മത്സരാദ്യസ്തു ഘോരാഃ
ധർമ്മാ ഏതേ രാജസാഃ പുംപ്രവൃത്തിർ-
യസ്മാദേതത്ത്രദ്രജോ ബന്ധഹേതുഃ 112

കാമം, ക്രോധം, ലോഭം, ദംഭം, അസൂയ, അഹങ്കാരം, ഈർഷ്യ, മത്സരം എന്നിങ്ങനെ ഭയങ്കരങ്ങളായ അനേകധർമ്മങ്ങൾ രജോഗുണത്തിന്റെ കാര്യങ്ങളാണ്. പറയപ്പെട്ട വികാരങ്ങളാണല്ലോ ഒരാളുടെ ലോകവ്യവഹാരത്തിന്നാശ്രയമായിട്ടിരിക്കുന്നത്. അതിനാൽ ഈ രജോഗുണത്തെത്തന്നെയാണ് മുഖ്യമായ

ബദ്ധകാരണമെന്നു പറയേണ്ടത്.

ഏഷാവൃതിർ നാമ തമോഗുണസ്യ
ശക്തിര്യയാ വസ്ത്വവഭാസതേ$f$ന്യഥാ
സൈഷാ നിദാനം പുരുഷസ്യ സംസൃതേർ-
വിക്ഷേപശക്തേഃ പ്രസരസ്യ ഹേതുഃ 113

യാതൊന്നു ഹേതുവായിട്ട് വസ്തുവിൻെറ പരമാർത്ഥസ്വരൂപം മറഞ്ഞ് മറ്റൊന്നായിത്തീരുന്നുവോ അതാണ് ആവരണമെന്നു പറയുന്നത്. ഈ ആവരണശക്തിയാണ് ജീവൻെറ സംസാര ബന്ധത്തിന്നു മുഖ്യഹേതു. രജോഗുണത്തിൻെറ വിക്ഷേപ പ്രവാഹം ഈ ആവരണത്തിൽകൂടിയാണ് എപ്പോഴും നടക്കുന്നത്.

പ്രജ്ഞാവാനപി പണ്ഡിതോ$f$പി ചതുരേ$f$-
പ്യത്യന്തസൂക്ഷ്മാത്മദൃ-
ഗ്വ്യാലീഢസ്തമസാ ന വേത്തി ബഹുധാ
സംബോധിതോ$f$പി സ്ഫുടം
ഭ്രാന്ത്യാരോപിതമേവ സാധുകലയത്യാ-
ലംബതേ തദ്ഗുണാൻ
ഹന്താസൌ പ്രബലാ ദുരന്തതമസഃ
ശക്തിർ മഹാത്യാവൃതിഃ 114

ജ്ഞാനസമ്പന്നനും ശാസ്ത്രജ്ഞനും സമർത്ഥനും സൂക്ഷ്മ ബോധമുള്ള ആളും ആണെങ്കിൽകൂടി ഒരാൾ തമസ്സിൻെറ ശക്തിയായ ആവരണത്തിൽ മുഴുകിക്കഴിഞ്ഞുവെങ്കിൽ പിന്നെ എത്രയൊക്കെ ഉദ്ബോധിപ്പിച്ചാലും വസ്തുതത്ത്വത്തെ ഗ്രഹിക്കാൻ വിഷമമാവും. ഭ്രാന്തികൊണ്ട് ആരോപിക്കപ്പെട്ട വസ്തുതത്ത്വത്തെത്തന്നെ പരമാർത്ഥമെന്നു തെറ്റിദ്ധരിച്ച് അതിൽത്തന്നെ മുഴുകിയിരിക്കും. അങ്ങനെയാണ്

ആത്മാവാകുന്ന തന്നെ ജഡമായിരിക്കുന്ന ശരീരമാണെന്ന് ബോധിക്കാനിടയായാത്. ആശ്ചര്യമെന്നുപറയട്ടെ എത്ര ബുദ്ധി മാനായ ആളേയും ഈ തമോഗുണം വളരെ വേഗത്തിൽ തനിക്ക് കീഴൊതുക്കുന്നു. തമസ്സിൻെറയും അതിൻെറ കാര്യമായ ആവരണത്തെയും ശരിക്കറിഞ്ഞ് അതിൽനിന്ന് രക്ഷപ്പെട്ടിട്ടി ല്ലെങ്കിൽ കാലം മുഴുവൻ അസത്യാനുഭവം മാത്രമായിരിക്കും.

അഭാവനാ വാ വിപരീതഭാവനാ-
സംഭാവനാ വിപ്രതിപത്തിരസ്യാഃ
സംസർഗ്ഗയുക്തം ന വിമുഞ്ചതി ധ്രുവം
വിക്ഷേപശക്തിഃ ക്ഷപയത്യജസ്രം. 115

വസ്തുതത്വത്തെ ബോദിക്കാതിരിക്കലാണ് അഭാവന. തെറ്റായി ധരിക്കുന്നത് വിപരീതഭാവനയും. ഇല്ലാത്തതിനെ ഉണ്ടെന്നുധരിക്കുന്നത് സംഭാവനയും പരസ്പര വിരുദ്ധമാ യുള്ള ധാരണ വിപ്രതിപത്തിയുമാണ്. ഇവയാണ് ആവരണ ശക്തിയുടെ വിക്രിയകൾ. സർവ്വജീവരാശികളും ആവരണ ശക്തിയാൽ എപ്പോഴും തെറ്റിദ്ധരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. പ്രസ്തുത ആവരണശക്തിയാലാണ് വിക്ഷേപത്തിൻെറ പ്രവർത്തനം. അവരണ്ടും കൂടിചേരുമ്പോൾ ഉള്ളതില്ലാതാവുക യും ഇല്ലാത്തത് ഉള്ളതായിത്തീരുകയും ചെയ്യുന്നു. അങ്ങനെ യാണ് ഉള്ളതായ ആത്മാരില്ലാത്തതായിത്തീരുകയും ഇല്ലാത്ത തായശരീരം ഉള്ളതായിത്തീരുകയും ചെയ്തത്. അത്രയുമല്ല താനാകുന്ന ആത്മാവ് താനല്ലാതായിത്തീരുകയും താനല്ലാത്ത ശരീരം താനായിത്തീരുകയും അതിനാൽ ആത്മാവിൻെറ നിത്യാനന്ദം നഷ്ടപ്പെടുകയും ശരീരത്തിൻെറ നിത്യദുഃഖം അനുഭവപ്പെടുകയും എല്ലാം പ്രസ്തുത വിക്ഷേപ ആവരണ ശക്തികളുടെ വിക്രിയാവിശേഷങ്ങളാണ്.

അജ്ഞാനമാലസ്യജഡത്വനിദ്രാ-
പ്രമാദമൂഢത്വമുഖാസ്തമോഗുണാഃ
ഏതൈഃ പ്രയുക്തോ ന ഹി വേത്തി കിഞ്ചി-
ന്നിദ്രാലുവത് സ്തംഭവദേവ തിഷ്ഠതി. 116

വസ്തുതത്ത്വത്തെ അറിയായ്ക, ആലസ്യം, ജാഡ്യം, ഉറക്കം, തെറ്റിദ്ധാരണ, മൂഢത തുടങ്ങിയവയെല്ലാം തമോഗുണത്തിൻെറ വൃത്തികളാണ്. ഇവയാൽ അക്രമിക്കപ്പെട്ട ഒരാൾ നിദ്രാലുവിനെപ്പോലെയോ സ്തബ്ധമായത്തൂണുപോലെയോ ഒന്നിനെയും അറിയാൻ കഴിയാതെ സ്തംഭിച്ചിരിക്കുന്നു.

സത്വം വിശുദ്ധം ജലവത്തഥാപി
താഭ്യാം മിലിത്വാ സരണായ കല്പതേ
യത്രാത്മബിംബഃ പ്രതിബിംബിതഃ സൻ
പ്രകാശയത്യർക്ക ഇവാഖിലം ജഡം. 117

നിർമ്മലജലംപോലെ തെളിവുള്ളതും ശുദ്ധവുമാണ് സത്വഗുണം. എങ്കിലും രജസ്തമസ്സുകളുടെ ചേർച്ച ഹേതുവായിട്ട് പ്രഭാവം നഷ്ടപ്പെട്ടിരിക്കുകയാണ്. ജഡപദാർത്ഥങ്ങളെയെല്ലാം ആദിത്യനെന്നപോലെ സത്വഗുണത്തിൽ പ്രതിബിംബിച്ച ആത്മപ്രതിബിംബമാണ് എല്ലാ ഇന്ദ്രിയങ്ങളെയും ശരീരത്തെയും പ്രകാശിപ്പിക്കുന്നത്. അവക്കെല്ലാം ചൈതന്യമുണ്ടാവുന്നതും പ്രസ്തുത ആത്മസംബന്ധം കൊണ്ടുതന്നെ.

മിശ്രസ്യ സത്വസ്യ ഭവന്തി ധർമ്മാ-
സ്ത്വമാനിതാദ്യാ നിയമാ യമാദ്യാഃ
ശ്രദ്ധാ ച ഭക്തിശ്ച മുമുക്ഷുതാ ച
ദൈവീ ച സമ്പത്തിരസന്നിവൃത്തിഃ.118

രജസ്തമസ്സുകളോട് കൂടിച്ചേർന്ന് മിശ്രസത്ത്വത്തിന്ന് പലഗുണങ്ങളുമുണ്ട്. ആത്മാഭിമാനം, നിയമം, യമം, ശ്രദ്ധ,

ഭക്തി മുമുക്ഷുത്വം ഇവയെല്ലാം മിശ്രതത്ത്വത്തിൻെറ ലക്ഷണങ്ങളാണ്. കൂടാതെ ഭഗവത്ഗീതയിൽ പതിനാറാമദ്ധ്യായത്തിൽ പറഞ്ഞ അഭയം സത്വസംശുദ്ധി എന്നാരംഭിക്കുന്ന ധർമ്മങ്ങളും പ്രസ്തുത മിശ്രതത്ത്വത്തിൻെറ ഗുണങ്ങളാണ്. രജസ്തമസ്സുകൾ നീങ്ങി സത്വഗുണം സംശുദ്ധമായിത്തീർന്നാൽ ആത്മജ്ഞാനം പോലും ഉണ്ടാവുമെന്നു പറയണം. പക്ഷേ മിക്കപ്പോഴും രജസ്തമസ്സുകളോട് ചേർന്നാണ് സത്വം പ്രകാശിക്കുന്നത്.

വിശുദ്ധസത്വസ്യ ഗുണാഃ പ്രസാദഃ
സ്വാത്മാനുഭൂതിഃ പരമാ പ്രശാന്തിഃ
തൃപ്തിഃ പ്രഹർഷഃ പരമാത്മനിഷ്ഠാ
യയാ സദാനന്ദരസം സമൃച്ഛതി. 119

രജസ്തമസ്സുകളുടെ ചേർച്ചയില്ലാതെ സത്വഗുണം ശുദ്ധസത്യമായി പ്രകാശിക്കുന്നുവെന്നാൽ സന്തോഷം, ആത്മാനുഭവം, കൈവല്യനിർവിശേഷമായ ശാന്തി, സമ്പൂർണ്ണമായ സംതൃപ്തി, ആനന്ദം, പരമാത്മാനുഭൂതി ഇവയെല്ലാം ഉണ്ടാവും. മാത്രമല്ല ശുദ്ധസത്വഗുണസമ്പന്നനായ ഒരാൾക്ക് എപ്പോഴും ആനന്ദനിർവൃതിയുണ്ടാവും. അദ്ദേഹത്തെ കാണുന്ന ആൾക്കുപോലും സന്തോഷം അനുഭവപ്പെടും.

അവ്യക്തമേതത് ത്രിഗുണൈർ നിരുക്തം
തത്കാരണം നാമ ശരീരമാത്മനഃ
സുഷുപ്തിരേതസ്യ വിഭക്ത്യവസ്ഥാ
പ്രലീനസർവേന്ദ്രിയബുദ്ധിവൃത്തിഃ 120

പറയപ്പെട്ട സത്വരജസ്തമസ്സുകളാകുന്ന മൂന്നുഗുണങ്ങളും കൂടിച്ചേർന്ന അവ്യക്തമെന്നപേരിൽ അറിയപ്പെടുന്ന അവിദ്യയാണ് ജീവൻെറ പ്രഥമോപാധിയാകുന്ന കാരണശരീരം. എല്ലാ ഇന്ദ്രിയങ്ങളും മനസ്സുമടങ്ങിയ വൃത്തിശൂന്യമായ സുഷുപ്തി

അവസ്ഥ പ്രസ്തുത കാരണശരീരത്തിൻെറ പ്രതിഫലന സമയവുമാകുന്നു.

സർവ്വപ്രകാരപ്രമിതിപ്രശാന്തിർ
ബീജാത്മനാവസ്ഥിതിരേവ ബുദ്ധേഃ
സുഷുപ്തിരേതസ്യ കില പ്രതീതിഃ
കിഞ്ചിന്നവേദ്മീതി ജഗത്പ്രസിദ്ധേഃ 121

ബുദ്ധി എല്ലാവൃത്തികളുമടങ്ങി ബീജാകാരേണ അവ്യക്തമായിരിക്കുന്നതു കൊണ്ടും സുഷുപ്തി അവസ്ഥതന്നെയാണ് കാരണശരീരമാകുന്ന അവിദ്യയുടെ പ്രതിഫലന സമയമെന്നു പറയണം. ഉറങ്ങി ഉണർന്നുവരുന്ന ഒരാൾ താനൊന്നും അറിഞ്ഞില്ലെന്നുപറയുന്നത് ലോകസാധാരണമാണല്ലോ. അതിനാൽ ഒന്നുമറിയായ്കയാണ് സുഷുപ്ത്യവസ്ഥയിലെ അനുഭവമെന്നു വ്യക്തമാവുന്നു. അതുതന്നെയാണ് അവിദ്യയുടെ സ്വരൂപം.

ദേഹേന്ദ്രിയ പ്രാണമനോഹമാദയഃ
സർവ്വേ വികാരാ വിഷയാഃ സുഖാദയഃ
വ്യോമാദിഭൂതാന്യഖിലം ച വിശ്വ-
മവ്യക്തപര്യന്തമിദം ഹ്യനാത്മാ. 122

ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, അഹങ്കാരം, കാമക്രോധാദി വികാരങ്ങൾ, ശബ്ദാദി വിഷയങ്ങൾ, സുഖദുഃഖാദ്യാനുഭവങ്ങൾ, ആകാശാദിപഞ്ചഭൂതങ്ങൾ എന്നുവേണ്ട മുമ്പുപറഞ്ഞ അവ്യക്തമെന്ന കാരണശരീരമടക്കമുള്ള ഈ പ്രപഞ്ചത്തെയാണ് അനാത്മാവെന്നു പറയുന്നത്. അനാത്മാവെന്നു പറഞ്ഞാൽ ആത്മാവല്ലാത്തതെന്നും താനല്ലാത്തതെന്നും അർത്ഥം.

മായാ മായാകാര്യം സർവ്വം മഹദാദി ദേഹപര്യന്തം
അസദിദമനാത്മ തത്വം വിദ്ധി ത്വം മരുമരീചികാകല്പം 123

മായയും മായാകാര്യങ്ങളായ ശരീരപര്യന്തമുള്ള മഹത്തത്ത്വാദി തത്വങ്ങളുമെല്ലാം അനാത്മസ്വരൂപങ്ങളാകുന്നു. അവ മരുമരീചികാജ്ജലംപോലെ മൂന്നു കാലത്തും ഇല്ലാത്തവയാണെന്നും അറിയേണ്ടതാണ്. മഹത്തത്വം, അഹങ്കാരം, സത്വരജസ്തമസ്സുകളാകുന്ന ത്രിഗുണങ്ങൾ, ത്രിഗുണങ്ങളുടെ ചേർച്ചകൊണ്ട് അഹങ്കാരത്തിന്റെ ത്രൈവിദ്ധ്യം, സ്വാത്വികാഹങ്കാരത്തിൽ നിന്നുണ്ടായ അന്തഃകരണം, അന്തഃകരണത്തിന്റെ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ ഘടകങ്ങൾ രാജസാഹങ്കാരത്തിൽ നിന്നുണ്ടായ പത്തിന്ദ്രിയങ്ങൾ താമസാഹങ്കാരത്തിൽ നിന്നുണ്ടായ തന്മാത്രകളാകുന്ന ശബ്ദാദി അഞ്ചുവിഷയങ്ങൾ അവയിൽ നിന്നുണ്ടായ ആകാശാദി പഞ്ചഭൂതങ്ങൾ എന്നിവയാണ് മായാകാര്യങ്ങൾ.

അഥ തേ സംപ്രവക്ഷ്യാമി സ്വരൂപം പരമാത്മനഃ
യദ്വിജ്ഞായ രോബന്ധാന്മുക്തഃ കൈവല്യമശ്നുതേ
124

ഇനി പരമാത്മസ്വരൂപത്തെ പറയാം. യാതൊന്നിനെ അറിഞ്ഞാലാണോ മനുഷ്യൻ സകല സംസാരബന്ധങ്ങളെയും വിട്ട് കൈവല്യമാകുന്ന മോക്ഷത്തെ പ്രാപിക്കുന്നത് അതാണ് പരമാത്മസ്വരൂപം അതിനെ പറയാം.

അസ്തി കശ്ചിത് സ്വയം നിത്യമഹം പ്രത്യയലംബനഃ
അവസ്ഥാത്രയസാക്ഷീ സൻ പഞ്ചകോശവിലക്ഷണഃ 125

എല്ലാവരിലുമുള്ള 'ഞാൻ, ഞാൻ' എന്ന അഹങ്കാരഭാവത്തിന്

അവലംബമായി സ്വയം പ്രകാശസ്വരൂപമായി നിത്യമായ ഒരു ചൈതന്യമുണ്ട്. പ്രസ്തുതചൈതന്യം ജാഗ്രത്, സ്വപ്ന, സുഷുപ്തി എന്നീ അവസ്ഥാത്രയത്തിന്ന് സാക്ഷിയും അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്നീ പഞ്ചകോശങ്ങൾക്ക് അതീതവുമാണ്. എങ്കിലും പഞ്ചകോശങ്ങളുടെയും അവസ്ഥാത്രയത്തിൻെറയും മറവുകൊണ്ടാണ് സാധാരണ ജനങ്ങൾ പ്രസ്തുത പരമ ചൈതന്യത്തെ അറിയാത്തത്.

യോ വിജാനാതി സകലം ജാഗ്രത് സ്വപ്ന സുഷുപ്തിഷു
ബുദ്ധിതദ്വൃത്തിസദ്ഭാവമഭാവമഹമിത്യയം. 126

ജാഗ്രത് സ്വപ്നസുഷുപ്തികളാകുന്ന മൂന്നവസ്ഥകളിൽ ഇന്ദ്രിയങ്ങൾ മനസ്സ്, ബുദ്ധി, എന്നീകരണങ്ങൾ വഴിക്ക് സ്ഥൂല സൂക്ഷ്മകരണങ്ങളാകുന്ന പ്രപഞ്ചപദാർത്ഥങ്ങളെല്ലാം അറിയപ്പെടുകയും പ്രകാശിക്കുകയും ചെയ്യുന്നത് പ്രസ്തുത പരമാത്മസാന്നിദ്ധ്യം കൊണ്ടാണ് ബുദ്ധിയേയും ബുദ്ധി വൃത്തികളേയും അവയുടെ ഭാവാഭാവങ്ങളെയും എല്ലാം പ്രസ്തുത പരമാത്മാവ് 'ഞാൻ, ഞാൻ' എന്ന അഭിമാനത്തിൽ അറിഞ്ഞു കൊണ്ടിരിക്കുന്നു.

യഃ പശ്യതി സ്വയം സർവ്വം യന്ന പശ്യതി കശ്ചന
യശ്ചേതയതി ബുദ്ധ്യാദി ന തദ്യം ചേതയത്യയം. 127

പ്രസ്തുത പരമാത്മാവ് മറ്റൊന്നിൻെറയും സഹായമില്ലാതെ സ്വയമേവ മൂന്നവസ്ഥകളിലും പ്രപഞ്ചത്തെ മുഴുവൻ അതാത് സ്വരൂപത്തിൽ കാണുന്നു. എങ്കിലും പ്രപഞ്ചപദാർത്ഥങ്ങളിൽ ഒന്നിനുപോലും പരമാത്മാവിനെകാണാനൊ അറിയാനോ കഴിയുന്നില്ലതാനും. ബുദ്ധി തുടങ്ങിയജ്ഡവസ്തുക്കളെയെല്ലാം ചേതനാത്മകമാക്കിത്തീർക്കുന്നത് പരമാത്മാവാണ്. എന്നാൽ സ്വയം ചൈതന്യ സ്വരൂപമായ പരമാത്മാവിനെ ഒന്നുംതന്നെ

സചേതനമാക്കുന്നില്ല.

യേന വിശ്വമിദം വ്യാപ്തം യന്ന വ്യാപ്നോതി കിഞ്ചന
ആഭാരൂപമിതം സർവ്വം യം ഭാന്തമനുഭാത്യയം. 128

പ്രസ്തുത പരമചൈതന്യം വിശ്വത്തെ മുഴുവൻ വ്യാപിച്ചിരിക്കുന്നു എന്നാൽ ഒന്നിനും പരമാത്മാവിനെ വ്യാപിക്കാൻ കഴിയുന്നില്ല. ജഗത്വസ്തുക്കളെയെല്ലാം പ്രകാശിപ്പിക്കുന്നത് പ്രസ്തുത ചൈതന്യമാണ്. ആദിത്യ ചന്ദ്രാഗ്നികളാകുന്ന തേജോഗോളങ്ങൾക്കുപോലും തേജസ്സ് കിട്ടുന്നത് പ്രസ്തുത പരമാത്മചൈതന്യത്തിൽ നിന്നാണുതാനും.

യസ്യ സന്നിധിമാത്രേണ ദേഹേന്ദ്രിയമനോധിയഃ
വിഷയേഷു സ്വകീയേഷു വർത്തന്തേ പ്രേരിതാ ഇവ.
129

ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നീ ജഡങ്ങളായ കരണങ്ങൾ അതിൻെറതായ വിഷയങ്ങളിൽ സ്വയം പ്രവർത്തിക്കുകയും മറ്റൊരാളുടെ പ്രേരണ ഹേതുവായിട്ട് നർത്തനം ചെയ്യുകയാണോ എന്നുതോന്നുമാറ് സ്വയം വിഷയങ്ങളെ അനുഭവിക്കുകയും ചെയ്യുന്നത് പ്രസ്തുത പരമാത്മാവിൻെറ സാന്നിദ്ധ്യവിശേഷം ഒന്നുകൊണ്ടുമാത്രമാണ്.

അഹങ്കാരാദിദേഹാന്താ വിഷയാശ്ച സുഖാദയഃ
വേദ്യന്തേ ഘടവദ്യേന
നിത്യബോധസ്വരൂപിണാ. 130

അഹങ്കാരം മുതൽ സ്ഥൂലശരീരം വരെയുള്ള എല്ലാ വിഷയങ്ങളും സുഖദഃഖാദിദ്വന്ദാനുഭവങ്ങളും ബോധസ്വരൂപിയായിരിക്കുന്ന പരമാത്മാവിനാലാണ് ഘടാദി ജഡാവസ്തുക്കളെന്ന പോലെ അറിയപ്പെടുന്നത്.

ഏഷോƒന്തരാത്മാ പുരുഷഃ പുരാണോ
നിരന്തരാഖണ്ഡസുഖാനുഭൂതിഃ

സദൈകരൂപഃ പ്രതിബോധമാത്രോ
യേനേഷിതാ വാഗസവശ്ചരന്തി 131

എല്ലാറ്റിനും മുമ്പുള്ളതും ഒരിക്കലും നാശമില്ലാത്തതുമായ ഈ പരമചൈതന്യം തന്നെയാണ് എല്ലാവരിലും അന്തരാത്മാവായി വിളങ്ങുന്നത്. മുറിവില്ലാത്ത അഖണ്ഡാനന്ദമാണ് പ്രസ്തുത ആത്മാവിൻെറ സ്വരൂപം. പ്രസ്തുത അഖണ്ഡാനന്ദാനുഭവം തന്നെ പ്രസ്തുത ആത്മാവിൻെറ അറിവല്ലെങ്കിൽ അനുഭൂതിയായിട്ടിരിക്കുന്നത്. ശാശ്വതപുരുഷനും സത്താമാത്രസ്വരൂപനും ബോധസ്വരൂപനുമായ പ്രസ്തുത പരമാത്മാവിൻെറ പ്രേരണകൊണ്ടാണ് വാഗാദി ഇന്ദ്രിയങ്ങളും മറ്റുകരണങ്ങളും വ്യാപരിക്കുന്നത്.

അത്രൈവ സത്വാത്മനി ധീഗുഹായാ-
മവ്യാകൃതാകാശ ഉശത്പ്രകാശഃ
ആകാശ ഉച്ചൈ രവിവത്പ്രകാശതേ
സ്വതേജസാ വിശ്വമിദം പ്രകാശയൻ. 132

സത്ത്വസമ്പന്നമായ ഈ മനുഷ്യശരീരത്തിൽത്തന്നെ അന്തർഭാഗത്തുള്ള ഹൃദയഗുഹയിൽ അവ്യാകൃതാകാശമെന്നപോലെയും ആകാശത്തിൽ ഉജ്ജ്വലതേജോമയമായ ആദിത്യബിംബമെന്നപോലെയും പ്രസ്തുത പരമാത്മാവ് പ്രകാശിക്കുന്നു. ആദിത്യൻ തൻെറ തേജസ്സുകൊണ്ട് ലോകം മുഴുവൻ പ്രകാശിപ്പിക്കുംപോലെ ആത്മസ്വരൂപിയായ ഈ പരമചൈതന്യം വിശ്വത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നു.

ജ്ഞാതാ മനോഽഹങ്കൃതി വിക്രിയാണാം
ദേഹേന്ദ്രിയപ്രാണകൃതക്രിയാണാം
അയോഽഗ്നിവത്താനനുവർത്തമാനോ
ന ചേഷ്ടതേ നോ വികരോതി കിഞ്ചന. 133

പ്രസ്തുത പരമാത്മാവ് ഈ ശരീരത്തിൽ അഹങ്കാരം, ബുദ്ധി, പ്രാണൻ തുടങ്ങിയ കരണങ്ങളുടെ എല്ലാവൃത്തികളെയും വിക്രിയകളെയും അറിയുന്നു. എങ്കിലും അവയോടൊന്നും ചേർന്ന് തന്മയീഭാവപ്പെടുന്നില്ല. അഗ്നി എങ്ങനെയാണോ നിശ്ചേഷ്ടമായും നിർവ്വികാരമായും നിസ്സംഗമായും ഇരുമ്പിനെ ചൂടുപിടിപ്പിക്കയും വളക്കുകയും മറ്റും ചെയ്യുന്നത് എങ്കിൽ ഇതുപോലെ ജഡങ്ങളായ കരണങ്ങളെ സാന്നിദ്ധ്യമാത്രംകൊണ്ട് നിസ്സംഗനായി പ്രവർത്തിപ്പിക്കുക മാത്രം ചെയ്യുന്നു.

ന ജായതേ നോ മ്രിയതേ ന വർദ്ധതേ
ന ക്ഷീയതേ നോ വികരോതി നിത്യം
വിലീയമാനേƒപി വപുഷ്യമുഷ്മിൻ
ന ലീയതേ കുംഭ ഇവാംബരം സ്വയം. 134

ഇപ്രകാരമുള്ള പരമാത്മചൈതന്യം ഒരു കാരണവശാലും ഉണ്ടാവുകയോ, നശിക്കുകയോ, വർദ്ധിക്കുകയോ, ക്ഷയിക്കുകയോ, മാറുകയോ, ലയിക്കുകയോ ചെയ്യുന്നില്ല. നിത്യമായിരിക്കുന്നു. ഘടവുമായി യാതൊരു സംബന്ധവുമില്ലാതെ നിസ്സംഗമായിരിക്കുന്നുവോ അതുപോലെ ഈ ശരീരത്തിൽ എല്ലായിടത്തും വ്യാപിച്ചിട്ടും ഇത് ശരീരവുമായി യാതൊരു സംബന്ധവുമില്ലാതിരിക്കുന്നു.

പ്രകൃതിവികൃതിഭിന്നഃ ശുദ്ധബോധസ്വഭാവഃ
സദസദിദമശേഷം ഭാസയന്നിർവ്വിശേഷഃ
വിലസതി പരമാത്മാ ജാഗ്രദാദിഷ്വവസ്ഥാ-
സ്വഹമഹമിതി സാക്ഷാത് സാക്ഷിരൂപേണ ബുദ്ധേഃ 135

ഇപ്രകാരമുള്ള യാതൊരു പരമാത്മാവ് എല്ലാറ്റിൻെറയും പ്രകൃതിയിൽനിന്നും വികാരങ്ങളിൽനിന്നും വേർപെട്ടിരിക്കുന്ന ചൈതന്യമാണ്. ശുദ്ധബോധമാത്രസ്വഭാവത്തോടു കൂടിയതുമാണ്. കാര്യകാരണസ്വരൂപമായ അല്ലെങ്കിൽ സ്ഥൂലസൂക്ഷ്മ

സ്വരൂപങ്ങളായ ജഗത്തിനേയും ശരീരത്തേയും മുഴുവൻ നിർവ്വിശേഷമാകുംവണ്ണം പ്രകാശിപ്പിക്കുന്നു. ജാഗ്രദാദി മൂന്ന വസ്ഥകളിലും 'ഞാൻ, ഞാൻ' എന്ന ഭാവത്തോടുകൂടി ബുദ്ധി വൃത്തികൾക്കെല്ലാം നിസ്സംഗസാക്ഷിരൂപനായും ഇരിക്കുന്നു.

നിയമിതമനസാമും ത്വം സ്വമാത്മാനമാത്മ-
ന്യയമഹമിതി സാക്ഷാദ്വിദ്ധിബുദ്ധിപ്രസാദാത്
ജനിമരണ തരംഗാപാര സംസാരസിന്ധും
പ്രതര ഭവ കൃതാർത്ഥോ ബ്രഹ്മരൂപേണ സംസ്ഥഃ 136

പറയപ്പെട്ട നിലയിലുള്ള പ്രസ്തുത പരമാത്മാവിനെയാണ് ഒരാൾ സാക്ഷാത്കരിക്കേണ്ടത്. അപരോക്ഷസ്വരൂപേണ പരമാത്മസ്വരൂപത്തെ അറിഞ്ഞ് ഞാൻ ഇതാണെന്നറിഞ്ഞ് ഉണരുമ്പോഴാണ് സംസാരനിവർത്തനും ജീവന്മുക്തനു മാവുന്നത്. നിയന്ത്രിക്കപ്പെട്ട മനസ്സുകൊണ്ട് ശുദ്ധമായിരിക്കുന്ന ബോധത്തിൻെറ പ്രസാദത്തോടുകൂടി ഇതാണ് ഞാനെന്ന നിലയിൽ പ്രസ്തുത പരമാത്മാവിനെ സാക്ഷാത്കരിക്കൂ. തന്നിൽ താനായി വിളങ്ങുന്ന പരമാത്മസാക്ഷാത്കാരം കൊണ്ടാണ് ഒരാൾ ജനനമരണ തിരമാലകളാൽ പ്രക്ഷുബ്ധ മായിരിക്കുന്ന സംസാരസമുദ്രത്തിൻെറ മറുകരക്കെത്തി പ്രശാന്തനും സുഖിയുമായിത്തീരുന്നത്. അങ്ങനെ അറിഞ്ഞ് സാക്ഷാത്കരിച്ച് സംസാരസമുദ്രത്തെ അതിവർത്തിച്ച് കൃതാർത്ഥനായി ബ്രഹ്മസ്വരൂപനായി ശിഷ്ടമുള്ള ആയുസ്സിനെ അനുഭവിച്ച് പൂർണ്ണനാവാൻ ശ്രമിക്കൂ.

അത്രാനാത്മന്യഹമിതിമതിർബ്ബന്ധ ഏഷോ$f$സ്യപുംസഃ
പ്രാപ്തോ$f$ജ്ഞാനാ ജ്ജനനമരണക്ലേശസമ്പാതഹേതുഃ
യേനൈവായം വപുരിദമസ്സത്യനിത്യാത്മബുദ്ധ്യാ
പുഷ്യത്യുക്ഷത്യവതി വിഷയൈസ്തന്തുഭിഃ കോശകൃദ്വത് 137

അനാത്മാക്കളായ ശരീരാദി ജഡവസ്തുക്കളിൽ 'ഞാൻ' 'എൻെറ'

എന്ന യാതൊരഭിമാനമുണ്ടോ അതാണ് ജീവൻെറ ബന്ധമെന്നു പറയുന്നത്. ഈ ബന്ധം പരമാർത്ഥത്തെ അറിയാൻ കഴിയാത്ത തെറ്റിദ്ധാരണയാകുന്ന അജ്ഞാനത്താൽ ഉണ്ടായതാണ്. ജനനമരണക്ലേശങ്ങൾക്കും മറ്റു ദുഃഖങ്ങൾക്കുമെല്ലാം ഈ ബന്ധമാണ് കാരണം ഈ ബന്ധം കൊണ്ടാണ് ഇല്ലാത്തതായ ഈ ശരീരത്തെ ഉള്ളതായി ബോധിക്കാനും സത്യമായി വിശ്വസിക്കാനും താനായി അഭിമാനിക്കാനും ഇടയായത്. അതുകൊണ്ടാണ് ഈ ശരീരത്തെ പോഷിപ്പിക്കാനും നിലനിർത്താനും വിഷയങ്ങളെകൊണ്ട് സന്തർപ്പണം ചെയ്യാനുമെല്ലാം ശ്രമിക്കുന്നത്. അതിൻെറ ഫലമായി എട്ടുകാലിയെന്നപോലെ ഈ ശരീരം ഹേതുവായിട്ടു തന്നെ നശിക്കുകയും ചെയ്യുന്നു.

അതസ്മിംസ്തദ്ബുദ്ധിഃ പ്രഭവതി വിമൂഢസ്യ തമസാ
വിവേകാഭാവാ ദ്വൈ സ്ഫുരതി ഭുജഗേരജ്ജുധിഷണാ
തതോഽനർത്ഥവ്രാതോ നിപതതി സമാദാതുരധിക-
സ്തതോ യോഽസദ്ഗ്രാഹഃ സ ഹി
ഭവതി ബന്ധഃ ശൃണു സഖേ. 138

തമോഗുണത്തിൻെറ ആധിക്യം ഹേതുവായിട്ടാണ് ഒരാൾക്ക് ഇന്ദ്രിയമനോബുദ്ധികളിൽ തെറ്റിദ്ധാരണകൾ വർദ്ധിക്കുന്നത്. പ്രസ്തുത തെറ്റിദ്ധാരണതന്നെയാണ് ഒരുപ്രകാരത്തിൽ അജ്ഞാനം. താനാകുന്ന ആത്മാവിനെ മറന്ന് അല്ലാത്ത ശരീരത്തെ താനായി ബോധിക്കുന്നത് അജ്ഞാനമല്ലാതെ മറ്റെന്താണ് ? ശരിയായ ബോധമാകുന്ന വിവേകം കൊണ്ടു മാത്രമേ ഇതിൽനിന്ന് നിവർത്തിക്കാൻ കഴിയൂ. കയറിനെ കണ്ടു പാമ്പെന്നു തെറ്റിദ്ധരിച്ച ഒരാൾക്ക് കയറിൻെറ ബോധം കൊണ്ടല്ലാതെ പാമ്പെന്ന തെറ്റിദ്ധാരണ നീങ്ങില്ലല്ലോ. അതുപോലെ ശരീരത്തെ താനെന്നു തെറ്റിദ്ധരിച്ച മൂഢന്

ആത്മബോധം ഉണ്ടാകുമ്പോൾ മാത്രമേ തെറ്റിദ്ധാരണ നീങ്ങുകയുള്ളു. ഈ ശരീരത്തിലുള്ള ആത്മബുദ്ധിയും അഭിമാനവുമാണ് ഒരാൾക്ക് എല്ലാവിധ അനർത്ഥങ്ങൾക്കും കാരണം. ജഡങ്ങളും ക്ഷണികങ്ങളുമായ വിഷയങ്ങളെ സ്നേഹിക്കേണ്ടി വരുന്നതും അതുകൊണ്ടാണ്. ബന്ധംതന്നെ ശരീരാഭിമാനം ആണെന്നു പറഞ്ഞാൽപോലും തെറ്റില്ല.

അഖണ്ഡനിത്യാദ്വയബോധശക്ത്യാ
സ്ഫുരന്തമാത്മാനമനന്തവൈഭവം
സമാവൃണോത്യാവൃതിശക്തിരേഷാ
തമോമയീ രാഹുരിവാർക്കബിംബം. 139

മുറിവില്ലാത്ത നിത്യസത്യാദ്വയ ജ്ഞാനസ്വരൂപമായി വിളങ്ങുന്ന പ്രസ്തുത പരമാത്മാചൈതന്യത്തെ അത്യുജ്ജ്വലമായ തേജസ്സോടെ വിളങ്ങുന്ന ആദിത്യബിംബത്തെ രാഹു എന്നപോലെ തമോഗുണത്തിൻെറ ശക്തിയായ ആവരണം ശക്തിയായി മറയ്ക്കുന്നു. അതാണ് ആത്മസാക്ഷാത്ക്കാരത്തിന്നുള്ള ഏറ്റവും വലിയ ഒരു പ്രതിബന്ധം.

തിരോഭൂതേ സ്വാത്മന്യമലതരതേജോവതി പുമാ-
നനാത്മാനം മോഹാദയമിതി ശരീരം കലയതി
തതഃ കാമക്രോധപ്രഭൃതിഭിരമും ബന്ധകഗുണൈഃ
പരംവിക്ഷേപാഖ്യാ രജസ ഉരുശക്തിർവ്യഥയതി. 140

സർവ്വമംഗളസ്വരൂപമായി ആനന്ദമയമായ ആത്മസ്വരൂപം തമസ്സിൻെറ ആവരണശക്തിയാൽ മറയപ്പെട്ടപ്പോൾ ഉടനെ ജീവൻ അനാത്മാവായ ശരീരത്തെ താനെന്നഭിമാനിക്കാൻ തുടങ്ങി. അതോടെ രജോഗുണവും അതിൻെറ വിക്ഷേപ ശക്തിയും വികസിക്കാൻ തുടങ്ങി. കാമം, ക്രോധം, ലോഭം, മോഹം തുടങ്ങിയ കയറുകൾകൊണ്ട് വിക്ഷേപശക്തി ജീവനെ തമസ്സിൽനിന്ന് വിട്ടുമാറാൻ വയ്യാത്ത നിലയിൽ

ബന്ധിച്ചിടുകയും ചെയ്തു. ഇതാണ് സംസാരബന്ധത്തിൻെറ സ്വരൂപം.

മഹാമോഹഗ്രാഹഗ്രസനഗലിതാത്മാവഗമനോ
ധിയോനാനാവസ്ഥാം സ്വയമഭിനയം സ്തദ്ഗുണതയാ
അപാരേ സംസാരേ വിഷയവിഷപൂരേ ജലനിധൗ
നിമജ്ജ്യോന്മജ്ജ്യായം ഭ്രമതി കുമതിഃ കുത്സിതഗതിഃ 141

പറയപ്പെട്ട വിക്ഷേപാവരണങ്ങളാകുന്ന രജസ്തമഃശക്തികളിൽ കുടുങ്ങിപ്പോയ ജീവൻ ചിലപ്പോൾ അജ്ഞാനബന്ധമാകുന്ന മുതലയുടെ വായിൽനിന്ന് രക്ഷപ്പെടത്തക്ക നിലയിലുള്ള ആത്മബോധവാക്യങ്ങൾ മഹാന്മാരുടെ മുഖത്തിൽനിന്ന് കേൾക്കാൻ ഇടവന്നില്ല. അതുകൊണ്ട് രക്ഷപ്പെടാനിടവരുന്നില്ല. എന്തുകൊണ്ടെന്നാൽ രജസ്തമോരൂപിണിയായ ബുദ്ധിയുടെ നാനാവിധങ്ങളായ വൃത്തികളെ വിശ്വസിക്കുകയും അനുകരിക്കുകയും ചെയ്യുന്നതിനാൽ സംസാരിയായിത്തന്നെ കഴിയാനിടവരുന്നു. അതിനാൽ ചില ചെറിയ സാഹചര്യങ്ങൾ കിട്ടിയാലും രക്ഷപ്പെടാനിടവരാതെ വിഷയങ്ങളാകുന്ന വിഷങ്ങൾ നിറഞ്ഞ കരയില്ലാത്ത സംസാരസമുദ്രത്തിൽ മുങ്ങിയും പൊങ്ങിയും തന്നെ കഴിയാനിടയാകുന്നു. വിവേകം ഒന്നുകൊണ്ടുമാത്രമേ ആർക്കും ഈ സംസാരബന്ധത്തിൽ നിന്ന് രക്ഷപ്പെടാൻ സാധിക്കൂ.

ഭാനുപ്രഭാസഞ്ജനിതാഭ്രപങ്ക്തിർ-
ഭാനും തിരോധായ വിജൃംഭതേ യഥാ
ആത്മോദിതാഹങ്കൃതിരാത്മതത്ത്വം
തഥാ തിരോധായ വിജൃംഭതേ സ്വയം 142

ആദിത്യൻെറ പ്രഭാവംകൊണ്ടുണ്ടായ മേഘങ്ങൾ ആദിത്യമണ്ഡലത്തെത്തന്നെ മറച്ച് വികസിക്കുന്നു.

അതുപോലെ ആത്മപ്രഭാവം കൊണ്ടുണ്ടായ അഹങ്കാരവും ആത്മാവിനെത്തന്നെ മറച്ച് വിജൃംഭിക്കുന്നു.

കവലിതദിനനാഥേ ദുർദ്ദിനേ സാന്ദ്രമേഘൈർ-
വ്യഥയതി ഹിമഝംഝാവായുരുഗ്രോ യഥൈതാൻ
അവിരതതമസാത്മന്യാവൃതേ മൂഢബുദ്ധിം
ക്ഷപയതി ബഹുദുഃഖൈസ്തീവ്രവിക്ഷേപശക്തിഃ 143

കാർമേഘങ്ങളാൽ ആദിത്യബിംബം മൂടപ്പെട്ട ദുർദ്ദിനത്തിൽ നല്ല തണുപ്പുള്ള കൊടുങ്കാറ്റ് ജനങ്ങളെ വല്ലാതെ ബാധിക്കാറുണ്ട്. അതുപോലെ തമോഗുണം ആവരണശക്തിയാൽ ആത്മാവിനെ മറയ്ക്കുമ്പോൾ പ്രസ്തുത ആവരണസ്വരൂപത്തിൽ അനേകതരത്തിലുള്ള നാമരൂപങ്ങളെ സൃഷ്ടിക്കുന്ന വിക്ഷേപശക്തി മൂഢബുദ്ധികളെ സംസാരരൂപത്തിലിട്ടുവരട്ടുന്നു.

ഏതാഭ്യാമേവ ശക്തിഭ്യാം ബന്ധഃ പുംസഃ സമാഗതഃ
യാഭ്യാം വിമോഹിതോ ദേഹം മത്വാത്മാനം ഭ്രമത്യയം.144

പറയപ്പെട്ട വിക്ഷേപാവരണങ്ങളാകുന്ന രണ്ടുശക്തികളാണ് ജീവന് സംസാരബന്ധത്തിന് ഹേതു. പ്രസ്തുത ശക്തികളാൽ മോഹിക്കപ്പെട്ടാണ് ജീവൻ ആത്മാവിനെ മറന്ന് ശരീരത്തെ താനെന്നഭിമാനിക്കുകയും ഭ്രമിക്കുകയും ചെയ്യുന്നത്.

ബീജം സംസൃതിഭൂമിജസ്യ തു തമോ
ദേഹാത്മധീരങ്കുരോ
രാഗഃ പല്ലവമംബു കർമ്മ തു വപുഃ
സ്കന്ധോƒസവഃ ശാഖികാഃ
അഗ്രാണീന്ദ്രിയസംഹതിശ്ച വിഷയാഃ
പുഷ്പാണിദുഃഖം ഫലം
നാനാകർമ്മസമുദ്ഭവം ബഹുവിധം
ഭോക്താത്ര ജീവഃ ഖഗഃ 145

സംസാരമാകുന്ന വൃക്ഷത്തിൻെറ വിത്താണ് തമോഗുണം

അല്ലെങ്കിൽ ആവരണശക്തി. ശരീരാഭിമാനമാകുന്ന തെറ്റിദ്ധാരണയോടുകൂടിയ ബുദ്ധി തന്നെ അഹങ്കാരം. രാഗം അല്ലെങ്കിൽ പദാർത്ഥങ്ങളിലുള്ള ആസക്തി പ്രസ്തുത വൃക്ഷത്തിൻെറ തളിരാണ്. കർമ്മമാണ് വൃക്ഷത്തെ വളർത്തുന്ന ജലം. ശാഖാസന്ധി ശരീരവും പ്രാണങ്ങൾ കൊമ്പുകളും ആണ്. ഇന്ദ്രിയങ്ങൾ ചുള്ളിക്കൊമ്പുകളും വിഷയങ്ങൾ പുഷ്പങ്ങളുമാണ്. അനേക കർമ്മങ്ങളിൽ നിന്നുണ്ടായ ബഹുവിധമായ ദുഃഖമാണ് ഫലം. അവശനായ ജീവനാകുന്ന പക്ഷി ഭോക്താവുമാണ്. ഇതാണ് സംസാരസ്വഭാവം.

അജ്ഞാനമൂലോ*f*യമനാത്മബന്ധോ
നൈസർഗ്ഗികോ*f*നാദിരനന്ത ഈരിതഃ
ജന്മാപ്യയവ്യാധിജരാദിദുഃഖ-
പ്രവാഹപാതം ജനയത്യമുഷ്യ. 146

ജീവന്ന് അനാത്മക്കളായ ശരീരാദികളിൽ താനെന്ന ആത്മബോധമാകുന്ന തെറ്റിദ്ധാരണ അജ്ഞാനം ഹേതുവായിട്ടുണ്ടാകുന്നതാണ്. പ്രസ്തുത അജ്ഞാനം സ്വാഭാവികവും അനാദിയും അനന്തവുമെന്ന് പറയപ്പെട്ടുവരുന്നു. ജനനമരണങ്ങൾ, വ്യാധി, ജര, ദുഃഖം എന്നിവയെല്ലാം പ്രസ്തുത അജ്ഞാനത്തിൻെറ സൃഷ്ടികളാണ്. അവശനായ ജീവൻ അവയെല്ലാം അനുഭവിച്ച് തപിക്കുന്നു.

നാസ്ത്രൈർന്ന ശസ്ത്രൈരനിലേന വഹ്നിനാ
ഛേത്തും ന ശക്യോ ന ച കർമ്മകോടിഭിഃ
വിവേകവിജ്ഞാനമഹാസിനാ വിനാ
ധാതുഃ പ്രസാദേന സിതേന മഞ്ജുനാ 147

പ്രസ്തുത അജ്ഞാനബന്ധം അസ്ത്രങ്ങളെക്കൊണ്ടോ ശസ്ത്രങ്ങളെക്കൊണ്ടോ വായുവിനെക്കൊണ്ടോ അഗ്നിയെ

ക്കൊണ്ടോ മറ്റു കർമ്മപരമ്പരകൾക്കൊണ്ടോ ഒരിക്കലും മുറിക്കാവുന്നതല്ല. ഈശ്വരൻെറ പരിപാവനമായ കാരുണ്യത്താൽ പ്രകാശിക്കുന്ന വിശുദ്ധജ്ഞാനമാകുന്ന വാളുകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും മുറിക്കാവുന്നതല്ല അജ്ഞാനബന്ധം.

ശ്രുതിപ്രമാണൈകമതേഃ സ്വധർമ്മ-
നിഷ്ഠാ തയൈവാത്മവിശുദ്ധിരസ്യ
വിശുദ്ധബുദ്ധേഃ പരമാത്മവേദനം
തേനൈവ സംസാരസമൂലനാശഃ. 148

ശ്രുതിപ്രമാണങ്ങളെ വേണ്ടുംവണ്ണം അറിയുന്ന ഒരാൾക്ക് ശുദ്ധമായ ധർമ്മനിഷ്ഠയുണ്ടാവും. ധർമ്മനിഷ്ഠകൊണ്ട് മനഃശുദ്ധിയും മനഃശുദ്ധികൊണ്ട് ആത്മജ്ഞാനവും പ്രകാശിക്കും. സംസാരവൃക്ഷത്തിൻെറ ആണിവേരടക്കമുള്ള നിശ്ശേഷനാശം പ്രസ്തുത ആത്മജ്ഞാനംകൊണ്ട് സംഭവിക്കുകയും ചെയ്യും.

കോശൈരന്നമയാദ്യൈഃ
പഞ്ചഭിരാത്മാ ന സംവൃതോ ഭാതി
നിജശക്തി സമുത്പന്നൈഃ
ശൈവാലപടലൈരിവാംബു വാപീസ്ഥം. 149

ജലത്തിൻെറ ശക്തികൊണ്ടുതന്നെ കുളത്തിൽ ഉണ്ടായി വളർന്ന് പടരുന്ന ചണ്ടിക്കൂട്ടത്താൽ കുളത്തിലെ വെള്ളം പ്രകാശിക്കാത്തതുപോലെ തന്നിൽനിന്നുതന്നെയുണ്ടായ അന്നമയാദി പഞ്ചകോശങ്ങളാൽ മറയപ്പെട്ടാണ് ആത്മസ്വരൂപം പ്രകാശിക്കാതിരിക്കുന്നത്. ചണ്ടിക്കൂട്ടത്തെ നീക്കുമ്പോൾ ശുദ്ധജലം പ്രകാശിക്കുന്നതുപോലെ പഞ്ചകോശാവരണത്തെ നീക്കുമ്പോൾ നിർമ്മലമായ ആത്മസ്വരൂപം പ്രകാശിക്കുകയും ചെയ്യും.

തച്ഛൈവാലാപനയേ സമ്യക്സലിലം പ്രതീയതേ ശുദ്ധം
തൃഷ്ണാസന്താപഹരം സദ്യഃ സൗഖ്യപ്രദംപരംപുംസഃ. 150

കുളത്തിലെ ചണ്ടി നീക്കപ്പെടുമ്പോൾ ദാഹവും ഉഷ്ണവും ശമിപ്പിക്കുന്ന ശുദ്ധമായ നിർമ്മലജലം പ്രകാശിക്കുന്നു. അതുപോലെ പഞ്ചകോശാവരണം നീക്കപ്പെടുമ്പോൾ നിർമ്മലമായ ആത്മസ്വരൂപവും പ്രകാശിക്കുന്നു.

പഞ്ചാനാമപി കോശാനാമപവാദേ വിഭാത്യയം ശുദ്ധഃ
നിത്യാനന്ദൈകരസഃ പ്രത്യഗ്രൂപഃ പരഃ സ്വയംജ്യോതിഃ. 151

അന്നമയാദി പഞ്ചകോശങ്ങളും നിരസിക്കപ്പെടുമ്പോൾ നിത്യാനന്ദൈകരസവും സ്വയം ജ്യോതിസ്വരൂപവും പരമവുമായ പ്രത്യാഗാത്മസ്വരൂപം സ്വയം പ്രകാശിക്കും.

ആത്മാനാത്മവിവേകഃ കർത്തവ്യോ ബന്ധമുക്തയേ വിദുഷാ
തേനൈവാനന്ദീഭവതി സ്വം വിജ്ഞായ സച്ചിദാനന്ദം. 152

ശാസ്ത്രബോധവും സത്സംഗവുംകൊണ്ട് വിദ്വത്തം സമ്പാദിച്ച ഒരാൾ ആത്മാവിനെയും അനാത്മാവിനെയും തിരിച്ചറിയുന്ന ആത്മവിചാരം ചെയ്യേണ്ടതാണ്. അങ്ങനെ ചെയ്താൽ മാത്രമേ സച്ചിദാനന്ദസ്വരൂപമായ ആത്മസ്വരൂപത്തെ അറിഞ്ഞ് സ്വയം ആനന്ദിയായി ഭവിക്കുകയുള്ളൂ.

മുഞ്ജാദിഷീകാമിവ ദൃശ്യവർഗ്ഗാത്
പ്രത്യഞ്ചമാത്മാനമസംഗമക്രിയം
വിവിച്യ തത്ര പ്രവിലാപ്യ സർവ്വം
തദാത്മനാ തിഷ്ഠതി യഃ സ മുക്തഃ. 153

ചിത്രകാരൻ തൻെറ തൂലികക്കാവശ്യമായ പുല്ലുകളെ മുഞ്ഞപ്പുൽക്കൂട്ടത്തിൽനിന്ന് തിരഞ്ഞെടുക്കുന്നതുപോലെ അനാത്മവർഗ്ഗത്തിൽനിന്ന് പ്രത്യാഗാത്മസ്വരൂപിയും അസംഗനുമായ ആത്മാവിനെ വിചാരം ചെയ്തറിഞ്ഞ്

ദൃശ്യവർഗ്ഗങ്ങളെ ലയിപ്പിക്കുമ്പോൾ താൻ അക്രിയനായ ആത്മാവാണെന്നറിഞ്ഞ് സ്വസ്വരൂപത്തിൽ സുഖിയായിരിക്കാൻ കഴിയും.

ദേഹോ*f*യമന്നഭവനോ*f*ന്നമയസ്തു കോശ-
ശ്ചാന്നേനജീവതി വിനശ്യതി തദ്വിഹീനഃ
ത്വക്ചർമ്മമാംസരുധിരാസ്ഥി പുരീഷരാശിർ-
ന്നായം സ്വയം ഭവിതുമർഹിതി നിത്യശുദ്ധഃ 154

ഈ സ്ഥൂലശരീരത്തെ അന്നമയകോശമെന്നു പറയുന്നു. എന്തുകൊണ്ടെന്നാൽ ഇത് അന്നത്തിൻെറ ആവാസസ്ഥലവും അന്നം കൊണ്ടുണ്ടായതും അന്നംകൊണ്ട് നിലനിൽക്കുന്നതും അന്നമില്ലെങ്കിൽ നശിക്കുന്നതുമാണ്. പുറമേയുള്ള ത്വഗിന്ദ്രിയം, രസധാതു, മാംസം, രക്തം, അസ്ഥി, മലം എന്നിവകളുടെ പിണ്ഡമാണ് ഈ ശരീരമെന്നു പറയാം ഒരിക്കലും ഇപ്രകാരം മലിനമായ ഈ മാംസപിണ്ഡം നിത്യശുദ്ധമുക്തസ്വരൂപമായ ആത്മാവല്ലതന്നെ.

പൂർവ്വം ജനേരപിമൃതേരപി നായമസ്തി
ജാതക്ഷണഃ ക്ഷണഗുണോ*f*നിയതസ്വഭാവ
നൈകോ ജഡശ്ച ഘടവത് പരിദൃശ്യമാനഃ
സ്വാത്മാ കഥം ഭവതി ഭാവവികാരവേത്താ ? 155

ഈ ശരീരം ജനനത്തിനുമുമ്പും മരണത്തിനുശേഷവും ഇല്ലാത്തതാണെന്ന് എല്ലാവർക്കും സ്പഷ്ടമാണ്. അങ്ങനെ പൂർവ്വാപരകാലങ്ങളിൽ ഇല്ലാത്തതായതിനാൽ ഈ വർത്തമാന കാലത്തും ഉള്ളതാണെന്നുപറയാൻ ലക്ഷണമില്ലാത്തതാകുന്നു. കൂടാതെ നിമിഷംപ്രതി മാറിക്കൊണ്ടിരിക്കുന്നതും സ്ഥിരമായ ഒരു സ്വഭാവമില്ലാത്തതുമായ ഈ ശരീരം വാസ്തവത്തിൽ ഉള്ളതാവാൻ വയ്യ. എങ്കിലും ഘടമെന്നപോലെ ഇതും

കാണപ്പെടുന്നുണ്ടല്ലോ എന്നാണെങ്കിൽ കാണപ്പെടുന്ന ഏടം മണ്ണാണെന്നുള്ള സ്ഥിതിക്ക് ഇതും മറ്റെന്തെങ്കിലും ആയിരിക്കണം. ഏതായാലും ഭാവങ്ങളെയും വികാരങ്ങളെയും സാക്ഷിരൂപേണ അറിയുന്ന ചൈതന്യസ്വരൂപമായ ആത്മാവാണ് ഈ ശരീരമെന്ന് ഒരു കാലത്തും ആർക്കും പറയാൻവയ്യ.

പാണിപാദാദിമാൻ ദേഹോ നാത്മാ വ്യങ്ഗോऽപി ജീവനാത്
തത്തച്ഛക്തേരനാശാച്ച ന നിയമ്യോ നിയാമകഃ. 156

കയ്യ്, കാല് തുടങ്ങിയ അവയവങ്ങളോടുകൂടിയ ഈ ശരീരം ഏതൊരുഭേദവുമില്ലാത്ത നിരവയവസ്വരൂപവും ചൈതന്യമാത്രവുമായ ആത്മാവാവാൻ യാതൊരു പ്രകാരത്തിലും സാദ്ധ്യതയില്ല. എല്ലാ ശക്തികളുടെയും നിയാമകമായിരിക്കുന്ന ആത്മചൈതന്യം ഇന്ദ്രിയമനസ്സുകളുടെ നിയമനത്തിൽ കൂടിയല്ലാതെ അറിയപ്പെടാനും സാദ്ധ്യമല്ല.

ദേഹതദ്ധർമ്മതത്കർമതദവസ്ഥാദി സാക്ഷിണഃ
സത ഏവ സ്വതഃസിദ്ധം തദ്വൈലക്ഷണ്യമാത്മനഃ. 157

ശരീരത്തെയും അതിൻെറ ജനനമരണാദിധർമ്മങ്ങളെയും വളർച്ച, ക്ഷയം തുടങ്ങിയുള്ള കർമ്മങ്ങളെയും, ജാഗ്രതാദി അവസ്ഥകളെയും സാക്ഷിരൂപേണ വീക്ഷിക്കുന്ന ആത്മാവ് ശരീരത്തിൽനിന്ന് വിലക്ഷണ സ്വഭാവമുള്ളതാണെന്ന് പറയേണ്ടതില്ലല്ലോ. ഈ വിലക്ഷണഭാവം ആത്മാവിന്ന് സ്വഭാവേന തന്നെയുള്ളതുമാണ്.

കുല്യരാശിർമ്മാംസലിപ്തോ മലപൂർണ്ണോऽതികശ്മലഃ
കഥം ഭവേദയം വേത്താ സ്വയമേതദ്വിലക്ഷണം ?
158

മലം പുരണ്ടതായ കോലുകൾ മാംസത്തിൽ കുത്തിത്തറച്ചു നിർത്തിയതുപോലെ ഉള്ള ഒരു മലിനവസ്തുവാണ് ഈ ശരീരം ഇത് എല്ലാ വസ്തുക്കളുടെയും ജ്ഞാതാവും സാക്ഷി

യുമായിരിക്കുന്ന ആത്മാവാവാൻ ഒരു പ്രകാരത്തിലും സാദ്ധ്യമല്ല. അതിനാൽ അന്നമയകോശമാകുന്ന ഈ സ്ഥൂലശരീരം ആത്മാവല്ല തന്നെ.

ത്വങ്മാംസമേദോƒസ്ഥി പുരീഷരാശാ-
വഹംമതിം മൂഢജനഃ കരോതി
വിലക്ഷണം വേത്തി വിചാരശീലോ
നിജസ്വരൂപം പരമാർത്ഥ രൂപം. 159

ത്വക്ക്, മാംസം, മേദസ്സ്, അസ്ഥി, മലം എന്നിവകളുടെ പിണ്ഡമാകുന്ന ഈ ശരീരത്തെ മൂഢന്മാർ മാത്രമാണ് താനെന്നഭിമാനിക്കുന്നത്. വിചാരശീലന്മാരായ വിവേകികൾ ഇതിൽനിന്ന് വിലക്ഷണമായിരിക്കുന്ന പരമാത്മ ചൈതന്യത്തെയാണ് താനെന്ന് ബോധിക്കുന്നത്.

ദേഹോƒഹമിത്യേവ ജഡസ്യ ബുദ്ധിർ-
ദേഹേ ച ജീവേ വിദുഷസ്ത്വഹംധീഃ
വിവേകവിജ്ഞാനവതോ മഹാത്മനോ
ബ്രഹ്മാഹമിത്യേവ മതിഃ സദാത്മനി. 160

ജഡന്മാരായിരിക്കുന്ന മൂഢന്മാർ മാത്രമാണ് ഈ ശരീരത്തെ താനെന്നഭിമാനിക്കുന്നത്. ശാസ്ത്രബോധവും സത്സംഗവും സാധിച്ച വിദ്വാന്മാർ ശരീരത്തെയും ജീവനെയും താനെന്നഭിമാനിക്കുന്നു. എന്നാൽ വിവേകവും വിജ്ഞാനവും തികഞ്ഞ മഹാത്മാവാകട്ടെ താൻ ബ്രഹ്മമാണെന്ന് ബോധിച്ച് ആത്മചൈതന്യത്തെ താനെന്നഭിമാനിക്കുന്നു.

അത്രാത്മബുദ്ധിം ത്യജ മൂഢബുദ്ധേ,
ത്വങ്മാംസമേദോƒസ്ഥി പുരീഷരാശൗ
സർവ്വാത്മനി ബ്രഹ്മണി നിർവ്വികല്പേ
കുരുഷ്വ ശാന്തിം പരമാം ഭജസ്വ. 161

അല്ലയോ മൂഢനായ മനുഷ്യാ ! ത്വക്ക്, മാംസം, മേദസ്സ്, അസ്ഥി, മലം തുടങ്ങിയ മലിനവസ്തുക്കളുടെ പിണ്ഡമാകുന്ന ഈ ശരീരത്തെ ഇനിയെങ്കിലും താനെന്നഭിമാനിക്കാതിരിക്കൂ. സർവ്വാന്തര്യാമിയും സകലവിധ വികല്പങ്ങൾക്ക് അതീതവും ആത്മചൈതന്യവുമാകുന്ന ബ്രഹ്മത്തിൽ താനെന്ന അഭിമാനത്തെ വളർത്തി ശാന്തനായിരിക്കൂ.

ദേഹേന്ദ്രിയാദാവസതി ഭ്രമോദിതാം
വിദ്വാനഹന്താം ന ജഹാതി യാവത്
താവന്ന തസ്യാസ്തി വിമുക്തിവാർത്താ-
പ്യസ്ത്വേഷ വേദാന്തനയാന്തദർശീ. 162

വിദ്വാനെന്ന് അഭിമാനിക്കുന്ന ഒരാൾ വേദാന്തശാസ്ത്രത്തെ സാമാന്യമായി പഠിച്ചിട്ടുള്ള ആളാണെങ്കിൽ കൂടിയും ഇല്ലാത്തവയായ ശരീരേന്ദ്രിയാദികളിൽ ഭ്രമം ഹേതുവായിട്ടുണ്ടായിത്തീർന്ന താനെന്നഭിമാനത്തെ ഏതുവരെ അകറ്റുന്നില്ലയോ അതുവരേക്കും അയാൾക്ക് മോക്ഷത്തിൻെറ ഗന്ധംപോലും അനുഭവിക്കാൻ സാദ്ധ്യമല്ല.

ഛായാശരീരേ പ്രതിബിംബഗാത്രേ
യത്സ്വപ്നദേഹേ ഹൃദികല്പിതാംഗേ
യഥാത്മബുദ്ധിസ്തവ നാസ്തി കാചി-
ജ്ജീവച്ഛരീരേ ച തഥൈവ മാസ്തു. 163

വെയിലിലും മറ്റും കാണുന്ന നിഴലാകുന്ന ശരീരത്തിലും കണ്ണാടി തുടങ്ങിയ പ്രതിബിംബവസ്തുക്കളിൽ കാണുന്ന പ്രതിബിംബശരീരത്തിലും സ്വപ്നത്തിൽ കാണുന്ന ശരീരത്തിലും മനോരാജ്യത്തിൽ തോന്നപ്പെടുന്ന ശരീരത്തിലും എപ്രകാരം ഒരാൾക്ക് ആത്മബുദ്ധിയില്ലയോ അതുപോലെ ഈ ജീവച്ഛരീരത്തിലും ആത്മബുദ്ധി ഉണ്ടാവാൻ പാടില്ലാത്തതാകുന്നു.

ദേഹാത്മധീരേവ നൃണാമസദ്ധിയാം
ജന്മാദിദുഃഖപ്രഭവസ്യ ബീജം
യതസ്തതസ്ത്വം ജഹി താം പ്രയത്നാത്
ത്യക്തേ തു ചിത്തേ ന പുനർഭവാശാ. 164

മനുഷ്യർക്ക് അജ്ഞാനഹേതുവായിട്ടുണ്ടാവുന്ന ശരീരാത്മബുദ്ധി തന്നെയാണ് ജനനമരണാദി ക്ലേശഭൂയിഷ്ഠമായ സംസാരാനുഭവത്തിൻെറ ബീജമെന്നുപറയാം. അതിനാൽ ഒരിക്കലും താൻ ശരീരമല്ലെന്ന ദൃഢവിശ്വാസംകൊണ്ട് ശരീരാഭിമാനത്തെ അകറ്റേണ്ടതാണ്. ശരീരത്തിൽ താനെന്നഭിമാനം ഇല്ലാതെയായാൽ സംസാരത്തിലെ മറ്റു വസ്തുക്കളിലുള്ള ആഗ്രഹവും താനേ കുറഞ്ഞുകൊള്ളും.

കർമ്മേന്ദ്രിയൈഃ പഞ്ചഭിരഞ്ചിതോഽയം
പ്രാണോ ഭവേത് പ്രാണമയസ്തു കോശഃ
യേനാത്മവാനന്നമയോഽന്നപൂർണ്ണഃ
പ്രവർത്തതേഽസൗ സകലക്രിയാസു. 165

അന്നമയകോശമാകുന്ന ഈ ശരീരം ജഡമാണെങ്കിലും പല ചേഷ്ടകളെയും ചെയ്യുന്നുണ്ടല്ലോ. അതെങ്ങനെയെന്നാണെങ്കിൽ ശരീരത്തിലുള്ള പ്രാണൻെറ ചലനം കൊണ്ടുമാത്രമാണ്. വാക്ക്, പാദം, പാണി, പായു, ഉപസ്ഥം എന്ന അഞ്ചു കർമ്മേന്ദ്രിയങ്ങളും പ്രാണനും കൂടിച്ചേർന്നതാണ് പ്രാണമയകോശം. അത് എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്നു എന്നതിനാൽ ജഡമായ ഈ ശരീരവും പല ചേഷ്ടകളും ചെയ്യാൻ ഇടയായിത്തീരുന്നു.

നൈവാത്മാപി പ്രാണമയോ വായുവികാരോ
ഗന്താഗന്താ വായുവദന്തർ ബഹിരേഷഃ

യസ്മാത് കിഞ്ചിത് ക്വാപി ന വേത്തീഷ്ടമനിഷ്ടം
സ്വം വാന്യം വാ കിഞ്ചന നിത്യം പരതന്ത്രഃ. 166

അന്നമയകോശമെന്നപോലെ ഈ പ്രാണമയകോശവും ആത്മാവല്ല. വായുവിൻെറ വികാരം മാത്രമാണ് ഈ പ്രാണമയ കോശം. വായുവെന്നപോലെതന്നെ ഇത് ശരീരത്തിൻെറ അകത്തും പുറത്തും വന്നും പോയും ഇരിക്കുന്നു. ഭോക്താവിൻെറ ഇഷ്ടാനിഷ്ടങ്ങളെയോ സുഖദുഃഖങ്ങളെയോ അല്പംപോലും അറിയുന്നില്ല. തന്നെയോ മറ്റുള്ളവയെയോ തിരിച്ചറിയുന്നില്ല. കേവലം പരതന്ത്രമാണ് ഈ പ്രാണമയ കോശം.

ജ്ഞാനേന്ദ്രിയാണി ച മനശ്ച മനോമയഃ സ്യാത്
കോശോ മമാഹമിതി വസ്തുവികല്പഹേതുഃ
സംജ്ഞാദി ഭേദകലനാകലിതോ ബലീയാം-
സ്തത്പൂർവ്വകോശമഭിപൂര്യ വിജൃംഭതേ യഃ 167

കണ്ണ്, മൂക്ക്, ചെവി, നാവ്, ത്വക്ക് എന്നീ ജ്ഞാനപഞ്ചേന്ദ്രിയങ്ങളും മനസ്സും കൂടിച്ചേർന്നത് മനോമയകോശമാകുന്നു. വസ്തുക്കളിൽ 'ഞാൻ, എൻെറ' എന്ന അഭിമാനത്തെ കല്പിക്കലാണ് മനോമയകോശത്തിൻെറ സ്വഭാവം കൂടാതെ പദാർത്ഥങ്ങൾക്ക് നാമരൂപങ്ങളെ കല്പിക്കുന്ന ബലവത്തരമായ ശക്തിയുമാണ് മനോമയകോശം. ഇതു മുമ്പുപറഞ്ഞ പ്രാണമയ കോശത്തിൽ മുഴുവൻ നിറഞ്ഞ് സർവ്വത്ര വികസിക്കുന്നു.

പഞ്ചേന്ദ്രിയൈഃ പഞ്ചഭിരേവ ഹോതൃഭിഃ
പ്രചീയമനോ വിഷയാജ്യധാരയാ
ജാജ്വല്യമാനോ ബഹുവാസനേന്ധനൈഃ
മനോമയാഗ്നിർവഹതി പ്രപഞ്ചം. 168

പ്രസ്തുത മനോമയകോശത്തെ മിക്കവാറും ഒരു

അഗ്നികുണ്ഡത്തോട് ഉപമിക്കാം. ദൃഗാദിപഞ്ചേന്ദ്രിയങ്ങൾ കുണ്ഡത്തിന്റെ അഞ്ചുഭാഗത്തുമിരിക്കുന്ന ഹോതാക്കളാണ്. ശബ്ദാദിപഞ്ചവിഷയങ്ങളാകുന്ന ആജ്യധാരകളെക്കൊണ്ട് മനസ്സാകുന്ന അഗ്നികുണ്ഡത്തെ തർപ്പണം ചെയ്യുന്നു. വിഷയ വാസനകളാകുന്ന വിറകിനെ ധാരാളം ജ്വലിപ്പിക്കുകയും ചെയ്യുന്നു. അപ്പോൾ കത്തി ജ്വലിക്കുന്ന മനോമയിയാണ് ഈ വിഷയപ്രപഞ്ചമെന്നുപറയാം.

ന ഹ്യസ്ത്യവിദ്യാ മനസോऽതിരിക്താ
മനോ ഹ്യവിദ്യാ ഭവബന്ധഹേതുഃ
തസ്മിൻ വിനഷ്ടേ സകലം വിനഷ്ടം
വിജൃംഭതേऽസ്മിൻ സകലം വിജൃംഭതേ. 169

മനോമയമായ ഈ പ്രപഞ്ചം മുഴുവൻ അവിദ്യാകാര്യമാണല്ലോ. എന്നാൽ മനസ്സുതന്നെയാണ് അവിദ്യ. മനസ്സോടുകൂടാതെ വേറെയൊരവിദ്യയില്ല. മനസ്സുനഷ്ടപ്പെട്ടാൽ എല്ലാ അവിദ്യയും അവിദ്യാകാര്യങ്ങളും നഷ്ടപ്പെടുന്നു. മനസ്സ് വിജൃംഭിക്കുമ്പോൾ എല്ലാ അവിദ്യാകാര്യങ്ങളും വികസിക്കുകയും ചെയ്യുന്നു. ഇതിൽ നിന്ന് മനസ്സാണ് അവിദ്യയെന്ന് ബോധിക്കാൻ കഴിയും. മനസ്സ് ലയിക്കുന്ന സുഷുപ്ത്യവസ്ഥയിൽ അവിദ്യാ കാര്യങ്ങളായ ജഗദ്വസ്തുക്കളുടെ പ്രതീതിയില്ലല്ലോ.

സ്വപ്നേऽർത്ഥശൂന്യേ സൃജതി സ്വശക്ത്യാ
ഭോക്ത്രാദി വിശ്വം മന ഏവ സർവ്വം
തഥൈവ ജാഗ്രത്യപി നോ വിശേഷ-
സ്തത് സർവ്വമേതന്മനസോ വിജൃംഭണം. 170

പദാർത്ഥശൂന്യമായ സ്വപ്നാവസ്ഥയിൽ തന്റെ ശക്തി കൊണ്ട് ഭോക്താവ് ഭോജ്യം തുടങ്ങിയ വിശ്വത്തെ സൃഷ്ടിക്കുന്നത് മനസ്സല്ലാതെ മറ്റാരുമല്ല. ജാഗ്രത്തിലും അതുപോലെതന്നെ.

ഈ ജാഗ്രത്തിനെ സൃഷ്ടിക്കുന്നത് മനസ്സുതന്നെയാണ്. വിശേഷമൊന്നുമില്ല. അതിനാൽ ജാഗ്രത്സ്വപ്നങ്ങളാകുന്ന രണ്ടവസ്ഥകളിലെ സ്ഥൂലസൂക്ഷ്മജഗത്തുക്കളുടെ സൃഷ്ടിയെ മനസ്സുതന്നെയാണ് ചെയ്യുന്നത്. മനസ്സില്ലാതായാൽ സ്ഥൂലസൂക്ഷ്മ പ്രപഞ്ചങ്ങളും ജാഗ്രത്സ്വപ്നാവസ്ഥകളും ഇല്ലാതാവുകതന്നെ ചെയ്യും.

സുഷുപ്തികാലേ മനസി പ്രലീനേ
നൈവാസ്തി കിഞ്ചിത് സകലപ്രസിദ്ധേഃ
അതോ മനഃകല്പിത ഏവ പുംസഃ
സംസാര ഏതസ്യ ന വസ്തുതാസ്തി. 171

സുഷുപ്ത്യാവസ്ഥയിൽ മനസ്സ് ലയിക്കുന്ന ആ സമയത്ത് സ്ഥൂലസൂക്ഷ്മപ്രപഞ്ചങ്ങളുടെ യാതൊരു സ്ഫുരണവുമില്ലെന്ന് ലോകത്തിൽ പ്രസിദ്ധവും എല്ലാവർക്കും സ്വാനുഭവവുമാണ്. അതിനാൽ മനസ്സിനാൽ കല്പിക്കപ്പെട്ടതാണ് ജീവൻെറ സംസാരാനുഭവം. അല്ലാതെ വാസ്തവത്തിൽ ഉള്ളതല്ല.

വായുനാനീയതേ മേഘഃ പുനസ്തേനൈവ നീയതേ
മനസാകല്പ്യതേ ബന്ധോ മോക്ഷസ്തേനൈവകല്പ്യതേ 172

മേഘങ്ങളെക്കൂട്ടിയോജിപ്പിക്കുന്നതും അകറ്റുന്നതും എപ്രകാരം വായുവാണോ അതുപോലെ ജീവന്ന് സംസാരബന്ധത്തിന്നും സംസാരമോക്ഷത്തിന്നും മനസ്സാണ് കാരണമെന്നുപറയാം.

ദേഹാദിസർവ്വവിഷയേ പരികല്പ്യ രാഗം
ബധ്നാതി തേന പുരുഷം പശുവദ്ഗുണേന
വൈരസ്യമത്ര വിഷവത് സുവിധായ പശ്ചാ-
ദേനം വിമോചയതി തന്മന ഏവ ബന്ധാത്. 173

ശരീരാദി ഉപാധികളിൽ ജീവന് അഭിനിവേശത്തെ ഉണ്ടാക്കിത്തീർത്ത് സംസാരത്തിൽ ബദ്ധനാക്കുന്നത് മനസ്സാണ്.

പിന്നീട് സന്ദർഭം വരുമ്പോൾ വൈരാഗ്യത്തെ വളർത്തി ജീവനെ എല്ലാ ബന്ധങ്ങളിൽനിന്നും മോചിപ്പിക്കുന്നതും ഇതേ മനസ്സുതന്നെയാണ്. പശുവിനെ ഒരേ ആൾതന്നെ കുറ്റിയിൽ കെട്ടുകയും അഴിക്കുകയും ചെയ്യുന്നതുപോലെ.

തസ്മാന്മനഃ കാരണമസ്യ ജന്തോർ-
ബന്ധസ്യ മോക്ഷസ്യ ച വാ വിധാനേ
ബന്ധസ്യ ഹേതുർമലിനം രജോഗുണൈർ-
മോക്ഷസ്യ ശുദ്ധം വിരജസ്തമസ്കം. 174

അതിനാൽ ഈ ജീവന് ബന്ധത്തിന്നും മോക്ഷത്തിന്നും കാരണം മനസ്സുതന്നെയാണ്. രജോഗുണവൃത്തികളെക്കൊണ്ട് മലിനമായ മനസ്സാണ് ബന്ധഹേതുവെങ്കിൽ രജസ്തമോവൃത്തി കളാകുന്ന ശുദ്ധാന്തക്കരണം മോക്ഷത്തിന്നും ഹേതുവാണ്.

വിവേകവൈരാഗ്യഗുണാതിരേകാത്
ശുദ്ധത്വമാസാദ്യ മനോ വിമുക്ത്യൈ
ഭവത്യതോ ബുദ്ധിമതോ മുമുക്ഷോ-
സ്താഭ്യാം ദൃഢാഭ്യാം ഭവിതവ്യമഗ്രേ. 175

വിവേകം, വൈരാഗ്യം എന്ന രണ്ടു ഗുണങ്ങൾ വളർന്നാൽ മലിനവൃത്തികളകന്ന് മനസ്സ് പരിശുദ്ധമാവും. വൃത്തിശൂന്യവും ശുദ്ധവുമായ മനസ്സ് മോക്ഷത്തിന് കാരണവുമാണ്. അതിനാൽ ബുദ്ധിമാനായ മുമുക്ഷു ആദ്യം തന്നെ വിവേകത്തേയും വൈരാഗ്യത്തേയും വളർത്തുകയാണ് വേണ്ടത്.

മനോ നാമ മഹാവ്യാഘ്രോ വിഷയാരണ്യഭൂമിഷു
ചരത്യത്ര ന ഗച്ഛന്തു സാധവോ യേ മുമുക്ഷവഃ 176

ശബ്ദാദി വിഷയക്കാടുകളിൽ അല്ലെങ്കിൽ അന്നവസ്ത്ര കാമിനീകാഞ്ചനാദി വിഷയക്കാടുകളിൽ മനസ്സെന്നു പേരായ

ഒരു വലിയ വ്യാഘ്രം സഞ്ചരിച്ചുകൊണ്ടിരിക്കുന്നുണ്ട്. അതിനാൽ മുമുക്ഷുക്കളായ സജ്ജനങ്ങൾ അവിടെ പോകാതിരിക്കുന്നതാണ് നല്ലത്. വിഷയവൈരാഗ്യവും വിവേകവും മോക്ഷത്തിന് രണ്ട് ഉപായങ്ങളാണെന്ന് താല്പര്യം.

മനഃപ്രസൂതേ വിഷയാനശേഷാൻ
സ്ഥൂലാത്മനാ സൂക്ഷ്മതയാ ച ഭോക്തുഃ
ശരീരവർണ്ണാശ്രമ ജാതിഭേദാൻ
ഗുണക്രിയാഹേതുഫലാനി നിത്യം. 177

ഭോക്താവായ ജീവന്ന് ഭോജ്യങ്ങളായ വിഷയങ്ങളെ സൃഷ്ടിച്ചു കൊടുക്കുന്നത് മനസ്സാണ്. സ്ഥൂലരൂപം കൊണ്ട് സ്ഥൂലവിഷയങ്ങളെയും സൂക്ഷ്മഭാവംകൊണ്ട് സൂക്ഷ്മവിഷയങ്ങളെയും സൃഷ്ടിക്കുന്നുവെന്ന് പറയണം. അതുപോലെ ശരീരം, വർണ്ണം, ആശ്രമം, ജാതി എന്നിവയും അവയുടെ ഭേദങ്ങളും ഗുണം, ക്രിയ, ഹേതു, ഫലം എന്നിവയും എപ്പോഴും മനസ്സിൻെറ സൃഷ്ടികളാണ്. എന്നുവേണ്ട ആത്മാനുഭവമൊഴിച്ച് മറ്റെല്ലാം തന്നെയും മനസ്സിൻെറ സൃഷ്ടിയാണെന്നു പറഞ്ഞാൽ തെറ്റില്ല.

അസംഗചിദ്രൂപമമും വിമോഹ്യ
ദേഹേന്ദ്രിയപ്രാണഗുണൈർ നിബധ്യ
അഹം മമേതി ഭ്രമയത്യജസ്രം
മനഃ സ്വകൃത്യേഷു ഫലോപഭുക്തിഷു. 178

സംഗരഹിതനും ചൈതന്യസ്വരൂപനുമായിരിക്കുന്ന ജീവനെ മായകൊണ്ട് മോഹിപ്പിച്ച് സംസാരത്തിൽ വീഴ്ത്തി ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ തുടങ്ങിയ കയറുകൾ കൊണ്ട് ബന്ധിച്ചിടുന്നു. പിന്നീട് മനസ്സിനാൽത്തന്നെ സൃഷ്ടിക്കപ്പെട്ട ഫലാനുഭവങ്ങളിൽ എപ്പോഴും ഞാൻ എൻെറ എന്ന് ഭ്രമിപ്പിക്കുകയും ചെയ്യുന്നു. അത്ഭുതകരമായ ഈ

സംസാരബന്ധാനുഭവത്തിന്ന് മനസ്സ് മാത്രമാണ് കാരണമെന്നു പറയണം.

അധ്യാസദോഷാത് പുരുഷസ്യ സംസൃതി–
രധ്യാസബന്ധസ്ത്വമുനൈവ കല്പിതഃ
രജസ്തമോ ദോഷവതോ$f$വിവേകിനോ
ജന്മാദിദുഃഖസ്യ നിദാനമേതത്. 179

ശുദ്ധചൈതന്യ ഘനസ്വരൂപനായ ജീവന് ജഡമായ ഈ ശരീരത്തിലുള്ള 'ഞാൻ, എൻെറ' എന്ന അദ്ധ്യാസമാണ് സംസാരബന്ധത്തിനു ഹേതു. പക്ഷേ പ്രസ്തുത അദ്ധ്യാസ ബന്ധത്തെ സൃഷ്ടിച്ചതും കല്പിച്ചതും മനസ്സാണ്. ശരീരാദ്ധ്യാസം മനസ്സിൻെറ കല്പനമാത്രമാണ്. ഈ അദ്ധ്യാസബന്ധമാകട്ടെ രജസ്തമോ ദോഷംകൊണ്ട് വിവേകം നശിച്ച ജീവന് ജനനമരണദുഃഖങ്ങൾക്ക് കാരണമായിത്തീരുകയും ചെയ്തു. ഇതിനെല്ലാം ഏകഹേതു മനസ്സുമാത്രമാണ് എന്ന് പറയേണ്ടിയിരിക്കുന്നു.

അതഃ പ്രാഹുർമനോ$f$വിദ്യാം പണ്ഡിതാസ്തത്വ ദർശിനഃ
യേനൈവ ഭ്രാമ്യതേ വിശ്വം വായുനേവാഭ്രമണ്ഡലം. 180

അതുകൊണ്ട് തത്വജ്ഞന്മാരായിരിക്കുന്ന പണ്ഡിതന്മാരെല്ലാം മനസ്സിനെത്തന്നെയാണ് അവിദ്യയെന്നു പറഞ്ഞുവരുന്നത്. വായുവിനാൽ മേഘമണ്ഡലമെന്നപോലെ മനസ്സിനാലാണ് ഈ പ്രപഞ്ചം മുഴുവൻ ഭ്രമിപ്പിക്കപ്പെടുന്നത്.

തന്മനഃശോധനം കാര്യം പ്രയത്നേന മുമുക്ഷുണാ
വിശുദ്ധേ സതി ചൈതസ്മിൻമുക്തിഃ കരഫലായതേ 181

വിക്ഷേപാവരണങ്ങളെക്കൊണ്ട് മലിനമായിരിക്കുന്ന പ്രസ്തുതമനസ്സിനെ ശുദ്ധീകരിക്കലാണ് ഒരു മുമുക്ഷു ആദ്യം തന്നെ ചെയ്യേണ്ടത്. എന്തുകൊണ്ടെന്നാൽ മനസ്സുശുദ്ധമായി

ക്കഴിഞ്ഞാൽ മോക്ഷാനുഭൂതി കൈവരുമെന്നു തീർച്ചയാണ്. മനസ്സ് അശുദ്ധമായിരിക്കും കാലത്തോളം മോക്ഷാനുഭവം ഉണ്ടാവാനും വയ്യ.

മോക്ഷൈകസക്ത്യാ വിഷയേഷു രാഗം
നിർമ്മൂല്യ സംന്യസ്യ ച സർവകർമ്മ
സച്ഛ്റദ്ധയാ യഃ ശ്രവണാദിനിഷ്ഠോ
രജഃസ്വഭാവം സ ധുനോതി ബുദ്ധേഃ. 182

മോക്ഷം സിദ്ധിക്കണമെന്ന് അത്യാസക്തിയുള്ള ഒരാൾ ആദ്യംതന്നെ വിഷയങ്ങളിലുള്ള രതിയേയും അവയെ സാധിക്കാനുള്ള കർമ്മങ്ങളേയും അകറ്റുകയാണ് വേണ്ടത്. എന്നാൽത്തന്നെ രജോഗുണം മിക്കവാറും നീങ്ങും. പിന്നീട് ശ്രദ്ധയോടുകൂടുംവണ്ണമുള്ള വേദാന്തശ്രവണംകൂടി സാധിച്ചാൽ ബുദ്ധിയുടെ തമസ്സു മുഴുവൻ നീങ്ങും.

മനോമയോ നാപി ഭവേത് പരാത്മാ
ഹ്യാദ്യന്തവത്ത്വാത് പരിണാമിഭാവാത്
ദുഃഖാത്മകത്വാദ്വിഷയത്വഹേതോർ-
ദ്രഷ്ടാ ഹി ദൃശ്യാത്മതയാ ന ദൃഷ്ടഃ. 183

ചിലർ ഈ മനസ്സിനെതന്നെ ആത്മാവാണെന്ന് തെറ്റിദ്ധരിക്കാറുണ്ട്. അതു തികച്ചും അബദ്ധമാണ്. മനസ്സാത്മാവല്ല. മനസ്സിന് ഉല്പത്തിലയങ്ങളും പരിണാമവും ദുഃഖാത്മകത്വവും വിഷയസ്വരൂപവും എല്ലാമുണ്ട്. ഇവയൊന്നും ആത്മാവിനില്ല. നിത്യമുക്തസ്വരൂപമായിരിക്കുന്ന പരമാത്മാവ് എല്ലാറ്റിന്റെയും ദ്രഷ്ടാവാണ്. ഒരിക്കലും മനോമയനല്ല മനസ്സിന് അതീതനാണ്.

ബുദ്ധിർബുദ്ധീന്ദ്രിയൈഃ സാർദ്ധം സവൃത്തിഃ കർതൃലക്ഷണഃ
വിജ്ഞാനമയകോശഃ സ്യാത് പുംസഃ സംസാരകാരണം. 184

ജ്ഞാനേന്ദ്രിയങ്ങളോടും ബുദ്ധിവൃത്തികളോടും കർത്തൃത്വാഭിമാനത്തോടും കൂടിയ ബുദ്ധി ജീവന്ന് സംസാരകാരണമായ വിജ്ഞാനമയകോശമാണ്. ഈ വിജ്ഞാനമയകോശവും ആത്മാവല്ല; ആത്മാവിൻെറ ദൃശ്യങ്ങളിൽ ഒന്നുമാത്രമാണ്.

അനുവ്രജച്ചിത് പ്രതിബിംബശക്തിർ-
വിജ്ഞാനസംജ്ഞഃ പ്രകൃതേർവികാരഃ
ജ്ഞാനക്രിയാവാനഹമിത്യജസ്രം
ദേഹേന്ദ്രിയാദിഷ്വഭിമന്യതേ ഭൃശം. 185

ആത്മപ്രതിഫലനം ഹേതുവായിട്ടും ചലിക്കുന്നതും അറിവാകുന്ന ഗുണത്തോടുകൂടിയതും പ്രകൃതിയുടെ കാര്യവുമാണ് പ്രസ്തുത വിജ്ഞാനമയകോശം. 'ഞാൻ അറിയുന്നവനാണ്, ഞാൻ ചെയ്യുന്നവനാണ്'' എന്നിങ്ങനെ ജ്ഞാനകർമ്മങ്ങളെക്കൊണ്ട് ശരീരാദികളിൽ എപ്പോഴും അഭിമാനത്തെ വളർത്തുന്നതും ഈ വിജ്ഞാനമയകോശമാണ്.

അനാദികാലോ*f*യമഹം സ്വഭാവോ
ജീവഃ സമസ്തവ്യവഹാരവോഢാ
കരോതി കർമ്മാണ്യപി പൂർവവാസനഃ
പുണ്യാന്യപുണ്യാനി ച തത് ഫലാനി. 186

കർത്താവും ഭോക്താവുമായഭിമാനിക്കുന്ന ജീവൻെറ മുഖ്യഉപാധികൂടിയുമാണ് പ്രസ്തുത വിജ്ഞാനമയകോശം. അതിൽക്കൂടെയാണ് ജീവഭാവം മറ്റു ഉപാധികളിലേക്കെല്ലാം വ്യാപിക്കുന്നത്. അനാദിയായ അഹങ്കാരമാണ് ജീവൻെറ ലക്ഷണം. എല്ലാറ്റിനെയും 'ഞാനെന്നും, എൻെറതെന്നും' അഭിമാനിച്ചുകൊണ്ട് ജന്മാന്തരവാസനകൾ അനുസരിച്ച് പുണ്യപാപാത്മകങ്ങളായ കർമ്മങ്ങളെ കർത്തൃത്വബുദ്ധി

യോടുകൂടി ആചരിക്കുന്നതും ജീവനാണ്. അതിനാൽ ജീവൻതന്നെ എല്ലാറ്റിനും കർത്താവും ഭോക്താവുമായി അഭിമാനിക്കുകയും ചെയ്യുന്നു. പ്രസ്തുത ജീവനും ആത്മാവല്ലെന്ന് പറയേണ്ടതില്ലല്ലോ.

ഭുങ്ക്തേ വിചിത്രാസ്വപി യോനിഷു വ്രജ-
ന്നായാതി നിര്യാത്യധ ഊർധ്വമേഷഃ
അസ്യൈവ വിജ്ഞാനമയസ്യ ജാഗ്രത്
സ്വപ്നാദ്യവസ്ഥാഃ സുഖദുഃഖഭോഗഃ. 187

വിജ്ഞാനമയകോശമാകുന്ന ഉപാധിഗതനായ ജീവചൈതന്യം കർമ്മവാസനകൾക്കനുരൂപമായി ഉൽകൃഷ്ട അപകൃഷ്ട ശരീരങ്ങളിൽ ഇരുന്ന് ഊർദ്ധ്വാധോലോകങ്ങളിൽ വരികയും പോവുകയും ചെയ്യുന്നു. ഇതുതന്നെ ജീവൻെറ സംസാരഗതി യുടെ സ്വഭാവം. ജാഗ്രദാദി അവസ്ഥകളും സുഖദുഃഖാനുഭവങ്ങൾ കൂടിയും ഈ വിജ്ഞാനമയകോശത്തിൻെറ അനുഭവങ്ങളാകുന്നു.

ദേഹാദിനിഷ്ഠാശ്രമധർമ്മകർമ്മ-
ഗുണാഭിമാനഃ സതതം മമേതി
വിജ്ഞാനകോശോ*f*യമതിപ്രകാശഃ
പ്രകൃഷ്ടസാന്നിധ്യവശാത് പരാത്മനഃ
അതോ ഭവത്യേഷ ഉപാധിരസ്യ
യദാത്മധീഃ സംസരതി ഭ്രമേണ. 188

ശരീരാദികളിലും ബ്രഹ്മചര്യാദി ആശ്രമധർമ്മങ്ങളിലും കർമ്മങ്ങളിലും ഗുണങ്ങളിലുമെല്ലാം 'ഞാൻ, എൻെറ' എന്ന് അഭിമാനിക്കുന്നത് ഈ വിജ്ഞാനമയകോശമാകുന്നു. പരമാത്മാവിൻെറ സാന്നിദ്ധ്യത്താൽ വിജ്ഞാനമയകോശം തേജോമയമാണ്. ആത്മസ്വരൂപിയായിരിക്കുന്ന ജീവൻെറ മുഖ്യ ഉപാധിയും സംസാരാനുഭവങ്ങൾക്ക് മുഖ്യ ഉപകരണവുമാണ്

ഈ വിജ്ഞാനമയകോശം.

യോ$f$യം വിജ്ഞാനമയഃ
പ്രാണേഷു ഹൃദി സ്ഫുരത്യയം ജ്യോതിഃ
കൂടസ്ഥഃ സന്നാത്മാ
കർത്താ ഭോക്താ ഭവത്യുപാധിസ്ഥഃ 189

പരമാത്മാവിൻെറ വിജ്ഞാനമയജ്യോതിസ്സ് വിജ്ഞാനമയ കോശം വഴിക്ക് പ്രാണങ്ങളിലും ഹൃദയത്തിലും ജ്യോതി രൂപത്തിൽ പ്രസ്ഫുരിക്കുന്നു. ഹൃദയത്തിലുള്ള പ്രസ്തുത ജ്യോതിർസ്ഫുരണത്തെത്തന്നെയാണ് കൂടസ്ഥനെന്നു പറയുന്നത്. ഉപാധിഗതനായ ഇതേ ചൈതന്യം തന്നെ ജീവസ്വരൂപേണ തന്നെ കർത്താവും ഭോക്താവുമായി അഭിമാനിക്കുകയും ചെയ്യുന്നു.

സ്വയം പരിച്ഛേദമുപേത്യ ബുദ്ധേ-
സ്താദാത്മ്യദോഷേണ പരം മൃഷാത്മനഃ
സർവ്വാത്മകഃ സന്നപി വീക്ഷതേ സ്വയം
സ്വതഃ പൃഥക്ത്വേന മൃദോ ഘടാനിവ. 190

കൂടസ്ഥനാകുന്ന മുൻപറയപ്പെട്ട പരമാത്മചൈതന്യം ബുദ്ധി തത്വത്തിൻെറ സമ്പർക്കംകൊണ്ടും അതിലുള്ള താദാത്മ്യഭാവം കൊണ്ടും എങ്ങും നിറഞ്ഞവനാണെങ്കിൽകൂടി തന്നെ പരിച്ഛിന്നനും അല്പനുമായി ബോധിക്കുന്നു. എങ്ങും നിറഞ്ഞിരിക്കുന്ന മണ്ണുതന്നെ ഒരുചെറിയ ഘടമായി ബോധിക്കും പോലെ.

ഉപാധിസംബന്ധവശാത് പരാത്മാ
ഹ്യുപാധിധർമ്മാനനുഭാതി തദ്ഗുണഃ
അയോ വികാരാനവികാരിവഹ്നിവ-
ത്സദൈകരൂപോ$f$പി പരഃ സ്വഭാവാത്. 191

ഉപാധിസംബന്ധം ഹേതുവായിട്ട് പരമാത്മാവ് ആണെങ്കിലും ജീവൻ ഉപാധിധർമ്മങ്ങളെ അനുഭവിക്കാൻ ഇടയാവുന്നു. ഇരുമ്പിൻെറ സമ്പർക്കംകൊണ്ട് നിർവ്വികാരമായ അഗ്നിയും വികാരത്തെ പ്രാപിക്കുംപോലെ.

ശിഷ്യ ഉവാചഃ-

ഭ്രമേണാപ്യന്യഥാ വാസ്തു ജീവഭാവഃ പരാത്മനഃ

തദുപാധേരനാദിത്വാ ന്നാനാദേർന്നാശ ഇഷ്യതേ 192

തെറ്റിദ്ധാരണകൊണ്ടാവട്ടെ അഥവാ മറ്റൊരു പ്രകാരത്തിലാകട്ടെ നിത്യശുദ്ധമുക്തസ്വരൂപമായിരിക്കുന്ന ആത്മാവിന് ജനനമരണാദ്യനുഭവമുണ്ടാകുന്നു. ജീവൻെറ സ്വഭാവം ഉണ്ടെന്ന് അവിടുന്നു പറഞ്ഞുവല്ലോ. ഉപാധിസംബന്ധംകൊണ്ടാണ് ജീവഭാവം ഉണ്ടായത് എന്നും പറഞ്ഞു. എന്നാൽ ആ ഉപാധിക്ക് ആദ്യന്തങ്ങളില്ലാത്തതിനാൽ ഉപഹിതമായ ജീവത്വത്തിനും ആദ്യന്തങ്ങളില്ലെന്നാണെല്ലോ അതു കാണിക്കുന്നത്

അതോ$f$സ്യ ജീവഭാവോ$f$പി നിത്യാ ഭവതി സംസൃതിഃ

ന നിവർത്തേത തന്മോക്ഷഃ കഥം മേ ശ്രീഗുരോ വദ. 193

അതിനാൽ ആത്മാവിൻെറ ജീവഭാവത്തിന്നും ജീവൻെറ സംസാരാനുഭവത്തിനും നാശമില്ലെന്നും അവരണ്ടും നിത്യങ്ങളായിത്തന്നെ നിലനില്ക്കുമെന്നുമാണല്ലോ വരുന്നത്. ആ സ്ഥിതിക്ക് മോക്ഷം എങ്ങനെ സംഭവിക്കും ? മോക്ഷം സംഭവിക്കാൻ വയ്യെങ്കിൽ ശാസ്ത്രത്തിൻെറ പ്രയോജനം എന്താണെന്നും മനസ്സിലാകുന്നില്ല. അല്ലയോ ശ്രീഗുരോ, ഇവൻെറ ഈ സംശയത്തെ തീർത്തനുഗ്രഹിച്ചാലും.

ശ്രീ ഗുരുരുവാചഃ-

സമ്യക്പൃഷ്ടം ത്വയാ വിദ്വൻ സാവധാനേന തച്ഛൃണു

പ്രാമാണികീ ന ഭവതി ഭ്രാന്ത്യാമോഹിതകല്പനാ. 194

വിദ്വാനും വിവേകിയുമായ ഹേ ശിഷ്യാ, നിൻെറ ചോദ്യം തികച്ചും സംഗതമാണ് എന്നാൽ മറുപടി പറയാം. ശ്രദ്ധ യോടുകൂടി സാവകാശത്തിൽ കേട്ടു ബോധിക്കൂ. ഭ്രാന്തിക്കൊണ്ടുണ്ടായ ജീവകല്പന സത്യമോ പ്രാമാണികമോ ആവാൻവയ്യ. അതിനാൽ പരമാത്മാവിന് എപ്പോഴും ജീവത്വ മില്ലെന്നതാണ് പരമാർത്ഥം. ഭ്രമംകൊണ്ട് കയറിനെ പാമ്പാ യിട്ട് തെറ്റിദ്ധരിച്ചാലും കയറ് പാമ്പായിത്തീരാറില്ലല്ലോ. ഭ്രമം തീരുമ്പോൾ കയറ് കയറായിത്തന്നെ മാറുന്നതുപോലെ ഭ്രമം തീരുമ്പോൾ പരമാത്മാവുതന്നെയാണ്, ഒരിക്കലും ജീവനാ യിട്ടില്ലെന്ന് ബോദ്ധ്യമാവും.

ഭ്രാന്തിം വിനാ ത്വസങ്ഗസ്യ
നിഷ്ക്രിയസ്യ നിരാകൃതേഃ
ന ഘ്വടേതാർഥസംബന്ധോ
നഭസോ നീലതാദിവത്. 195

അസംഗനും നിഷ്ക്രിയനും നിരാകൃതിയുമായ പരമാ ത്മാവിന് വെറും ഭ്രമംകൊണ്ടല്ലാതെ മറ്റെങ്ങനെയാണ് ജീവത്വവും ഉപാധിസംബന്ധവും മറ്റുമുണ്ടായിത്തീരുന്നത് ഒരിക്കലും സംഭാവ്യമല്ലാത്തതാണ്. ആകാശത്തിന്ന് നീലവർണ്ണമുണ്ടെന്നു പറഞ്ഞാൽ അത് ഭ്രാന്തി അല്ലാതെ മറ്റെന്താണ് ? വസ്തുശൂന്യമായ ആകാശത്തിന്നെങ്ങനെ വർണ്ണമുണ്ടാകും ? അതുപോലെ നിത്യശുദ്ധമുക്തസ്വരൂപമായ ആത്മാവിന് ജീവത്വാദിഭാവങ്ങളുമുണ്ടാവാൻ വയ്യ.

സ്വസ്യദ്രഷ്ടുർന്നിർഗുണസ്യാക്രിയസ്യ
പ്രത്യഗ്ബോധാനന്ദരൂപസ്യ ബുദ്ധേഃ
ഭ്രാന്ത്യാ പ്രാപ്തോ ജീവഭാവോ ന സത്യോ
മോഹാപായേ നാസ്ത്യവസ്തുസ്വഭാവാത്. 196

സ്വയംദൃക്കും സത്വാദിഗുണരഹിതനും ആ കാരണത്താൽ ത്തന്നെ ക്രിയാശൂന്യനും, പ്രത്യക്ബോധവും ആനന്ദവുമാകുന്ന ലക്ഷണത്തോടുകൂടിയവനുമായ പരമാത്മാവിന് അവിദ്യാ സ്വരൂപിണിയായ ബുദ്ധിയുടെഭ്രമം കൊണ്ടല്ലാതെ മറ്റൊരു പ്രകാരത്തിലും ജീവഭാവം ഉണ്ടാവാൻ വയ്യ. ഭ്രമം നീങ്ങുമ്പോൾ ജീവഭാവം സ്വഭാവേന ഇല്ലാത്തതായിത്തീരുകയും ചെയ്യും.

യാവദ് ഭ്രാന്തിസ്താവദേവാസ്യ സത്താ
മിഥ്യാജ്ഞാനോജ്ജൃംഭിതസ്യ പ്രമാദാത്
രജ്ജ്വാം സർപ്പോ ഭ്രാന്തികാലീന ഏവ
ഭ്രാന്തേർന്നാശേ നൈവ സർപ്പോƒപി തദ്വത്. 197

ഏതൊരുവസ്തുവിലും ഏതുവരെ വസ്തുസ്വരൂപത്തിൻെറ ഭ്രമംനിലനില്ക്കുന്നുവോ അതുവരെയാണ് മിഥ്യാജ്ഞാനത്താൽ വികസിക്കപ്പെട്ട തെറ്റിദ്ധാരണയും നിലനില്ക്കുന്നത്. കയറിൽ സർപ്പപ്രതീതി തെറ്റിദ്ധാരണയുള്ളേടത്തോളം സമയം മാത്രമാണല്ലോ നിലനില്ക്കുന്നത്. കയറെന്ന ബോധം ഉണ്ടാവുമ്പോൾ തെറ്റിദ്ധാരണയാകുന്ന സർപ്പപ്രതീതി സ്വയം ഇല്ലാതാകുന്നു. ഇതുപോലെ പരമാത്മാവിൽ ഭ്രമംകൊണ്ട് തോന്നപ്പെട്ടതാണ് ജീവത്വം. ഭ്രമംനീങ്ങുമ്പോൾ ജീവത്വവും സ്വഭാവേന നീങ്ങിക്കൊള്ളും.

അനാദിത്വമവിദ്യായാഃ കാര്യസ്യാപി തഥേഷ്യതേ
ഉത്പന്നായാം തു വിദ്യായാമവിദ്യകമനാദ്യപി 198
പ്രബോധേ സ്വപ്നവത് സർവ്വം സഹമൂലം വിനശ്യതി
അനാദ്യപീദം നോ നിത്യം പ്രാഗഭാവ ഇവ സ്ഫുടം.
199

അവിദ്യക്കെന്നപോലെ അവിദ്യാ കാര്യങ്ങളായ പ്രപഞ്ചാനുഭവങ്ങൾക്കും ആദിയില്ലെന്നത് സ്വാഭാവികം തന്നെ.

എന്നിരുന്നാലും വിദ്യപ്രകാശിച്ചു കഴിയുമ്പോൾ അവിദ്യയും അവിദ്യാകാര്യങ്ങളുമെല്ലാം സ്വപ്നത്തിൽനിന്നുണർന്ന ഒരാൾക്ക് സ്വപ്നദൃശ്യങ്ങളെന്നപോലെ ഇല്ലാത്തവയായിത്തീരുന്നു. ആദിയില്ലാത്തതാണെങ്കിലും വിരുദ്ധ ധർമ്മസ്വഭാവത്തിലുള്ള വിദ്യയുടെ പ്രകാശത്തിൽ അവിദ്യക്ക് നിലനില്പില്ലാത്തതിനാൽ അന്തമുണ്ടാവുന്നു.

(ഒരു ഘടം ഉണ്ടാവുന്നതിന്മുമ്പ് അതിന്റെ അഭാവമാണല്ലോ ഉണ്ടായിരുന്നത്. ആ അഭാവത്തിന് ആദിയില്ലെങ്കിലും ഘടമുണ്ടാവുമ്പോൾ അന്തമുണ്ടാവുന്നു. ഈ സ്വഭാവത്തെയാണ് പ്രാഗഭാവമെന്ന ഉദാഹരണംകൊണ്ട് ഇവിടെ സൂചിപ്പിക്കുന്നത്.)

അനാദേരപി വിധ്വംസഃ പ്രാഗഭാവസ്യ വീക്ഷിതഃ
യദ്ബുദ്ധ്യുപാധിസംബന്ധാത് പരികല്പിതമാത്മനി. 200
ജീവത്വം ന തതോഽന്യസ്തു സ്വരൂപേണ വിലക്ഷണഃ
സംബന്ധസ്ത്വാത്മനോ ബുദ്ധ്യാ മിഥ്യാജ്ഞാന പുരഃസരഃ 201

മുൻശ്ലോകത്തിൽ സൂചിപ്പിച്ച പ്രാഗഭാവത്തിന്ന് ആദിയില്ലെങ്കിലും അന്തമുണ്ടെന്ന് സ്പഷ്ടമായല്ലോ. ഇതുപോലെ ബുദ്ധിയാകുന്ന ഉപാധിയിൽ ശുദ്ധചൈതന്യസ്വരൂപമായ ആത്മാവിൽ കല്പിക്കപ്പെട്ട ജീവഭാവവും ഉപാധിവിലയത്തിൽ ഇല്ലാതായിത്തീരുകതന്നെചെയ്യും. അതിനാൽ ജീവത്വം അനാദിയാണെങ്കിലും അനന്തമല്ല. കൂടാതെ ആത്മാവിൽനിന്ന് വേറെയായി മറ്റൊരു വസ്തുവാണ് ജീവനെന്ന തെറ്റിദ്ധാരണയാണ് ജീവത്വം നശിക്കില്ലെന്നുതോന്നാൻ കാരണം. ആത്മാവിൽനിന്ന് വിലക്ഷണസ്വഭാവത്തോടുകൂടിയതാണ് ജീവത്വമെങ്കിലും പ്രസ്തുത വിലക്ഷണത്വം ബുദ്ധ്യുപാധിയുടെ സംബന്ധംകൊണ്ടുണ്ടായതാണ്. ഉപാധിസംബന്ധം നീങ്ങുമ്പോൾ അതില്ലാതായിത്തീരുകയും ചെയ്യും.

വിനിവൃത്തിർഭവേത്തസ്യ സമ്യഗ്ജ്ഞാനേന നാന്യഥാ
ബ്രഹ്മാത്മൈകത്വവിജ്ഞാനം സമ്യഗ്ജ്ഞാനം ശ്രുതേർ മതം 202

മിഥ്യാജ്ഞാനത്തിൻെറ നിവൃത്തികൊണ്ടുമാത്രമേ ജീവത്വമി ല്ലാതായിത്തീരുകയുള്ളു. മററുപ്രകാരത്തിൽ വരികയില്ല. ജീവനും ആത്മാവും ഒന്നാണെന്ന അനുഭവജ്ഞാനത്തെയാണ് ശരിയായ ആത്മജ്ഞാനമെന്നുള്ളതുകൊണ്ട് സൂചിപ്പിച്ചത്. ഉപാധിവിലയത്തിൽ അത് പ്രകാശിക്കുകയും ചെയ്യും.

തദാത്മാനാത്മനോ സമ്യഗ്വിവേകേനൈവ സിദ്ധ്യതി
തതോവിവേകഃ കർത്തവ്യഃ പ്രത്യഗാത്മാ സദാത്മനോഃ 203

പ്രസ്തുത ആത്മജ്ഞാനം ആത്മാവിൻെറയും അനാത്മാവി ൻെറയും ശരിയായ തിരിച്ചറിവുകൊണ്ടുമാത്രമേ ഉണ്ടാവുക യുള്ളു. അതിനാൽ മുമുക്ഷുവായ സാധകൻ എപ്പോഴും ആത്മാനാത്മവിവേചനം ചെയ്തുകൊണ്ടിരിക്കേണ്ടതാണ്.

ജലം പങ്കവദത്യന്തം പങ്കാപായേ ജലം സ്ഫുടം
യഥാ ഭാതി തഥാത്മാപി ദോഷാഭാവേ സ്ഫുട പ്രഭഃ 204

ചളികെട്ടിയ വെള്ളത്തിൽനിന്ന് ശുദ്ധിചെയ്ത് ചളിയെ നീക്കിയാൽ എപ്രകാരം സ്വച്ഛനിർമ്മലമായ ജലം സ്പഷ്ടമായി പ്രകാശിക്കുമോ അതുപോലെ ഉപാധിദോഷങ്ങൾ നീങ്ങുമ്പോൾ അനാത്മഭാവംപോയി ആത്മസ്വരൂപം സ്വച്ഛനിർമ്മലമായി പ്രകാശിക്കും. അതിനാൽ ആത്മാനാത്മവിവേകം എപ്പോഴും ചെയ്യേണ്ടതാണ്.

അസന്നിവൃത്തൗ തു സദാത്മനാ സ്ഫുടം
പതീതിരേതസ്യ ഭവേത് പ്രതീചഃ
തതോ നിരാസഃ തരണീയ ഏവ
സദാത്മനഃ സാധ്വഹമാദിവസ്തുനഃ 205

ഇല്ലാത്തവയായ ശരീരാദി അനാത്മവസ്തുക്കളിൽ ഉള്ള അഭിമാനത്തെയും സൽബുദ്ധിയേയും വിട്ടകറ്റിയാൽത്തന്നെ ആത്മസ്വരൂപം നിത്യനിർമ്മലമായി പ്രകാശിക്കും. അതിനാൽ അഹങ്കാരാദി അനാത്മഭാവങ്ങളെ എപ്പോഴും അകറ്റേണ്ടതാണ്.

അതോനായം പരാത്മാ സ്യാദ്വിജ്ഞാനമയശബ്ദഭാക്
വികാരിത്വാജ്ജഡത്വാച്ച പരിച്ഛിന്നത്വഹേതുതഃ
ദൃശ്യത്വാദ് വ്യഭിചാരിത്വാന്നാനിത്യോ നിത്യ ഇഷ്യതേ. 206

പറയപ്പെട്ട കാരണങ്ങളെക്കൊണ്ട് ഈ വിജ്ഞാനമയ കോശവും ആത്മാവല്ലെന്ന് സ്പഷ്ടമായി. വികാരിത്വം, (മാറിക്കൊണ്ടിരിക്കൽ) ജഡത്വം, പരിച്ഛേദം എന്നീ മൂന്നുധർമ്മങ്ങൾ ആത്മാവിന്നില്ലാത്തവയാണ്. എന്നാൽ വിജ്ഞാനമയകോശത്തിന്നുണ്ടുതാനും. അതുകൊണ്ടും വിജ്ഞാനമയകോശം ആത്മാവല്ലെന്ന് സ്പഷ്ടമായി. ദൃശ്യത്വംകൊണ്ടും മാറ്റങ്ങളെക്കൊണ്ടും ക്ഷണികത്വംകൊണ്ടുംകൂടിയും വിജ്ഞാനമയ കോശം ആത്മാവല്ലെന്ന് ബോധിക്കാൻ കഴിയും. അനന്യമായ വിജ്ഞാനമയകോശം നിത്യമായ ആത്മാവാകാൻ വയ്യ.

ആനന്ദപ്രതിബിംബചുംബിതതനുർവൃത്തിസ്തമോജ്ജൃംഭിതാ
സ്യാദാനന്ദമയഃ പ്രിയാദിഗുണകഃ സ്വേഷ്ടാർത്ഥലാഭോദയഃ
പുണ്യസ്യാനുഭവേ വിഭാതി കൃതിനാമാനന്ദരൂപഃ സ്വയം
സർവ്വോ നന്ദതി യത്ര സാധുതനുഭൃന്മാത്രഃ പ്രയത്നം വിനാ. 207

ആനന്ദസ്വരൂപിയായിരിക്കുന്ന ആത്മാവിന്റെ തമോഗുണത്തിലുള്ളതായ പ്രതിബിംബമാണ് ആനന്ദമയകോശം. ഇഷ്ടാർത്ഥലാഭത്തിൽ മിക്കപ്പോഴും അത് പ്രകാശിക്കുന്നതായികാണാം. എന്നാൽ സുകൃതികൾക്ക് ഈ ആനന്ദമായ കോശം സുകൃതികർമ്മ പരിപാകമായി അപ്പഴപ്പോൾ പ്രകാശിച്ച് മറ്റൊന്നിന്റെയും അപേക്ഷ കൂടാതെ തന്നെ ആനന്ദാനുഭവത്തെ

കൊടുക്കാറുമുണ്ട്. സ്വാഭാവികമായി ആനന്ദമയകോശം പ്രകാശിക്കുന്നത് സുഷുപ്തി അവസ്ഥയിലുമാണ്.

ആനന്ദമയകോശസ്യ സുഷുപ്തൗ സ്ഫൂർത്തിരുത്കടാ
സ്വപ്നജാഗരയോരീഷദിഷ്ടസംദർശനാദിനാ. 208

ആനന്ദമയകോശത്തിൻെറ പൂർണ്ണമായ പരിസ്ഫുരണം സുഷുപ്തിയിലാണെന്ന് പറഞ്ഞുവല്ലോ. എന്നാൽ ജാഗ്രസ്വപ്നാവസ്ഥകളിലും ഇഷ്ടാർത്ഥലാഭമോ ഇഷ്ടജനസന്ദർശനമോ ഉണ്ടാവുമ്പോൾ അല്പമായി പ്രകാശിക്കുന്നുമുണ്ട്.

നൈവായമാനന്ദമയഃ പരാത്മാ
സോപാധികത്വാത് പ്രകൃതേർവികാരാത്
കാര്യത്വഹേതോഃ സുകൃതക്രിയായാ
വികാരസങ്ഘാതസമാഹിതത്വാത്. 209

ആനന്ദാനുഭവത്തിൻെറ ഉപാധിയായതുകൊണ്ടും പ്രകൃതിയുടെ വികാരമായതുകൊണ്ടും സത്കർമ്മങ്ങളുടെ കാര്യമായതുകൊണ്ടും വികാരങ്ങളെ ഉദ്ദീപിപ്പിക്കാൻ കാരണമായതുകൊണ്ടും ഈ ആനന്ദമയകോശവും ആത്മാവല്ല. എന്തുകൊണ്ടെന്നാൽ ആത്മാവിന്, ആനന്ദമയകോശത്തിന്നു പറയപ്പെട്ട ധർമ്മങ്ങളൊന്നുമില്ല. ആത്മലക്ഷണങ്ങൾ ആനന്ദമയകോശത്തിനില്ല.

പഞ്ചാനാമപികോശാനാം നിഷേധേ യുക്തിതഃ ശ്രുതേഃ
തന്നിഷേധാവധിഃ സാക്ഷീ ബോധരൂപോഽവശിഷ്യതേ. 210

പറയപ്പെട്ട അന്നപ്രാണമനോബുദ്ധ്യാനന്ദമയങ്ങളായ അഞ്ചുകോശങ്ങളെയും ശ്രുതിയുക്തി അനുഭവങ്ങളിൽക്കൂടെ നിരൂപിച്ച് ആത്മാവല്ലെന്ന് അറിഞ്ഞ് തള്ളിക്കളയുമ്പോൾ പ്രസ്തുത പഞ്ചകോശങ്ങൾക്കും അവ പ്രകാശിക്കുന്ന അവസ്ഥാത്രയത്തിന്നും കേവലം സാക്ഷിമാത്രമായ ഒരു

ബോധചൈതന്യം ശേഷിക്കും. ഇതുതന്നെ ആത്മാവ്.

യോƒയമാത്മാ സ്വയംജ്യോതിഃ പഞ്ചകോശവിലക്ഷണഃ
അവസ്ഥാത്രയസാക്ഷീ സന്നിർവികാരോ നിരഞ്ജനഃ
സദാനന്ദഃ സ വിജ്ഞേയഃ സ്വാത്മത്വേന വിപശ്ചിതാ. 211

പ്രസ്തുത ആത്മാവ് പഞ്ചകോശങ്ങളിൽനിന്നും വിലക്ഷണവും അവസ്ഥാത്രയത്തിന്ന് സാക്ഷിയുമായിട്ട് സ്വയം ജ്യോതിരൂപനായി പാരകാശിക്കുന്നു. നിർവ്വികാരനും നിർഗ്ഗുണനും എപ്പോഴും നിത്യാനന്ദമയനുമായ പ്രസ്തുത ആത്മാവിനെ ജ്ഞാനസമ്പന്നനായ മുമുക്ഷു താനെന്നറിഞ്ഞ് ഉണരേണ്ടതാണ്.

ശിഷ്യ ഉവാച-

മിഥ്യാത്വേന നിഷിദ്ധേഷു കോശേഷ്വേതേഷു പഞ്ചസു
സർവ്വാഭാവം വിനാ കിഞ്ചിന്ന പശ്യാമ്യത്ര ഹേ ഗുരോ,
വിജ്ഞേയം കിമു വസ്ത്വസ്തി സ്വാത്മനാത്ര വിപശ്ചിതാ. 212

ശിഷ്യൻ പറഞ്ഞു:- സർവ്വജ്ഞനായ ഭഗവൻ! ശ്രീഗുരോ, അവിടന്നു പറഞ്ഞപ്രകാരം ഈ അനാദിപഞ്ചകോശങ്ങളും മിഥ്യകളെന്നനിലയിൽ തള്ളിക്കളയുമ്പോൾ വസ്തുശൂന്യവും സർവ്വസ്വഭാവവുമായ ഒരാകാശം മാത്രമാണല്ലോ ശേഷിക്കുന്നത്. ആകാശത്തെ വസ്തുതയെന്നു പറയുന്നതെങ്ങനെ ? ആ സ്ഥിതിക്ക് ആത്മാനാത്മവിവേകിയായ ഒരാൾ എന്തിനെയാണ് ആത്മാവായി ഗ്രഹിക്കേണ്ടതെന്ന് മനസ്സിലാവുന്നില്ല അതിനെ വ്യക്തമാക്കിത്തന്നാലും.

ശ്രീഗുരുരുവാച-

സത്യമുക്തം ത്വയാ വിദ്വന്നിപുണോƒസി വിചാരണേ
അഹമാദിവികാരാസ്തേ തദഭാവോƒയമപ്യഥ. 213
സർവ്വേ യേനാനുഭൂയന്തേ യഃ സ്വയം നാനുഭൂയതേ
തമാത്മാനം വേദിതാരം വിദ്ധി ബുദ്ധ്യാ സുസൂക്ഷ്മയാ. 214

വിദ്വാനും നിപുണനുമായിരിക്കുന്ന ഹേ ശിഷ്യ, അങ്ങ് വിചാരം ചെയ്യുന്നതിൽ സമർത്ഥൻതന്നെ. അഹങ്കാരാദിമിഥ്യാ വസ്തുക്കളെല്ലാം തള്ളപ്പെടുമ്പോൾ അവയെല്ലാം അതുവരെ അനുഭവിക്കുകയും സാക്ഷിരൂപേണ വീക്ഷിക്കുകയും ചെയ്തിരുന്ന ചൈതന്യം ശേഷിക്കുന്നില്ലേ. അതു ശേഷിക്കാതിരിക്കാൻ വഴിയില്ലല്ലോ. അതുതന്നെ ആത്മാവ്. എല്ലാറ്റിൻെറയും വേത്താവും സ്വയം വേത്താവുമായ പ്രസ്തുത പരമചൈതന്യത്തെ സൂക്ഷ്മമായ ബോധംകൊണ്ട് നിരൂപിച്ചറിഞ്ഞുണരൂ. അതുതന്നെ ആത്മാവ്.

തത്സാക്ഷികം ഭവേത്തത്തദ് യദ്യദ്യേനാനുഭൂയതേ
കസ്യാപ്യനനുഭൂതാർത്ഥേ സാക്ഷിത്വം നോപയുജ്യതേ. 215

ഒരു വസ്തുവിന് മറ്റൊരു വസ്തുവെ കാണാനിട വരുമ്പോഴാണല്ലോ സാക്ഷിയെന്ന പേരുണ്ടാവുന്നത്. ഒന്നിനെയും ഒരിക്കലും കാണുകയോ അറിയുകയോ ചെയ്യുന്നില്ലെങ്കിൽ പിന്നെ എന്തു സാക്ഷിത്വമാണ് ? അനുഭവിക്കപ്പെടാത്ത വസ്തുവെ സംബന്ധിച്ച് ആരും സാക്ഷിയാവാൻ വയ്യ. പഞ്ചകോശങ്ങൾക്കും അഹങ്കാരാദിവികാരങ്ങൾക്കും അവയെ അനുഭവിക്കുന്ന ഒരു സാക്ഷിചൈതന്യം ഉണ്ടായിരുന്നുവെന്ന് ബോദ്ധ്യമല്ലേ. അതുകൊണ്ടാണല്ലോ പഞ്ചകോശാദിവസ്തുക്കൾ അറിയപ്പെട്ടവയായിത്തീർന്നത്. അങ്ങനെയുള്ള ദൃശ്യ വസ്തുക്കളെല്ലാം തള്ളപ്പെടുമ്പോൾ ദ്രഷ്ടാവാകുന്ന ചൈതന്യം അവിടെ ബാക്കിയാവുമല്ലോ അതുതന്നെ ആത്മാവ്.

അസൗ സ്വസാക്ഷികോ ഭാവോ യതഃ സ്വേനാനുഭൂയതേ
അതഃ പരം സ്വയം സാക്ഷാത് പ്രത്യഗാത്മാ ന ചേതരഃ 216

ഈ ആത്മാവ് മറ്റെല്ലാറ്റിൻെറയും സാക്ഷിത്വം വഹിക്കുന്നതോടൊപ്പം തൻെറയും സാക്ഷിയായിട്ടിരിക്കയാണ്. അതിനാൽ പ്രസ്തുത ആത്മാവിൽനിന്ന് പരമായി

മറ്റൊന്നുമില്ലെന്ന് സ്പഷ്ടമാവുന്നു. അതുകൊണ്ടാണ് പ്രത്യഗാത്മാവെന്നു പേരുണ്ടായത്.

ജാഗ്രത്സ്വപ്നസുഷുപ്തിഷുസ്ഫുടതരം യോ/സൗസമുജ്ജൃംഭതേ
പ്രത്യഗ്രൂപതയാസദാഹമഹമിത്യന്തഃസ്ഫുരൻ നൈകധാ
നാനാകാരവികാരഭാഗിന ഇമാൻ പശ്യന്നഹംധീമുഖാൻ
നിത്യാനന്ദചിദാത്മനാ സ്ഫുരതി തം വിദ്ധിസ്വമേതം ഹൃദി. 217

ജാഗ്രദ്സ്വപ്നസുഷുപ്തികളാകുന്ന അവസ്ഥകളിൽ അകത്തും പുറത്തുമുള്ള സർവ്വ ദൃശ്യവസ്തുക്കളിലും ഏതൊരു പ്രത്യാഗാത്മചൈതന്യമാണ് 'ഞാൻ, എന്റെ' എന്ന ഭാവത്തിൽ സ്ഫുരിക്കുന്നത്, സർവ്വവിധ ഭാവങ്ങൾക്കും കാരണമായ ബുദ്ധ്യാദികരണങ്ങളെ ആരാണോ സാക്ഷിരൂപേണ വീക്ഷിക്കുന്നത്, ആ നിത്യാനന്ദചൈതന്യം എല്ലാവരുടെയും ഹൃദയത്തിൽ എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഇതിനെത്തന്നെ ആത്മാവെന്നറിഞ്ഞാലും.

ഘടോദകേ ബിംബിതമർക്കബിംബ-
മാലോക്യ മൂഢോ രവിമേവ മന്യതേ
തഥാ ചിദാഭാസമുപാധിസംസ്ഥം
ഭ്രാന്ത്യാഹമിത്യേവ ജഡോ/ഭിമന്യതേ. 218

പാത്രത്തിലുള്ള വെള്ളത്തിൽ പ്രതിഫലിച്ച ആദിത്യബിംബത്തെ മൂഢനായബാലൻ ആദിത്യനെന്ന് തെറ്റിദ്ധരിക്കാറുണ്ട്. അതുപോലെ മൂഢന്മാർ ബുദ്ധിയാകുന്ന ഉപാധിയിൽ പ്രതിഫലിച്ച ആത്മപ്രതിബിംബത്തെ ആത്മാവായി അറിയുന്നു. പരിച്ഛിന്നമായ പ്രസ്തുത പ്രതിബിംബത്തെ ജീവനെന്നാണ് പറയേണ്ടത്. ബുദ്ധ്യുപാധിനീങ്ങുമ്പോൾ പ്രകാശിക്കുന്നതാണ് ആത്മസ്വരൂപം. വിവേകിയായ ഒരാൾ ഈ ആത്മാവിനെ താനെന്നറിയുന്നു.

ഘടം ജലം തദ്ഗതമർക്കബിംബം
വിഹായ സർവ്വം വിനിരീക്ഷ്യതേ/ർക്കഃ
തടസ്ഥ ഏതത് ത്രിതയാവഭാസകഃ
സ്വയംപ്രകാശോ വിദുഷാ യഥാ തഥാ. 219

ഘടത്തേയും വെള്ളത്തേയും ആദിത്യപ്രതിബിംബത്തേയും തള്ളിക്കളഞ്ഞ് മേലോട്ടുനോക്കുമ്പോൾ യഥാർത്ഥ ആദിത്യനെ കാണാനിടയാവുന്നു. അതുപോലെ ബുദ്ധിയേയും ബുദ്ധിഗത പ്രതിബിംബത്തേയും അവയെ വീക്ഷിക്കുന്ന അഹങ്കാരത്തേയും തള്ളിക്കളയുമ്പോഴാണ് യഥാർത്ഥമായ ആത്മസ്വരൂപം പ്രകാശിക്കുന്നത്. ഘടാദികൾ എപ്രകാരം ആദിത്യനെക്കാണാൻ തടസ്സങ്ങളാണോ അതുപോലെ ബുദ്ധ്യാദികൾ ആത്മദർശനത്തിന്ന് തടസ്സങ്ങൾ ആണ്. അവയെ തള്ളിക്കളയുമ്പോഴാണ് സത്യവും അദ്വിതീയവുമായ പ്രത്യഗാത്മസ്വരൂപം പ്രകാശിക്കുന്നത്.

ദേഹം ധിയം ചിത്പ്രതിബിംബമേവം
വിസൃജ്യ ബുദ്ധൗ നിഹിതം ഗുഹായാം
ദ്രഷ്ടാരമാത്മാനമഖണ്ഡബോധം
സർവ്വപ്രകാശം സദസദ്വിലക്ഷണം. 220
നിത്യം വിഭും സർവ്വഗതം സുസൂക്ഷ്മ-
മന്തർബഹിഃ ശൂന്യമനന്യമാത്മനഃ
വിജ്ഞായ സമ്യങ് നിജരൂപമേതത്
പുമാൻ വിപാപ്മാ വിരജോ വിമൃത്യുഃ. 221

ശരീരത്തേയും ബുദ്ധിയേയും ബുദ്ധിഗതചിത്പ്രതിബിംബത്തേയും തള്ളിക്കളഞ്ഞ് ഹൃദയഗുഹയിൽ യാതൊരു ചൈതന്യമാണോ സർവ്വത്തിൻെറയും ദ്രഷ്ടാവായും അപരിച്ഛിന്ന ബോധസ്വരൂപമായും സർവ്വത്തേയും പ്രകാശിപ്പിക്കുന്നതായും

കാര്യകാരണങ്ങളിൽനിന്ന് വിലക്ഷണമായും പ്രകാശിക്കുന്നത്, നിത്യവും സത്യവും സർവ്വഗതവും അത്യന്തസൂക്ഷ്മവും അകത്തും പുറത്തും നിറഞ്ഞതും എന്നാൽ അറിയാൻ കഴിയാത്തതുമായ ആത്മസ്വരൂപത്തെ താനെന്നറിയുന്നത് ആരാണോ ആ സുകൃതിയായ ജ്ഞാനി പാപത്തേയും രജസ്സിനേയും മൃത്യുവിനെയും അതിവർത്തിക്കുന്നു.

വിശോക ആനന്ദഘനോ വിപശ്ചിത്
സ്വയം കുതശ്ചിന്ന ബിഭേതി കശ്ചിത്
നാന്യോ$ഽ$സ്തി പന്ഥാ ഭവബന്ധമുക്തേർ-
വിനാ സ്വതത്ത്വാവഗമം മുമുക്ഷോഃ 222

ആത്മജ്ഞാനസമ്പന്നനും കൃതകൃത്യനുമായ പ്രസ്തുത മഹാത്മാവ് പിന്നീടൊരിക്കലും ശോകമോഹങ്ങളെ അനുഭവിക്കുന്നില്ല. എപ്പോഴും ആനന്ദമയനായിരിക്കുന്നു. ഒരു കാരണവശാലും ഒന്നിനെയും അദ്ദേഹം ഭയപ്പെടുന്നില്ല. മുമുക്ഷുവായിരിക്കുന്ന ഒരാൾക്ക് സംസാരബന്ധനിവൃത്തിക്ക് പറയപ്പെട്ട ആത്മജ്ഞാനാനുഭൂതിയൊഴിച്ച് വേറെ മാർഗ്ഗങ്ങളെന്നുമില്ലതാനും. അതിനാൽ ആത്മജ്ഞാനം ഒന്നുമാത്രമാണ് ബന്ധനിവൃത്തിക്കും മോക്ഷപ്രാപ്തിക്കുമുള്ള ഉപായം.

ബ്രഹ്മാഭിന്നത്വവിജ്ഞാനം ഭവമോക്ഷസ്യ കാരണം
യേനാദ്വിതീയമാനന്ദം ബ്രഹ്മ സമ്പദ്യതേ ബുധൈഃ 223

താൻ നിത്യസത്യശുദ്ധസ്വരൂപമായ ബ്രഹ്മത്തിൽ നിന്ന് അന്യമല്ല. താൻ ബ്രഹ്മംതന്നെയാണ് എന്ന അനുഭവജ്ഞാനം മാത്രമാണ് മോക്ഷാനുഭൂതിക്ക് കാരണം. പ്രസ്തുത ബ്രഹ്മാനുഭൂതി സാധിച്ച മഹാത്മാവ് അതുകൊണ്ടുതന്നെ അദ്വിതീയാനന്ദ സ്വരൂപമായ ബ്രഹ്മമായിത്തീരുന്നു.

ബ്രഹ്മഭൂതസ്തു സംസൃത്യൈ വിദ്വാന്നാവർത്തതേ പുനഃ
വിജ്ഞാതവ്യമതഃ സമ്യഗ് ബ്രഹ്മാഭിന്നത്വമാത്മനഃ 224

ബ്രഹ്മാനുഭവംകൊണ്ട് ജീവത്വംവിട്ട് ജീവന്മുക്തനായി സ്വയം ബ്രഹ്മസ്വരൂപനായിത്തീർന്ന ജ്ഞാനി പിന്നീടൊരിക്കലും സംസാരത്തിലേക്കിറങ്ങി വരുന്നില്ല. ജീവനാണല്ലോ ജനന മരണങ്ങളെ അനുഭവിക്കുന്നത്. ജീവത്വം ലയിച്ചുകഴിഞ്ഞ് മഹാത്മാവ് സ്വയം ബ്രഹ്മസ്വരൂപനാവുകയല്ലാതെ ജനന മരണങ്ങളെ അനുഭവിക്കാനിടയാവുന്നില്ല. ഈ കാരണം കൊണ്ടുതന്നെ ജീവനും ആത്മാവിന്നും ബ്രഹ്മത്തിൽനിന്ന് അഭിന്നത്വം സ്പഷ്ടമാണ്.

സത്യംജ്ഞാനമനന്തം ബ്രഹ്മ വിശുദ്ധം പരംസ്വതഃ സിദ്ധം
നിത്യാനന്ദൈകരസം പ്രത്യഗഭിന്നം നിരന്തരം ജയതി 225

ശാശ്വതവും ജ്ഞാനസ്വരൂപവും അവസാനമില്ലാത്തതും ഗുണ സംബന്ധമില്ലാത്തതിനാൽ പരമപരിശുദ്ധവും എല്ലാറ്റിൽ നിന്നും അതീതവും സ്വയം പ്രകാശവും നിത്യാനന്ദഗുണസ്വരുപവും പ്രത്യഗാത്മാവിൽനിന്ന് അഭിന്നവുമായ ബ്രഹ്മചൈതന്യം നിരന്തരം വിജയിക്കുന്നു.

സദിദം പരമാദ്വൈതം
സ്വസ്മാദന്യസ്യ വസ്തുനോ/ഭാവാത്
നഹ്യന്യദസ്തി കിഞ്ചിത്
സമ്യക്പരമാർത്ഥതത്വബോധദശായാം. 226

തന്നിൽ നിന്നന്യമായി മറ്റൊന്നില്ലാത്തതിനാൽ താനാകുന്ന സച്ചിദാനന്ദബ്രഹ്മചൈതന്യം തന്നെ സത്യമായിട്ടിരിക്കുന്നത്. ഇപ്രകാരമുള്ള പരമാർത്ഥാവസ്ഥ അനുഭവപ്പെടുന്ന മഹാത്മാവിന്ന് തന്നിൽനിന്ന് അന്യമായി മറ്റൊന്നില്ലെന്ന് ബോദ്ധ്യമാവും.

യദിദം സകലം വിശ്വം നാനാരൂപം പ്രതീതമജ്ഞാനാത്
തത്സർവ്വം ബ്രഹ്മൈവ പ്രത്യസ്താശേഷഭാവനാദോഷം. 227

മായാവിലാസംകൊണ്ട് നാനാനാമരൂപാകാരമായി കാണപ്പെടുന്നു. വിശ്വം മുഴുവൻ പ്രസ്തുത സത്താമാത്രമായ ബ്രഹ്മം തന്നെയാണ് മറ്റൊന്നുംതന്നെ അനുഭവിച്ചിട്ടില്ല. എങ്കിലും മനസ്സിൻെറ ദോഷംകൊണ്ട് ബ്രഹ്മവിസ്മൃതിയും പ്രപഞ്ച പ്രതീതിയും തോന്നിക്കൊണ്ടിരിക്കുന്നു എന്നുമാത്രം. ഈ അനുഭവത്തെത്തന്നെയാണ് അജ്ഞാനമെന്നും മായയെന്നും പറയുന്നത്.

മൃത്കാര്യഭൂതോഽപി മൃദോ ന ഭിന്നഃ
കുംഭോഽസ്തി സർവ്വത്ര തു മൃത്സ്വരൂപാത്
ന കുംഭരൂപം പൃഥഗസ്തി കുംഭഃ
കുതോ മൃഷാ കല്പിതനാമമാത്രഃ. 228

മണ്ണിൻെറ കാര്യമായിരിക്കുന്ന ഘടം ഒരിക്കലും മണ്ണിൽനിന്ന് വേറെയായിത്തീരുന്നില്ല. ഘടമെന്നപേര് വെറും ആരോപണം മാത്രമാണ്. എപ്പോഴും മണ്ണുമാത്രമേയുള്ളു. മണ്ണിൽതോന്നപ്പെട്ട പ്രതീതിയും ഭാവനയുമാണ് ഘടം. അല്ലാതെ മണ്ണിൽ നിന്ന് വേറെയായി ഘടമെന്ന ഒരു വസ്തുവില്ല. ഇതുപോലെ ബ്രഹ്മത്തിൽനിന്ന് വേറെയായി ജഗത്തെന്ന ഒരു വസ്തുവില്ല.

കേനാപി മൃദ്ഭിന്നതയാ സ്വരൂപം
ഘടസ്യ സന്ദർശയിതും ന ശക്യതേ
അതോ ഘടഃ കല്പിത ഏവ മോഹാ-
ന്മൃദേവ സത്യം പരമാർത്ഥഭൂതം. 229

ആർക്കെങ്കിലും മണ്ണിൽനിന്ന് വേറെയായി ഘടത്തെ കാണിച്ചുതരാൻ പറ്റുമോ ? ഒരിക്കലും സാദ്ധ്യമല്ല. ഈ കാരണത്താൽ മണ്ണിലുള്ള കല്പനമാത്രമാണ് ഘടമെന്ന് സ്പഷ്ടമാവുന്നു. ഇതുപോലെ തന്നെയാണ് ബ്രഹ്മത്തിലുള്ള

ജഗത്കല്പനയും.

സദ്ബ്രഹ്മകാര്യം സകലം സദേവ
തന്മാത്രമേതന്ന തതോഽന്യദസ്തി
അസ്തീതി യോ വക്തി ന തസ്യ മോഹോ
വിനിർഗ്ഗതോ നിദ്രിതവത് പ്രജല്പഃ. 230

സത്യമായിരിക്കുന്ന ബ്രഹ്മത്തിൽനിന്ന് വേറെയായി ഒന്നുംതന്നെ സംഭവിച്ചിട്ടില്ല. അതിനാൽ ഉണ്ടെന്ന് തോന്നപ്പെടുന്ന ജഗത്ത് ബ്രഹ്മകാര്യം മാത്രമാണ്. ബ്രഹ്മത്തിൽനിന്ന് അന്യമല്ല ജഗത്ത്. ബ്രഹ്മത്തിൽനിന്ന് അന്യമായി ജഗത്തെന്നവസ്തു ഉണ്ടായിട്ടുണ്ടെന്ന് ആരെങ്കിലും പറയുകയാണെങ്കിൽ അദ്ദേഹത്തിന് ഭ്രമം നീങ്ങിയിട്ടില്ല എന്നേ അർത്ഥമുള്ളൂ. ഉറക്കത്തിൽനിന്ന് പകുതി ഉണർന്ന ഒരാൾ ഭ്രമംകൊണ്ട് സ്വപ്നത്തിൽ കണ്ടതിനെ പുലമ്പുന്നതുപോലെയാണ് ബ്രഹ്മത്തിൽനിന്ന് അന്യമായുള്ള ജഗത് പ്രതിപാദനം.

ബ്രഹ്മൈവേദം വിശ്വമിത്യേവ വാണീ
ശ്രൗതീ ബ്രൂതേഽഥർവനിഷ്ഠാ വരിഷ്ഠാ
തസ്മാദേതദ് ബ്രഹ്മമാത്രം ഹി വിശ്വം
നാധിഷ്ഠാനാദ് ഭിന്നതാരോപിതസ്യ. 231

അഥർവ്വവേദത്തിലെ വരിഷ്ഠമായ ഒരു വാക്യം ഈ ജഗത്ത് ബ്രഹ്മംതന്നെയാണെന്ന് പറയുന്നുണ്ട്. അതിനാലും ജഗത്ത് ബ്രഹ്മത്തിൽനിന്ന് അന്യമല്ലെന്ന് സ്പഷ്ടമാവുന്നുണ്ട്. കൂടാതെ ആരോപിതവസ്തു അധിഷ്ഠാനത്തിൽനിന്ന് അന്യമാവാൻ വയ്യല്ലോ.

സത്യം യദി സ്യാജ്ജഗദേതദാത്മനാ-
നന്തത്വഹാനിർ നിഗമാപ്രമാണതാ
അസത്യവാദിത്വമപീശിതുഃ സ്യാത്
നൈതത് ത്രയം സാധു ഹിതം മഹാത്മനാം. 232

അങ്ങനെയല്ല ഈ ജഗത്ത് സത്യമായ ബ്രഹ്മത്തിൽനിന്ന് വേറെയായി സത്യമായിത്തന്നെ ഇരിക്കുന്നുവെന്നു പറയുന്ന പക്ഷം ബ്രഹ്മത്തിൻെറ അനന്തതയെന്നഗുണം ഇല്ലാതായിത്തീരും. കൂടാതെ വേദവാക്യം പ്രാമാണ്യത ഇല്ലാത്തതുമായിത്തീരും. അതിന്നുംപുറമെ ഈശ്വരവാക്യംതന്നെ അസത്യവുമായിത്തീരും. പ്രസ്തുത മൂന്നു കാര്യങ്ങളും സംഭവിക്കാൻ വയ്യാത്തതാകയാൽ ജഗത്ത് ബ്രഹ്മത്തിൽനിന്ന് അഭിന്നം തന്നെ.

ഈശ്വരോ വസ്തുതത്വജ്ഞോ ന ചാഹം തേഷ്വവസ്ഥിതഃ
ന ച മത്സ്ഥാനിഭൂതാനീത്യേവമേവ വ്യചീകഥത്. 233

വസ്തുതത്ത്വസ്വരൂപത്തെ അറിയുന്ന ശ്രീകൃഷ്ണപരമാത്മാവു തന്നെ ഭഗവദ്ഗീതയിൽ ഞാൻ ഭൂതങ്ങളിലോ ഭൂതങ്ങൾ എന്നിലോ ഇരിക്കുന്നില്ലെന്ന് സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്. അതിൻെറ അർത്ഥം ബ്രഹ്മത്തിൽനിന്ന് അന്യമായി മറ്റൊന്നില്ലെന്നും ജഗത്തായി തോന്നപ്പെടുന്നവസ്തു വെറും പ്രതീതി മാത്രമാണ് എന്നുമാണല്ലോ.

യദി സത്യം ഭവേദ്വിശ്വം സുഷുപ്താവുപലഭ്യതാം.
യന്നോപലഭ്യതേ കിഞ്ചിദതോ*f*സത്സ്വപ്നവന്മൃഷാ. 234

ജഗത്ത് സത്യമാണെങ്കിൽ എന്തുകൊണ്ടാണ് സുഷുപ്തിയിൽ അനുഭവപ്പെടാതിരിക്കുന്നത്. സത്യമാണെങ്കിൽ എപ്പോഴും അനുഭവപ്പെടേണ്ടതല്ലേ. അങ്ങനെ സംഭവിക്കാറില്ലാത്തതുകൊണ്ട് സ്വപ്നദൃശ്യങ്ങളെന്നപോലെ ജാഗ്രദ്ദൃശ്യാകാരമായ ഈ ജഗത്തും മിഥ്യതന്നെ.

അതഃ പൃഥങ്നാസ്തി ജഗത് പരാത്മനഃ
പൃഥക് പ്രതീതിസ്തു മൃഷാ ഗുണാദിവത്
ആരോപിതസ്യാസ്തി കിമർത്ഥവത്താ-
ധിഷ്ഠാനമാഭാതി തഥാ ഭ്രമേണ. 235

അതുകൊണ്ട് പരമാത്മാവായ ബ്രഹ്മത്തിൽനിന്നും വേറെയായി ജഗത്തെന്ന വസ്തുവില്ല. ഉണ്ടെന്ന് തോന്നുന്നത് ഗുണഭാവത്താൽ പ്രകാശിക്കുന്ന ഭ്രമംകൊണ്ടുമാത്രമാണ്. ആരോപിതവസ്തുവിന് അധിഷ്ഠാനത്തിൽനിന്ന് വേറെയായി സത്തയുണ്ടാവാൻ വയ്യ.

ഭ്രാന്തസ്യ യദ്യദ് ഭ്രമതഃ പ്രതീതം
ബ്രഹ്മൈവ തത്തദ്രജതം ഹി ശുക്തിഃ
ഇദന്തയാ ബ്രഹ്മ സദൈവ രൂപ്യതേ
ത്വാരോപിതം ബ്രഹ്മണി നാമമാത്രം. 236

ഭ്രമംകൊണ്ട് അശുദ്ധമായ പ്രജ്ഞയിൽക്കൂടെ നോക്കുമ്പോൾ ഏതേതു നാമരൂപങ്ങളെ കാണുന്നുവോ അവയെല്ലാം ബ്രഹ്മം തന്നെയാണ്. അല്ലാതെ പ്രത്യേക വസ്തുക്കളല്ല. ചിപ്പിയെ വെള്ളിയായി ഗ്രഹിക്കാറുണ്ടെങ്കിലും ചിപ്പി ചിപ്പിതന്നെ, വെള്ളിയാകാറില്ല. 'ഇതു മാങ്ങയാണ്' എന്ന വാക്യം പറയുമ്പോൾ അതിലെ ഇതെന്നശബ്ദം ബ്രഹ്മത്തെകുറിക്കുന്നതാണ്. ഇതുപോലെ എല്ലാ വാക്യത്തിലെയും 'ഇത്', ഇത്' എന്ന ശബ്ദം നേരത്തെതന്നെയുള്ള ബ്രഹ്മത്തെക്കുറിക്കുന്നതാണ്. പിന്നീട് പറയുന്ന 'മാങ്ങ' തുടങ്ങിയ ശബ്ദങ്ങൾ കല്പനമാത്രമാണ്. അപ്പോൾ ഇത് മാങ്ങായാണെന്നു പറയുന്ന വാക്യത്തിലെ സത്താസ്വരൂപം ബ്രഹ്മവും മാങ്ങയെന്ന പദാർത്ഥകല്പന ആരോപണവുമാണെന്ന് ബോധിക്കാൻ കഴിയുന്നുണ്ടല്ലോ. ഇതുപോലെ സകല നാമരൂപപദാർത്ഥങ്ങളും ബ്രഹ്മത്തിൽ ആരോപണം മാത്രമാണ്.

അതഃപരം ബ്രഹ്മ സദദ്വിതീയം
വിശുദ്ധവിജ്ഞാനഘനം നിരഞ്ജനം
പ്രശാന്തമാദ്യന്തവിഹീനമക്രിയം
നിരന്തരാനന്ദരസസ്വരൂപം. 237

ഈ കാരണത്താൽ എല്ലാ കല്പനകളിൽനിന്നും അതീതമായ ബ്രഹ്മചൈതന്യം അദ്വിതീയവും വിജ്ഞാന ഘനസ്വരൂപവും പരിശുദ്ധവും ശാന്തവും ആദ്യാവസാനങ്ങളില്ലാത്തതും കർമ്മ സംബന്ധമില്ലാത്തതും നിത്യാനന്ദസ്വരൂപവുമാണ്.

നിരസ്തമായാകൃതസർവ്വഭേദം
നിത്യം സുഖം നിഷ്ക്കലപ്രമേയം
അരൂപമവ്യക്തമനാഖ്യമവ്യയം
ജ്യോതിഃ സ്വയം കിഞ്ചിദിദം ചകാസ്തി. 238

സകലവിധമായ കൃതഭേദങ്ങളിൽനിന്ന് അതീതവും നിത്യവും സുഖസ്വരൂപവും പരമനിഷ്ക്കളവും ഇന്നപ്രകാരത്തിലെന്ന് രൂപീകരിക്കാൻ കഴിയാത്തതും നാമരൂപങ്ങൾ ഇല്ലാത്തതും ഇന്ദ്രിയമനോബുദ്ധികൾക്ക് അതീതവും നാശരഹിതവുമായി സ്വയം പ്രകാശിക്കുന്ന അത്ഭുതകരമായ അനന്തചൈതന്യമാണ് ബ്രഹ്മതത്ത്വം.

ജ്ഞാതൃജ്ഞേയജ്ഞാനശൂന്യമനന്തം നിർവ്വികല്പകം
കേവലാഖണ്ഡചിന്മാത്രം പരം തത്വം വിദുർബുധാഃ 239

അറിയുന്നവൻ, അറിയപ്പെടുന്നവസ്തു, അറിയൽ എന്നിങ്ങനെയുള്ള ത്രിപുടീഭേദമില്ലാതെ അറിയുന്നവനും, അറിവും, അറിയപ്പെടുന്നവസ്തുവും ഒന്നായനിലയിൽ പ്രകാശിക്കുന്നതും അവസാനമില്ലാത്തതും സകല വികല്പങ്ങൾക്കുമതീതവും കേവലം അഖണ്ഡചൈതന്യമാത്രവും ആയ നിലയിൽ പ്രസ്തുതപരബ്രഹ്മ തത്വത്തെ അഭിജ്ഞന്മാർ സ്വരൂപേണ അറിയുന്നു.

അഹേയമനുപാദേയം മനോവാചാമഗോചരം
അപ്രമേയമനാദ്യന്തം ബ്രഹ്മപൂർണ്ണമഹം മഹഃ. 240

തള്ളേണ്ടതോ കൊള്ളേണ്ടതോ ആയ ഒന്നുമില്ലാത്തതും വാങ്മനസ്സുകൾക്ക് പിടികിട്ടാത്തതും കണക്കാക്കാൻ കഴിയാത്തതും ആദ്യന്തരഹിതവുമായ നിലയിൽ പ്രസ്തുത പൂർണ്ണബ്രഹ്മത്തെ മഹാത്മാക്കൾ താനെന്നറിയുന്നു.

തത്ത്വം പദാഭ്യാമഭിധീയമാനയോർ-
ബ്രഹ്മാത്മനോഃ ശോധിതയോർ യദീത്ഥം
ശ്രുത്യാ തയോസ്തത്ത്വമസീതി സമ്യ-
ഗേകത്വമേവ പ്രതിപാദ്യതേ മുഹുഃ 241

'തത്ത്വമസി' മഹാവാക്യത്തിൽ ജീവനെയും ആത്മാവിനെയും കുറിക്കുന്ന 'ത്വം' പദത്തേയും ഈശ്വരനേയും ബ്രഹ്മാത്തെയും കുറിക്കുന്ന 'തത്' പദത്തേയും വേണ്ടപോലെ ശോധന ചെയ്ത് 'അസി' ശബ്ദംകൊണ്ടു യോജിപ്പിക്കുമ്പോൾ അഭേദമായ അദ്വൈതബ്രഹ്മഭാവം പ്രകാശിക്കുമെന്ന് ശ്രുതി പലപ്രാവശ്യം പറയുന്നു.

ഐക്യം തയോർ ലക്ഷിതയോർ ന വാച്യയോർ-
നിഗദ്യതേ*f*ന്യോന്യവിരുദ്ധധർമ്മിണോഃ
ഖദ്യോതഭാന്വോരിവരാജഭൃത്യയോഃ
കൂപാംബുരാശ്യോഃ പരമാണുമേർവോഃ 242

'ത്വം' പദത്തിനും 'തത്' പദത്തിനും ഉള്ള ലക്ഷ്യാർത്ഥങ്ങൾക്ക് ത്വം പദത്തിന്ന് വാച്യാർത്ഥം ജീവനും, ലക്ഷ്യാർത്ഥം ഈശ്വരനുമാണ്. 'തത്' പദത്തിനുവാച്യാർത്ഥം ആത്മാവും ലക്ഷ്യാർത്ഥം ബ്രഹ്മാവുമാണ്. മിന്നാമിനുങ്ങിന്നും ആദിത്യനുമെന്നപോലെയും രാജാവിന്നും ഭൃത്യനുമെന്നപോലെയും കിണറിനും സമുദ്രത്തിന്നുമെന്നപോലെയും പരമാണുവിനും മേരുപർവ്വതത്തിന്നുമെന്നപോലെയും ഉള്ള ഭേദങ്ങൾ

ശോധനംകൊണ്ട് നിരാകരിക്കപ്പെടുമ്പോൾ ആത്മബ്രഹ്മൈക്യം സ്വയം പ്രകാശിക്കുമെന്നാണ് ശ്രുതി സിദ്ധാന്തത്തിൻെറ സാരം.

തയോർ വിരോധോഽയമുപാധികല്പിതോ
ന വാസ്തവഃ കശ്ചിദുപാധിരേഷഃ
ഈശസ്യ മായാ മഹദാദികാരണം
ജീവസ്യ കാര്യം ശൃണു പഞ്ചകോശം. 243

ഈശ്വരനും ജീവനും തമ്മിലുള്ള വൈരുദ്ധ്യത്തിനു കാരണം ഉപാധിസംബന്ധമാണ്. ഈശ്വരന് മായാമഹത്തത്വങ്ങളും ജീവന് പഞ്ചകോശങ്ങളും ഉപാധികളാണ്. തത്, ത്വം പദങ്ങളുടെ വാച്യാർത്ഥങ്ങളാണല്ലോ ഈശ്വരൻ, ജീവൻ എന്നീ രണ്ടുതത്ത്വങ്ങൾ. ഉപാധിസംബന്ധം ഹേതുവായിട്ട് പ്രസ്തുത വൈരുദ്ധ്യം നീങ്ങാവുന്നതല്ല. എന്നാൽ ലക്ഷ്യാർത്ഥത്തിൽ ഉപാധിസംബന്ധമല്ലെന്നുള്ളതുകൊണ്ട് വൈരുദ്ധ്യം നിലനിൽക്കുന്നില്ലെന്നതാണ് ശ്രുത്യഭിപ്രായം.

ഏതാവുപാധീ പരജീവയോസ്തയോഃ
സമ്യങ് നിരാസേ ന പരോ ന ജീവഃ
രാജ്യം നരേന്ദ്രസ്യ ഭടസ്യ ഖേടക-
സ്തയോരപോഹേ ന ഭടോ ന രാജാ. 244

ജീവൻെറയും ഈശ്വരൻെറയും പറയപ്പെട്ട ഉപാധികൾ പരമാർത്ഥങ്ങളല്ല. അവ നിരസിക്കപ്പെടുമ്പോൾ ജീവത്വവും ഈശ്വരത്തവും രണ്ടും ഇല്ലാതാവുന്നു. രാജാവിന്ന് രാജ്യം ഉപാധിയാണ്. ഭടന് കുഗ്രാമവും ഉപാധിയാണ്. രാജ്യ സംബന്ധംകൊണ്ടും കുഗ്രാമസംബന്ധംകൊണ്ടുമാണ് അവർക്ക് രാജാവെന്നും ഭടനെന്നുമുള്ള സ്ഥാനം നിലനില്ക്കുന്നത്. രാജ്യത്തേയും കുഗ്രാമത്തേയും നിരസിക്കുമ്പോൾ രാജത്വവും

ഭടത്വവും ഇല്ലാതാവുന്നു. ഇതുപോലെ പഞ്ചകോശോപാധികൾ നിരസിക്കപ്പെടുമ്പോൾ ജീവത്വവും മയാതത്ത്വോപാധികൾ നിരസിക്കപ്പെടുമ്പോൾ ഈശ്വരത്വവും നഷ്ടപ്പെടുന്നു. അപ്പോൾ പ്രത്യഗാത്മഭാവം മാത്രം ശേഷിക്കുന്നു.

അഥാത ആദേശ ഇതി ശ്രുതിഃ സ്വയം
നിഷേധതി ബ്രഹ്മണി കല്പിതം ദ്വയം
ശ്രുതിപ്രമാണാനുഗൃഹീതബോധാത്
തയോർന്നിരാസഃ കരണീയ ഏവ. 245

ബൃഹദാരണ്യകോപനിഷത്തിലെ 'അഥാത ആദേശോ നേതി നേതി' എന്നവാക്യം കൊണ്ട് ബ്രഹ്മത്തിൽ കല്പിക്കപ്പെട്ട ജീവേശ്വരഭാവങ്ങൾ രണ്ടിനേയും ശ്രുതി നിഷേധിക്കുന്നു. ശ്രുതിപ്രമാണത്തെ മുൻനിർത്തിക്കൊണ്ടുള്ള ബോധം ഉള്ള ഒരാൾക്ക് ജീവേശ്വരതത്ത്വങ്ങൾക്ക് കാരണമായ പ്രസ്തുത ഉപാധികളെ നിരസിക്കാവുന്നതുമാണ്.

നേദം നേദം കല്പിതത്വാന്ന സത്യം
രജ്ജൗ ദൃഷ്ടവ്യാലവത് സ്വപ്നവച്ച
ഇത്ഥം ദൃശ്യം സാധു യുക്ത്യാ വ്യപോഹ്യ
ജ്ഞേയഃ പശ്ചാദേകഭാവസ്തയോർയഃ 246

കയറിൽ തോന്നപ്പെടുന്ന സർപ്പഭാവവും സ്വപ്നത്തിലെ ദൃശ്യഭാവങ്ങളും എപ്രകാരം സത്യമല്ലയോ അതുപോലെ ജാഗ്രദവസ്ഥയിൽ കാണപ്പെടുന്ന ദൃശ്യങ്ങളും സത്യമല്ല, ഇതുസത്യമല്ല എന്നിങ്ങനെ തള്ളിക്കളഞ്ഞാൽ അവസാനം എല്ലാനാമരൂപങ്ങൾക്കും ആധാരമായ ഏകവും അദ്വൈതവുമായ പരമാത്മതത്ത്വംമാത്രം അവശേഷിക്കും.

തതസ്തു തൗ ലക്ഷണയാ സുലക്ഷ്യൗ
തയോരഖണ്ഡൈകരസത്വസിദ്ധയേ

നാലം ജഹത്യാ ന തഥാജഹത്യാ
കിന്തുഭയാർത്ഥാത്മികയൈവ ഭാവ്യം. 247

അനന്തരം ജീവേശ്വരന്മാരുടെ നിരാസത്തിനുശേഷം ആത്മാവിനും ബ്രഹ്മത്തിനും ഐക്യം സാധിക്കണം. അവയെ ലക്ഷണസ്വരൂപേണ നിരൂപിക്കുമ്പോഴാണ് ഭേദം നീങ്ങി അഭേദം സിദ്ധമായിത്തീരുന്നത് എന്നാൽ ജഹലക്ഷണയോ അജഹലക്ഷണയോ ഇതിൽ വേണ്ടത്ര പ്രയോജനത്തെ ചെയ്യില്ല. രണ്ടും കൂടിച്ചേർന്ന ജഹദജഹല്ലക്ഷണകൊണ്ടാണ് നിരൂപിക്കേണ്ടത്. ജഹലക്ഷണയെന്നു പറഞ്ഞാൽ ത്യാഗലക്ഷണയെന്നും അജഹലക്ഷണയെന്നു പറഞ്ഞാൽ ഭാഗലക്ഷണയെന്നും ജഹദജഹലക്ഷണയെന്നു പറഞ്ഞാൽ ഭാഗത്യാഗലക്ഷണയെന്നും അർത്ഥമാണ്.

വാക്യത്തിലെ ഒരംശത്തെകൂട്ടിച്ചേർത്ത് ഉപയോഗിക്കുന്നത് ഭാഗലക്ഷണയും ഒരംശത്തെ തള്ളിക്കളഞ്ഞ് മറ്റൊരംശത്തെ കൂട്ടിച്ചേർക്കുന്നുവെന്നുവന്നാൽ അത് ഭാഗത്യാഗലക്ഷണയുമാണ്. 'ഗംഗായാം ഘോഷഃ' ഒഴുക്കുള്ളേടത്ത് തൊഴുത്തുണ്ട് എന്നാണ് ഈ വാക്യത്തിന്ന അർത്ഥം. അതുശരിയാവാൻ വയ്യല്ലോ. അതിനാൽ ഒഴുക്കിന്റെ തൊട്ടടുത്ത് തൊഴുത്തുണ്ടെന്നു മനസ്സിലാക്കണം. അപ്പോൾ ഒഴുക്കിനെ തള്ളി തൊട്ടടുത്ത് എന്ന പദം കൂട്ടിച്ചേർക്കുകയാണല്ലോ ചെയ്യുന്നത്. ഇതാണ് ത്യാഗലക്ഷണക്കുദാഹരണം. 'ശോണോ ധാവതി' ചുവപ്പ് ഓടുന്നു എന്നാണ് ഈ വാക്യത്തിന്നർത്ഥം. അവിടെ ചുവപ്പെന്നുള്ളത് ചുവന്ന കുതിരയെ സൂചിപ്പിക്കുന്നതാകയാൽ ശോണശബ്ദത്തെ തള്ളിക്കളയാതെ 'ശോണഃ അശ്വഃ ധാവതി' എന്നുധരിക്കണം. ഇത് ഭാഗലക്ഷണക്ക് ഉദാഹരണമാണ്. ജഹദജഹല്ലക്ഷണയുടെ സ്വഭാവം അടുത്ത ശ്ലോകത്തിൽ കാണിക്കുന്നു.

സ ദേവദത്തോ*f*യമിതീഹ ചൈകതാ
വിരുദ്ധധർമ്മാംശമപാസ്യ കഥ്യതേ
യഥാ തഥാ തത്ത്വമസീതി വാക്യേ
വിരുദ്ധധർമ്മാനുഭയത്ര ഹിത്വാ. 248

സംലക്ഷ്യ ചിന്മാത്രതയാ സദാത്മനോ-
രഖണ്ഡഭാവഃ പരിചീയതേ ബുധൈഃ
ഏവം മഹാവാക്യശതേന കഥ്യതേ
ബ്രഹ്മാത്മനോരൈക്യമഖണ്ഡഭാവഃ 249

'ആ ഈ ദേവദത്തൻ' എന്നു പറയുന്നുവെന്നിരിക്കട്ടെ. ആ വാക്യത്തിൻെറ അർത്ഥം ഏതോ കാലത്ത് ഏതോ ദേശത്തുവെച്ച് ഒരു ദേവദത്തനെ കണ്ടിട്ടുണ്ട്. ഇപ്പോൾ ഇവിടെയും ഒരു ദേവദത്തനെ കാണുന്നു. ഇവർ രണ്ടാളും ഒന്നാണെന്നാണ് താല്പര്യം. പക്ഷേ ഒന്നാണെന്ന് സമർത്ഥി ക്കുന്നത് അന്നത്തേയും കാലദേശങ്ങളെ തള്ളിക്കളഞ്ഞിട്ടാണ്. അപ്പോൾ കാലദേശങ്ങളെ തള്ളിക്കളയുകയും ദേവദത്തനെ സ്വീകരിക്കുകയും ചെയ്യു. ഇതാണ് ജഹദജഹല്ലക്ഷണയുടെ സ്വരൂപം. ഇതുപോലെ തത്പദംകൊണ്ടും ത്വംപദംകൊണ്ടും ശോധനചെയ്ത് പ്രത്യഗാത്മാവിൻെറയും ബ്രഹ്മത്തിൻെറയും വിരുദ്ധധർമ്മങ്ങളെ തള്ളിക്കളഞ്ഞ് ചിന്മാത്രത്വത്തെ മാത്രം സ്വീകരിക്കുമ്പോൾ ആത്മബ്രഹ്മ ഐക്യം സിദ്ധമാവുന്നു. ഇങ്ങനെയാണ് വിദ്വാന്മാർ ഭാഗത്യാഗലക്ഷണയിൽകൂടെ നിരൂപിച്ച് ആത്മബ്രഹ്മൈക്യത്തെ സാധിക്കുന്നത്. ഇങ്ങനെ അനേക മഹാവാക്യങ്ങളിൽക്കൂടെ വിദ്വാന്മാർ ബ്രഹ്മത്തിൻെറ അദ്വൈതത്തെ സാധിക്കുന്നു.

അസ്ഥൂലമിത്യേതദസന്നിരസ്യ
സിദ്ധം സ്വതോ വ്യോമവദപ്രതർക്ക്യം

അതോ മൃഷാമാത്രമിദം പ്രതീതം
ജഹീഹി യത്സ്വാത്മതയാ ഗൃഹീതം
ബ്രഹ്മാഹമിത്യേവ വിശുദ്ധബുദ്ധ്യാ
വിദ്ധി സ്വമാത്മാനമഖണ്ഡബോധം. 250

ഇങ്ങനെ സ്ഥൂലപദാർത്ഥപര്യന്തമുള്ള സർവ്വനാമരൂപ ദൃശ്യങ്ങളെയും തള്ളിക്കളയുമ്പോൾ അദൃശ്യവും അപ്രമേയ വും ആകാശതുല്യവുമായ ബ്രഹ്മചൈതന്യം മാത്രം ശേഷിക്കും. അതുതന്നെ സത്യം. അതിനാൽ കാണപ്പെടുന്ന നാമ രൂപാത്മകമായ ഈ പ്രപഞ്ചം മുഴുവൻ അസത്യമാണ്. ബ്രഹ്മം മാത്രമാണ് സത്യം. ഞാൻ പ്രസ്തുത അഖണ്ഡസച്ചിദാനന്ദാ കാരമായ ബ്രഹ്മമാകുന്നുവെന്നുറപ്പിക്കുക.

മൃത്കാര്യം സകലം ഘടാദി സതതം
മൃണ്മാത്രമേവാഖിലം
തദ്വത്സജ്ജനിതം സദാത്മകമിദം
സന്മാത്രമേവാഖിലം
യസ്മാന്നാസ്തി സതഃ പരംകിമപി തത്-
സത്യം സ ആത്മാസ്വയം
തസ്മാത്തത്ത്വമസി പ്രശാന്തമമലം
ബ്രഹ്മാദ്വയം യത്പരം. 251

ഘടം തുടങ്ങിയ സകല മൺപാത്രങ്ങളും മണ്ണിൻെറ കാര്യം മാത്രമാണ്. അതിൽ മണ്ണല്ലാതെ മറ്റൊന്നും എപ്പോഴുമില്ല. അതുപോലെ സത്തായ ബ്രഹ്മത്തിൽ തോന്നപ്പെട്ട ഈ പ്രപഞ്ചം മുഴുവൻ ബ്രഹ്മകാര്യവും ബ്രഹ്മമയവുമാണ്. ബ്രഹ്മത്തിൽ നിന്നന്യമായി യാതൊരു വസ്തുവും ഒരിക്കലും ഉണ്ടായിട്ടില്ല. ബ്രഹ്മം മാത്രമാണ് സത്യമായ വസ്തു. അതിനാൽ നീയും പ്രശാന്തവും നിർമ്മലവും അദ്വൈതവുമായ ആ

പരബ്രഹ്മം തന്നെയാകുന്നു.

> നിദ്രാകല്പിതദേശകാലവിഷയജ്ഞാതൃാദി സർവ്വം യഥാ
> മിഥ്യാ തദ്വദിഹാപി ജാഗ്രതി ജഗത് സ്വാജ്ഞാന കാര്യത്വതഃ
> യസ്മാദേവമിദം ശരീരകരണപ്രാണാഹമാദ്യപ്യസത്-
> തസ്മാത്തത്ത്വമസി പ്രശാന്തമമലം ബ്രഹ്മാദ്വയം യത് പരം 252

സ്വപ്നത്തിൽ കാണപ്പെടുന്ന കാലം, ദേശം, കർത്താവ്, കർമ്മം തുടങ്ങിയവയെല്ലാം ജാഗ്രത്തിലേക്ക് ഉണരുമ്പോൾ അസത്യമായിത്തീരുന്നു. അതുപോലെ ജാഗ്രദവസ്ഥയിലെ അനുഭവങ്ങളെല്ലാം സ്വപ്നാവസ്ഥയിൽ അസത്യമായിത്തീരുന്നു. ഈ അനുഭവം ജഗത്തിന്റെ മിഥ്യാത്വത്തെ സ്പഷ്ടമായി പ്രകാശിപ്പിക്കുന്നു. അതിനാൽ അഹങ്കാരാശ്രയമായിരിക്കുന്ന ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവയൊന്നുമല്ല, അവക്കെല്ലാം സാക്ഷിമാത്രമായും ആധാരമായും ഇരിക്കുന്ന നിത്യശുദ്ധമുക്തസ്വരൂപമായ ബ്രഹ്മമാണ് ഞാനെന്ന് ബോധിക്കുക.

> ജാതിനീതി കലഗോത്രദൂരഗം
> നാമരൂപഗുണദോഷ വർജ്ജിതം
> ദേശകാലവിഷയാതിവർത്തി യത്
> ബ്രഹ്മ തത്ത്വമസി ഭാവയാത്മനി 253

ജാതി, നീതി, കുലം, ഗോത്രം എന്നിവയിൽനിന്ന് എത്രയോ വിദൂരത്തിൽ നിൽക്കുന്നതും നാമം, രൂപം, ഗുണം, ദോഷം, എന്നിവയില്ലാത്തതായും ദേശം, കാലം തുടങ്ങിയ അതിർത്തിയിൽനിന്ന് അതിവർത്തിച്ചതായും യാതൊരു നിർഗുണ ബ്രഹ്മമുണ്ടോ അതാണ് ഞാനെന്ന് നീ എപ്പോഴും മനസ്സിൽ ഭാവിക്കൂ.

യത്പരം സകലവാഗഗോചരം
ഗോചരം വിമലബോധചക്ഷുഷഃ
ശുദ്ധചിദ്ഘനമനാദിവസ്തുയത്
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി. 254

വാക്കിന് അഗോചരവും എന്നാൽ നിർമ്മലമായ പ്രജ്ഞാചക്ഷുസ്സിന് ഗോചരവും ചൈതന്യഘനസ്വരൂപവും അനാദിയുമായ യാതൊരു ബ്രഹ്മതത്വമുണ്ടോ അതാണ് നീയെന്ന് എപ്പോഴും ഭാവിക്കൂ.

ഷഡ്ഭിരൂർമിഭിരയോഗി യോഗിഹൃദ്-
ഭാവിതം ന കരണൈർവിഭാവിതം
ബുദ്ധ്യവേദ്യമനവദ്യമസ്തി യത്
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി. 255

ശോകമോഹങ്ങൾ ക്ഷുത്പിപാസകൾ ജരാനരകൾ ഇവയാണ് ഷഡൂർമ്മികൾ. സംസാരസമുദ്രത്തിൻെറ പ്രബലങ്ങളായ ആറുവിധ തിരമാലകളെന്നർത്ഥം. അവയോട് യാതൊരു പ്രകാരത്തിലും സംബന്ധമില്ലാത്തതും യോഗികൾ എപ്പോഴും ഹൃദയത്തിൽ ഭാവനയിൽക്കൂടെ കണ്ടുകൊണ്ടിരിക്കുന്നതും ഇന്ദ്രിയാദികരണങ്ങളെക്കൊണ്ടും അറിയാൻ കഴിയാത്തതും ബുദ്ധിക്കുപോലും അഗോചരവും സർവ്വശ്രേഷ്ഠവുമായ യാതൊരു ബ്രഹ്മതത്വമുണ്ടോ അതാണ് നീയെന്ന് എപ്പോഴും ഭാവിക്കുക.

ഭ്രാന്തികല്പിത ജഗദ് കലാശ്രയം
സ്വാശ്രയം ച സദസദ്വിലക്ഷണം
നിഷ്ക്കലം നിരൂപമാനവദ്ധി യത്
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി. 256

ഭ്രമംകൊണ്ട് തോന്നപ്പെടുന്ന ജഗത് കല്പനക്ക് ആശ്രയമായും സ്വയം നിരാശ്രയമായും സത്തെന്നോ അസത്തെന്നോ പറയാൻകഴിയാതെ സദസത്തുക്കളിൽനിന്നതീതമായും വിക്രിയകളില്ലാത്തതായും മറ്റൊന്നുകൊണ്ടുപമിക്കാൻ കഴിയാത്തതായും ഉള്ള യാതൊരു ബ്രഹ്മതത്വമുണ്ടോ അതാണ് നീയെന്ന് എപ്പോഴും ഭാവിക്കുക.

ജന്മവൃദ്ധി പരിണത്യ പക്ഷയ-
വ്യാധിനാശനവിഹീനമവ്യയം
വിശ്വസൃഷ്ട്യവവിഘ്വാതകാരണം
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി. 257

ജന്മം, അഭിവൃദ്ധി, മാറ്റം, ക്ഷയം, വ്യാധി, നാശം എന്നീ ആറുവിധ ഭാവങ്ങളുമില്ലാത്തതായും നാശരഹിതമായും വിശ്വത്തിൻെറ സൃഷ്ടിസ്ഥിതി സംഹാരങ്ങൾക്ക് കാരണഭൂതമായും ഉള്ള യാതൊരു ബ്രഹ്മമുണ്ടോ ആ ബ്രഹ്മതത്ത്വമാണ് ഞാനെന്ന് എപ്പോഴും ഭാവിക്കുക.

അസ്തഭേദമനപാസ്തലക്ഷണം
നിസ്തരംഗജലരാശിനിശ്ചലം
നിത്യമുക്തമവിഭക്തമൂർത്തി യത്
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി. 258

ഭേദങ്ങൾകൊണ്ടോ ലക്ഷണങ്ങൾകൊണ്ടോ അറിയാൻ കഴിയാത്തതായും ത്രിവിധഭേദങ്ങൾക്കും ലക്ഷണങ്ങൾക്കും അതീതമായും തിരയടങ്ങിയ കടൽപോലെ പ്രശാന്തമായും നിത്യമുക്തമായും അഖണ്ഡപരിപൂർണ്ണമായുമുള്ള യാതൊരു ബ്രഹ്മതത്ത്വമുണ്ടോ അതാണ് നീയെന്ന് എപ്പോഴും ഭാവിക്കുക.

ഏകമേവ സദനേകകാരണം
കാരണാന്തര നിരാസകാരണം
കാര്യകാരണവിലക്ഷണം സ്വയം
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി. 259

ഏകവും അദ്വിതീയവുമാണ് ബ്രഹ്മമെങ്കിലും അനേകം വസ്തുക്കൾക്ക് കാരണഭൂതമായും സ്വയം അകാരണമായും കാര്യകാരണങ്ങൾക്ക് അതീതമായും ഉള്ള യാതൊരു ബ്രഹ്മതത്ത്വമുണ്ടോ അതാണ് നീയെന്ന് എപ്പോഴും ഭാവിക്കുക.

നിർവ്വികല്പകമനല്പമക്ഷരം
യത് ക്ഷരാക്ഷരവിലക്ഷണം പരം
നിത്യമവ്യയസുഖം നിരഞ്ജനം
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി 260

സർവ്വ വികല്പങ്ങളുമടങ്ങിയതും അനന്തവും സ്വയം നാശരഹിതവും സദസദ്വസ്തുക്കൾക്ക് അതീതവും പരവും ശാശ്വതവും സുഖസ്വരൂപവും നിർമ്മലവുമായ യാതൊരു ബ്രഹ്മതത്ത്വമുണ്ടോ അതാണ് നീയെന്നു ഭാവിക്കുക.

യദ്വിഭാതി സദനേകധാഭ്രമാ-
ന്നാമരൂപഗുണ വിക്രിയാത്മനാ
ഹേമവത് സ്വയമവിക്രിയം സദാ
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി. 261

അനേകം ആഭരണസ്വരൂപങ്ങളിൽ സ്വർണ്ണമാകുന്ന ഒരേ വസ്തുതന്നെ എപ്രകാരം പലതായി പ്രകാശിക്കുന്നതായി തോന്നുന്നുവോ അതുപോലെ വിക്രിയാശൂന്യമായി സത്താമാത്രമായിരിക്കുന്ന യാതൊരു ബ്രഹ്മമാണോ

നാമരൂപാകാരേണ പലതെന്നപോലെ പ്രകാശിക്കുന്നത്. അങ്ങനെ പലതായി പ്രകാശിക്കപ്പെടുമ്പോഴും ഏതൊരു ബ്രഹ്മത്തിന്നാണോ അദ്വൈതഭാവത്തിന്ന് ഭംഗമില്ലാതിരിക്കുന്നത് ആ സച്ചിദാനന്ദാകാരബ്രഹ്മമാണ് നീയെന്ന് എപ്പോഴും ഭാവിക്കുക.

യച്ചകാസ്ത്യനപരം പരാത്പരം
പ്രത്യഗേകരസമാത്മ ലക്ഷണം
സത്യചിത്സുഖമനന്തമവ്യയം
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി. 262

ഏതൊരു ബ്രഹ്മം ഏകമായും അദ്വൈതമായും പരാത്പരമായും പ്രത്യഗാത്മസ്വരൂപമായും ആത്മലക്ഷണാകാരമായും വിളങ്ങുന്നുവോ സത്യമായും ചിത്സുഖമായും അനന്തമായും അവ്യയമായുമിരിക്കുന്ന ആ സത്താമാത്രബ്രഹ്മമാണ് നീയെന്ന് എപ്പോഴും ഭാവിക്കുക.

ഉക്ത മർത്ഥമിമമാത്മനിസ്വയം
ഭാവയേത് പ്രഥിതയുക്തിഭിർധിയാ
സംശയാദിരഹിതം കരാംബുവത്
തേനതത്ത്വനിഗമോ ഭവിഷ്യതി. 263

ബുദ്ധിയുടെ നിഷ്കൃഷ്ടങ്ങളായ യുക്തികളെ മുൻനിർത്തി പറയപ്പെട്ട വിഷയത്തെ സംശയം, വിപരീതഭാവന തുടങ്ങിയ വൈരുദ്ധ്യങ്ങൾ കൂടാതെ കയ്യിലെ വെള്ളത്തുള്ളിയെന്നപോലെ പൂർണ്ണമായി ബോധിക്കുന്നവർക്ക് തത്ത്വബോധം ഉണ്ടാകുന്നതാണ്.

സംബോധമാത്രം പരിശുദ്ധതത്വം
വിജ്ഞായസംഘേ നൃപവച്ച സൈന്യേ

തദാശ്രയഃ സ്വാത്മനി സർവ്വദാ സ്ഥിതോ
വിലാപയ ബ്രഹ്മണി വിശ്വജാതം. 264

നിർഗ്ഗുണവും ജ്ഞാനമാത്രസ്വരൂപവുമായ പ്രസ്തുത തത്ത്വത്തെ നിസ്സംശയസ്വരൂപേണ അറിഞ്ഞു കഴിഞ്ഞശേഷം അതിനെത്തന്നെ എല്ലായ്പ്പോഴും ആശ്രയിച്ചുകൊണ്ട് സേനകളുടെ സംഘത്തിൽ രാജാവിനെയെന്നപോലെ പ്രപഞ്ചതത്ത്വങ്ങളെയെല്ലാം അതിൽ ലയിപ്പിക്കണം.

ബുദ്ധൗ ഗുഹായാം സദസദ്വിലക്ഷണം
ബ്രഹ്മാസ്തി സത്യം പരമദ്വിതീയം
തദാത്മനാ യോ$f$ത്ര വസേദ്ഗുഹായാം
പുനർന്ന തസ്യാംഗഗുഹാപ്രവേശഃ. 265

സത്തിൽനിന്നും അസത്തിൽനിന്നും അല്ലെങ്കിൽ കാര്യത്തിൽ നിന്നും കാരണത്തിൽനിന്നും വിലക്ഷണമായിരിക്കുന്ന ബ്രഹ്മതത്വം പരമസത്യവും അദ്വിതീയവുമായ നിലയിൽ ബുദ്ധി ഗുഹയിൽ വർത്തിക്കുന്നു. അതിനെ ശരിക്ക് അറിഞ്ഞ് ആശ്രയിക്കുന്നവർക്ക് പിന്നീട് അമ്മയുടെ ഗർഭഗുഹയിൽ പ്രവേശിക്കേണ്ടിവരില്ല.

ജ്ഞാതേവസ്തുന്യപി ബലവതീ വാസനാ$f$നാദിരേഷാ
കർത്താഭോക്താപ്യഹമിതി ദൃഢാ യസ്യ സംസാരഹേതുഃ
പ്രത്യഗ്ദൃഷ്ട്യാത്മനി നിവസതാ സാപനേയാ പ്രയത്നാ-
ന്മുക്തിം പ്രാഹുസ്തദിഹ മുനയോ വാസനാതാനവം യത്. 266

പറയപ്പെട്ട നിലയിൽ ശുദ്ധമായ ആത്മതത്ത്വത്തെ നിസ്സംശയരൂപേണ അറിഞ്ഞു കഴിഞ്ഞാൽ പിന്നെയും അനാദിയും ബലവത്തുമായ സംസാരവാസന അദ്ദേഹത്തെ പീഡിപ്പിച്ചുകൊണ്ടിരിക്കും. എല്ലാം ആത്മസ്വരൂപേണ കാണുകയും താൻ

ആത്മാവാണെന്ന ദൃഢബോധത്തെ നിലനിർത്തുകയും ചെയ്യണം. അങ്ങനെ സ്ഥിരമായുള്ള അനുഷ്ഠാനം കൊണ്ടുമാത്രമേ മലിനമായ സംസാരവാസനയെ അകറ്റാൻ കഴിയൂ. വാസനയുടെ നാശം തന്നെയാണ് മോക്ഷമെന്ന് അറിവുള്ളവർ പറയുന്നു. അല്പമെങ്കിലും വിഷയവാസന നിലവിലുള്ളപ്പോൾ മുക്തിയുടെ ഗന്ധം പോലും അയാൾക്കുണ്ടാവുന്നതല്ല.

അഹംമമേതി യോ ഭാവോ ദേഹാക്ഷാദാവനാത്മനി
അധ്യാസോऽയം നിരസ്തവ്യോ വിദുഷാസ്വാത്മനിഷ്ഠയാ. 267

അതുപോലെ അനാത്മവസ്തുക്കളായ ശരീരം ഇന്ദ്രിയങ്ങൾ തുടങ്ങിയവയിൽ ഉള്ള 'ഞാൻ, എന്റെ' എന്ന അദ്ധ്യാസത്തേയും വിദ്വാനായ ആത്മജ്ഞാനി സ്ഥിരമായ ആത്മനിഷ്ഠ കൊണ്ട് അകറ്റേണ്ടതാണ്.

ജ്ഞാത്വാ സ്വം പ്രത്യഗാത്മാനം ബുദ്ധിതദ്വൃത്തി സാക്ഷിണം
സോऽഹമിത്യേവ സദ്വൃത്ത്യാऽനാത്മന്യാത്മമതിം ജഹി. 268

ബുദ്ധിക്കും ബുദ്ധിവൃത്തികൾക്കും സാക്ഷിമാത്രമായ പ്രത്യഗാത്മാവിനെ താനെന്നറിഞ്ഞുണർന്ന ജ്ഞാനി പിന്നീടൊരിക്കലും അനാത്മവസ്തുക്കളിൽ ആത്മബുദ്ധിയെ ചെയ്യരുത്.

ലോകാനുവർത്തനം ത്യക്ത്വാ ത്യക്ത്വാ ദേഹാനുവർത്തനം
ശാസ്ത്രാനുവർത്തനം ത്യക്ത്വാ സ്വാധ്യാസാപനയം കുരു. 269

ലോകാനുവർത്തനത്തേയും ശരീരാനുവർത്തനത്തേയും (ലോകത്തെ അനുസരിച്ചു ജീവിക്കലും ശരീരത്തെ സ്നേഹിച്ചു ജീവിക്കലും) ഉപേക്ഷിച്ച് അവസാനമായി ശാസ്ത്രാനുവർത്തനത്തെപോലും (ശാസ്ത്രസിദ്ധങ്ങളായ കാര്യങ്ങളെ അനുസരിക്കൽ) ഉപേക്ഷിച്ചു തന്നിൽ വന്നുചേർന്ന സർവ്വ അദ്ധ്യാസങ്ങളേയും അകറ്റി കേവലം ആത്മസ്വരൂപനായിരിക്കണം.

ലോകവാസനയാ ജന്തോഃ ശാസ്ത്രവാസനയാപി ച
ദേഹവാസനയാ ജ്ഞാനം യഥാവന്നൈവ ജായതേ. 270

ലോകവാസനയോ ശാസ്ത്രവാസനയോ ദേഹവാസനയോ അല്പമെങ്കിലും ഉള്ളേടത്തോളംകാലം ഒരാളിൽ ആത്മജ്ഞാനം ശുദ്ധമായും സത്യമായും പ്രകാശിക്കുകയില്ല. അതുകൊണ്ടാണ് അവ അകറ്റപ്പെടേണ്ടവയാണെന്ന് പറയുന്നത്.

സംസാരകാരാഗൃഹമോക്ഷമിച്ഛോ-
രയോമയം പാദനിബദ്ധശൃങ്ഖലം
വദന്തിതജ്ജ്ഞാഃ പടുവാസനാ ത്രയം
യോഽസ്മാദ്വിമുക്തഃ സമുപൈതി മുക്തിം. 271

സംസാരമോക്ഷത്തിന്ന് ആഗ്രഹിക്കുന്നവരുടെ പാദശൃംഖലകളാണ് പറയപ്പെട്ട ലോകവാസനാദി മൂന്നുവാസനകൾ. അവയെ വലിച്ചുമുറിക്കാതെയാർക്കും സംസാരകാരാഗ്രഹത്തിൽ നിന്ന് പുറത്തു വരാൻപറ്റില്ല. സംസാരബന്ധനിവൃത്തിതന്നെ മോക്ഷം. വാസനതന്നെ ബന്ധം ആ സ്ഥിതിക്ക് വാസനകളെ അകറ്റാതെ എങ്ങനെ ഒരാൾ മുക്തനായിത്തീരും ?

ജലാദി സമ്പർക്കവശാത് പ്രഭൂത-
ദുർഗ്ഗന്ധധൂതാഽഗരുദിവ്യവാസനാ
സംഘർഷണേനൈവ വിഭാതി സമ്യ-
ഗ്വിധൂയമാനേ സതി ബാഹ്യഗന്ധേ. 272

അഗിൽ മുതലായ സുഗന്ധവസ്തുക്കൾ ചാണകം മുതലായ ദുർഗ്ഗന്ധവസ്തുക്കളുടെ ചിരകാല സംബന്ധംകൊണ്ട് ദുർഗ്ഗന്ധപൂർണ്ണമായിത്തീരും. പിന്നെ അതിനെ വെള്ളംകൊണ്ട് കഴുകിയാലും ആ ദുർഗ്ഗന്ധം പോവുകയില്ല. കല്ലിൽ വെച്ച് ഉരക്കുക തന്നെ വേണം. അതുപോലെ ജീവനിൽ പറ്റികൂടിയ സംസാര

വാസനകൾ നിരന്തരമായആത്മാനുഷ്ഠാനം കൊണ്ടുമാത്രമേ നീങ്ങുകയുള്ളു.

അന്തഃശ്രിതാനന്തദുരന്തവാസനാ-
ധൂലീവിലിപ്താവരമാത്മ വാസഗാ
പ്രജ്ഞാതി സംഘർഷണതോ വിശുദ്ധാ
പ്രതീയതേ ചന്ദനഗന്ധവത് സ്ഫുടം. 273

അല്പമായ ആത്മവാസനയുണ്ടെങ്കിലും അനേകം ജന്മങ്ങളിൽ സമ്പാദിച്ച സംസാരവാസനയുടെ ചളികൊണ്ട് അത് മൂടപ്പെട്ടു പോകും. ചാണകത്തിൽ കിടന്ന ചന്ദനമുട്ടിയെന്നപോലെ സദ്വാസനകളെല്ലാം മറയപ്പെട്ടിരിക്കും. ചന്ദനമുട്ടി കല്ലിൽ ഉരക്കുംപോലെ ബോധത്തെ പ്രജ്ഞയിൽവെച്ച് ഉരച്ച് ശുദ്ധമാക്കിയാൽ മാത്രമേ ചന്ദനംപോലുള്ള സദ്വാസന പുറത്തു വരികയുള്ളു.

അനാത്മവാസനാജാലൈസ്തിരോഭൂതാത്മവാസനാ
നിത്യാത്മനിഷ്ഠയാ തേഷാം നാശേ ഭാതിസ്വയം സ്ഫുടാ. 274

അനാത്മവാസനകൊണ്ട് ആത്മവാസന നഷ്ടപ്പെട്ടിരിക്കയാണ്. വാസ്തവത്തിൽ എല്ലാവർക്കും ആത്മവാസനയുണ്ട്. എന്നാൽ അനാത്മവാസനയാണ് അതിനെ മറയ്ക്കുന്നത്. നിരന്തരമായ ആത്മനിഷ്ഠകൊണ്ടുമാത്രമേ അവയെ അകറ്റാൻ കഴിയൂ. അതിനാൽ സാധകൻ എപ്പോഴും അലസതയില്ലാതെ ആത്മനിഷ്ഠയെ ചെയ്തുകൊണ്ടിരിക്കണം.

യഥാതഥാ പ്രത്യഗവസ്ഥിതം മന-
സ്തഥാ തഥാ മുഞ്ചതി ബാഹ്യവാസനാഃ
നിശ്ശേഷമോക്ഷേ സതി വാസനാനാ-
മാത്മാനുഭൂതിഃ പ്രതിബന്ധശൂന്യാ. 275

ആത്മഭാവത്തിൽ മനസ്സ് എത്രത്തോളം രമിക്കുന്നുവോ അത്രത്തോളം ബാഹ്യവാസനകൾ വിട്ടുപോവുന്നു. ബാഹ്യ വാസനകൾ നിശ്ശേഷം വിട്ടുമാറിയാൽ ആത്മാനുഭവം തടസ്സമില്ലാത്തതായിത്തീരും. അതിനാൽ സാധകൻ എപ്പോഴും നിഷ്ഠയിൽതന്നെ മുഴുകിയിരിക്കണം. അലസതകൊണ്ട് വിഷയവാഷനകൾ പൊങ്ങാൻ ഇടവരുത്തരുത്.

സ്വാത്മന്യേവ സദാസ്ഥിത്വാ മനോ നശ്യതി യോഗിനഃ
വാസനനാം ക്ഷയശ്ചാതഃ സ്വാധ്യാസപനയം കുരു. 276

യോഗാനുഷ്ഠാനരസികനായ സാധകൻ മനസ്സിനെ എപ്പോഴും ആത്മാവിൽത്തന്നെ ലയിപ്പിച്ചുകൊണ്ടിരിക്കണം. അങ്ങനെ ചെയ്യുന്നൊരാൾക്ക് കാലംകൊണ്ട് വാസനകളെല്ലാം നശിക്കും. അതുകൊണ്ട് അധ്യാസങ്ങളെ അകറ്റി വാസനകളെ നീക്കി ആത്മാനുഭുതി പ്രകാശിക്കാൻ പറ്റിയ തോതിൽ സാധകൻ എപ്പോഴും ജാഗരൂകനായിരിക്കണം.

തമോ ദ്വാഭ്യാം രജഃ സത്വാത്സത്വം ശുദ്ധേന നശ്യതി
തസ്മാത്സത്വമവഷ്ടഭ്യ സ്വാധ്യാസാപനയം കുരു. 277

സത്വരജസ്സുകളുടെ അവലംബത്തിൽകൂടെ തമോഗുണ ത്തേയും സത്വഗുണത്തിൻെറ അവലംബത്തിൽകൂടെ രജോഗുണ ത്തേയും നിശ്ശേഷം ജയിക്കണം. പിന്നീട് ശുദ്ധമായ ആത്മഭാവം പ്രകാശിക്കുമ്പോൾ സത്വഗുണവും സ്വാഭാവികമായി നശിക്കും. അതിനാൽ സത്വഗുണത്തെ ആശ്രയിച്ച് അധ്യാസങ്ങളെ അകറ്റുന്നതിൽ സാധകൻ ജാഗരൂകനായിരിക്കണം.

പ്രാരബ്ധം പുഷ്യതി വപുരിതി നിശ്ചിത്യ നിശ്ചലഃ
ധൈര്യമാലംബ്യ യത്നേന സ്വാധ്യാസാപനയം കുരു. 278

ആ നിലയിലും അല്പമെങ്കിലും അദ്ധ്വാനം ചെയ്യാതെ ഈ

ശരീരത്തെ എങ്ങനെ പോഷിപ്പിക്കുമെന്ന ചിന്ത അസ്ഥാനത്താണ് എന്തുകൊണ്ടെന്നാൽ ശരീരത്തെ നില നിർത്തുന്നതും പോഷിപ്പിക്കുന്നതും പ്രാരബ്ധകർമ്മങ്ങളാണ്. പ്രാരബ്ധത്തെ ആരും അന്വേഷിച്ചു പോവേണ്ടതില്ല. അതു സ്വയമേവ വന്നുചേർന്നു കൊള്ളും എന്ന ധൈര്യത്തെ അവലംബിച്ച് അധ്യാസങ്ങളെ അകറ്റി നിഷ്ഠയ്ക്ക് ഭംഗമില്ലാതിരിക്കണം.

നാഹം ജീവഃ പരം ബ്രഹ്മേത്യതദ്വ്യാവൃത്തിപൂർവ്വകം
വാസനാവേഗതഃ പ്രാപ്തസ്വാധ്യാസാപനയം കുരു. 279

ഞാൻ ശരീരമോ മനസ്സോ ജീവനോ അല്ല; അഖണ്ഡ സച്ചിദാനന്ദാകാരമായ ബ്രഹ്മമാണ് ഞാൻ. അതിനാൽ എനിക്ക് വാസനകളോ അധ്യാസങ്ങളോ ഇല്ല. ഉണ്ടെന്നു തോന്നുന്നത് വാസനാഭ്രമം കൊണ്ടാണ്; എന്നിങ്ങനെയുള്ള ചിന്തകൊണ്ട് വാസനകളെയും അധ്യാസങ്ങളെയും അകറ്റി കൊണ്ടിരിക്കണം.

ശ്രുത്യാ യുക്ത്യാ സ്വാനുഭുത്യാജ്ഞാത്വാ സാർവ്വാത്മ്യമാത്മനഃ
ക്വചിദഭാസതഃ പ്രാപ്തസ്വാധ്യാസാപനയം കുരു. 280

ശ്രുതികൊണ്ടും യുക്തികൊണ്ടും അനുഭവംകൊണ്ടും ആത്മാവിൻെറ സർവ്വാത്മഭാവത്തെ അറിഞ്ഞ് ദൃഢപ്പെടുത്തണം. അപ്പോൾ മിഥ്യയായ ഈ ജഗത്തിന് കാരണമില്ലെന്ന് ബോദ്ധ്യമാവും. കാരണമില്ലാത്ത മിഥ്യാവസ്തു ഭ്രമംകൊണ്ട് മാത്രം തോന്നപ്പെടുന്നതാണെന്നറിഞ്ഞ് അതിനെ അകറ്റി ആത്മാവിൻെറ സർവ്വാത്മഭാവത്തിൽ ലയിക്കാൻ ശ്രമിക്കണം.

അനാദാനവിസർഗ്ഗാഭ്യാമീഷന്നാസ്തി ക്രിയാ മുനേഃ
തദേകനിഷ്ഠയാ നിത്യം സ്വാധ്യാസാപനയം കുരു. 281

ഒരു യതിക്ക് മുഖ്യമായി രണ്ടുകർത്തവ്യങ്ങളാണുള്ളത്. തന്നിലുള്ള അനാത്മവസ്തുക്കളെ ഉപേക്ഷിക്കലും മറ്റൊന്നിനെ സ്വീകരിക്കാതിരിക്കലും. പ്രസ്തുത രണ്ടുവത്തികളെ ആചരിച്ചു കൊണ്ടുതന്നെ എല്ലാ അധ്യാസങ്ങളെയും അകറ്റാൻ കഴിയും. അങ്ങനെ അകറ്റിക്കൊണ്ടിരിക്കുകയും വേണം.

തത്ത്വമസ്യാദി വാക്യോത്ഥ ബ്രഹ്മാത്മൈകത്വ ബോധത
ബ്രഹ്മണ്യാത്മത്വദാർഢ്യായ സ്വാധ്യാസാപനയം കുരു. 282

തത്ത്വമസി തുടങ്ങിയ മഹാവാക്യങ്ങൾ വഴിക്ക് ബോദ്ധ്യപ്പെട്ട ആത്മബ്രഹ്മൈക്യഭാവത്തെ ബാധിക്കുന്ന അദ്ധ്യാസങ്ങളെ അതേ ബോധംകൊണ്ടുതന്നെ നിരന്തരം അകറ്റിക്കൊണ്ടിരിക്കണം. എങ്കിൽ മാത്രമേ ബ്രഹ്മാത്മഭാവം സ്ഥിരമായി ഒരാളിൽ നിലനില്ക്കുകയുള്ളു.

അഹംഭാവസ്യ ദേഹേƒസ്മിൻ നിശ്ശേഷവിലയാവധി
സാവധാനേന യുക്താത്മാസ്വാധ്യാസാപനയം കുരു. 283

ഈ ശരീരത്തിൽ പറ്റിപ്പിടിച്ചു നില്ക്കുന്ന ഞാനെന്ന ഭാവത്തിൻെറ നിശ്ശേഷവിലയംവരെ ആത്മാഭ്യാസത്തിൻെറ പ്രാബല്യത്തിൽക്കൂടെ അദ്ധ്യാസങ്ങളെ അകറ്റികൊണ്ടിരിക്കണം.

പ്രതീതിർജ്ജീവ ജ്ജഗതോഃ സ്വപ്നവദ് ഭാതി യാവതാ
താവന്നിരന്തരം വിദ്വൻ സ്വാധ്യാസാപനയം കുരു. 284

ജീവൻെറയും ജഗത്തിൻെറയും പ്രതീതി (തോന്നൽ) ഏതു വരെ നിലനില്ക്കുന്നുവോ സ്വപ്നദൃശ്യംപോലെ തോന്നപ്പെടുന്ന പ്രസ്തുത തത്ത്വങ്ങളുടെ നിശ്ശേഷവിലയംവരെ ആത്മനിഷ്ഠയിലിരുന്ന് അദ്ധ്യാസങ്ങളെ അകറ്റിക്കൊണ്ടിരിക്കണം.

നിദ്രായാ ലോകവാർത്തയാഃ ശബ്ദാദേരപി വിസ്മൃതേഃ
ക്വചിന്നാവസരം ദത്വാ ചിന്തയാത്മാനമാത്മനി. 285

ഉറങ്ങാൻവേണ്ടിയോ ലോകവ്യവഹാരത്തിനു വേണ്ടിയോ വൃഥാ വാർത്താലാപത്തിനുവേണ്ടിയോ അല്പംപോലും സമയം കളയാതെ എപ്പോഴും ആത്മചിന്തകൊണ്ടും ആത്മാനുഭവം കൊണ്ടും മാത്രം സമയം കഴിച്ചുകൂട്ടണം. അങ്ങനെ ചെയ്യുന്നൊരാൾ കാലംകൊണ്ട് മുക്തനായിത്തീരും.

മാതാപിത്രോർമ്മലോദ്ഭുതം മലമാംസമയം വപുഃ
ത്യക്ത്വാ ചണ്ഡാലവദ്ദൂരം ബ്രഹ്മീഭുയ കൃതീ ഭവ. 286

അമ്മയച്ഛന്മാരുടെ മലത്തിൽനിന്നുണ്ടായതും മലമാംസമയവുമായ ഈ ശരീരത്തെ ഒരു ചണ്ഡാളനെയെന്നപോലെ ദൂരത്തുപേക്ഷിച്ച് സ്വയം ബ്രഹ്മമായി കൃതാർത്ഥനായിരിക്കു.

ഘടാകാശം മഹാകാശ ഇവാത്മാനം പരാത്മനി
വിലാപ്യാഖണ്ഡഭാവേന തൂഷ്ണിം ഭവ സദാമുനേ! 287

അല്പമായ ഘടാകാശത്തെ അനന്തമായ മഹാകാശത്തിലെന്നപോലെ പ്രത്യഗാത്മാവിനെ അനന്തമായ പരമാത്മാവിൽ ലയിപ്പിച്ച് അപരിചിന്നഭാവനായി എപ്പോഴും കൃതാർത്ഥനായിരിക്കു.

സ്വപ്രകാശമധിഷ്ഠാനം സ്വയംഭൂയ സദാത്മനാ
ബ്രഹ്മാണ്ഡമപി പിണ്ഡാണ്ഡം ത്യജ്യതാം മലഭാണ്ഡവത് 288

മിഥ്യാവസ്തുവായ ഈ ജഗത്തിന്നധിഷ്ഠാനവും സ്വയം പ്രകാശവുമായ ബ്രഹ്മത്തെ താനെന്നറിഞ്ഞ് തൻെറ പ്രകാശത്തിലാണ് ഈ ജഗത്ത് പ്രകാശിക്കുന്നതെന്ന് ബോധിച്ച് ജഗത്തിനെയും ശരീരത്തേയും മലമെന്നപോലെ തള്ളിക്കളഞ്ഞ് സ്വയം കൃതാർത്ഥനായിരിക്കു.

ചിദാത്മനി സദാനന്ദേ ദേഹാരൂഢാമഹംധിയം
നിവേശ്യ ലിംഗമുത്സൃജ്യ കേവലോ ഭവ സർവ്വദാ. 289

നിത്യാനന്ദസ്വരൂപനായി ചൈതന്യപൂർണ്ണനായ ആത്മാവിനെ താനെന്ന് അഭിമാനിക്കുക. ശരീരത്തിലുള്ള താനെന്ന അധ്യാസത്തെ നിരാകരിക്കുക. സൂക്ഷ്മശരീരത്തെപ്പോലും തള്ളിക്കളഞ്ഞ് എപ്പോഴും കേവലസ്വരൂപനായിരിക്കുക. ഈ അവസ്ഥ ഒരാളെ മുക്തനാക്കിത്തീർക്കും.

യത്രൈഷ ജഗദാഭാസോ ദർപ്പണാന്തഃപുരം യഥാ
തദ്ബ്രഹ്മാഹമിതി ജ്ഞാത്വാ കൃതകൃത്യോ ഭവിഷ്യസി. 290

കണ്ണാടിയിൽ കാണുന്ന പട്ടണമെന്നപോലെ ബുദ്ധിയിൽ പ്രകാശിച്ച വാസനാസ്വരൂപമാണ് ഈ ജഗത്ത്. അതിനെ തള്ളിക്കളഞ്ഞ് കണ്ണാടിക്കും അതിലെ പ്രതിഫലനത്തിനും കാരണമായ ചൈതന്യമാണ് അതെന്നുറച്ച് എപ്പോഴും ബ്രഹ്മമായി കൃതകൃത്യനായിരിക്കുക.

യത്സത്യഭൂതം നിജരൂപമാദ്യം
ചിദദ്വയാനന്ദമരൂപമക്രിയം
തദേത്യമിഥ്യാവപുരുത്സൃജേത-
ശൈലൂഷവദ് വേഷമുപാത്തമാത്മനഃ. 291

യാതൊന്ന് സത്യമായും, സ്വസ്വരൂപമായും, എല്ലാറ്റിനും മുമ്പുള്ളതായും, വൈരാഗ്യമാത്രമായും, അദ്വയമായും, ആനന്ദസ്വരൂപമായും, അരൂപമായും, ക്രിയാരഹിതമായും, ഇരിക്കുന്നുവോ ആ ബ്രഹ്മമാണ് താനെന്നുവെച്ച് വേഷക്കാരൻ വേഷത്തെ അഴിച്ച് സ്വസ്വരൂപമാകുന്നതുപോലെ ഈ ശരീരത്തെ തള്ളിക്കളഞ്ഞ് ബ്രഹ്മമായിരിക്കുക.

സർവ്വാത്മനാദൃശ്യമിദം മൃഷൈവ
നൈവാഹമർത്ഥഃ ക്ഷണികത്വ ദർശനാത്

ജ്ഞാനാമ്യഹം സർവ്വമിതി പ്രതീതിഃ
കുതോഽഹമാദേഃ ക്ഷണികസ്യ സിധ്യേത് ? 292

എല്ലാ പ്രകാരത്തിലും ഈ ജഗത്താകുന്ന ദൃശ്യം മിഥ്യയാകുന്നു. ജാഗ്രദാദി മൂന്നവസ്ഥകൾ മൂന്നു രൂപത്തിൽ കാണപ്പെടുന്ന ജഗത്പ്രതീതി ഒരിക്കലും സത്യമാവാൻ വയ്യ. അതുപോലെ എപ്പോഴും ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്ന അല്ലെങ്കിൽ ഉണ്ടായിയെന്നും നശിച്ചുവെന്നും തോന്നപ്പെടുന്ന അഹങ്കാരവും കേവലം മിഥ്യതന്നെ. ഞാൻ എല്ലാം അറിയുന്നുവെന്നുള്ളതായ ബോധം എത്ര ബാലിശമാണ് ? എന്തു കൊണ്ടെന്നാൽ ഞാനെന്ന വസ്തുതന്നെ ഇല്ലാത്ത സ്ഥിതിക്ക് ആര് എന്തറിയാനാണ്. വെറും ഭ്രമമെന്നല്ലാതെ എന്തു പറയട്ടെ.

അഹം പദാർത്ഥസ്ത്വഹമാദി സാക്ഷീ
നിത്യം സുഷുപ്താവപി ഭാവദർശനാത്
ബ്രൂതേ ഹ്യജോ നിത്യ ഇതി ശ്രുതിഃ സ്വയം
തത്പ്രത്യഗാത്മാ സദസദ്വിലക്ഷണഃ 293

എന്നാൽ അഹങ്കാരം മുതൽ ദേഹപര്യന്തമുള്ള സർവ്വ വസ്തുക്കൾക്കും ഒരുപോലെ സാക്ഷിമാത്രമായിരിക്കുന്ന മറ്റൊരു ഞാനെന്നഭാവം സുഷുപ്തിയിലും ഉള്ളതായിരിക്കുന്നതിനാൽ അത് മിഥ്യയല്ല. വേദവും അഭിജ്ഞന്മാരും അതിനെത്തന്നെയാണ് സർവ്വസാക്ഷിയെന്നും പ്രത്യഗാത്മാവെന്നും പറയുന്നത്. വ്യക്തിയുടെ പാരമാർത്ഥികസ്വരൂപവും അതുതന്നെ. അങ്ങനെയുള്ള പ്രത്യാഗാത്മസ്വരൂപമായ അഹംഭാവം സത്തിൽനിന്നും അസത്തിൽനിന്നും അല്ലെങ്കിൽ കാര്യകാരണങ്ങളിൽനിന്നും അതീതവും വിലക്ഷണവുമാണുതാനും.

വികാരിണാം സർവ വികാരവേത്താ
നിത്യോഽവികാരോ ഭവിതും സമർഹതി
മനോരഥ സ്വപ്ന സുഷുപ്തിഷു സ്ഫുടം
പുനഃ പുനർദൃഷ്ടമസത്ത്വമേയതോഃ. 294

പ്രസ്തുത പ്രത്യഗാത്മാവ് മാറ്റമുള്ള എല്ലാവസ്തുക്കളുടെയും എല്ലാമാറ്റങ്ങളെയും അപ്പഴപ്പോൾ സ്പഷ്ടമായറിയുന്നു. അതേസമയത്ത് മാറ്റമില്ലാതിരിക്കുകയും ചെയ്യുന്നു. മനോരാജ്യങ്ങളെയും സ്വപ്നസുഷുപ്തികളെയും സാക്ഷിരൂപേണ അറിയുന്നത് പ്രസ്തുത പ്രത്യഗാത്മാവാണ്. അവയുടെയെല്ലാം ഉല്പത്തിലയങ്ങളെ നിത്യേന കണ്ടുകൊണ്ടിരിക്കുകയും ചെയ്യുന്നു.

അതോഽഭിമാനം ത്യജ മാംസപിണ്ഡേ
പിണ്ഡാഭിമാനിന്യപി ബുദ്ധി കല്പിതേ
കാലത്രയാബാധ്യമഖണ്ഡബോധം
ജ്ഞാത്വാ സ്വമാത്മാന മുപൈഹി ശാന്തി. 295

അതിനാൽ ഞാൻ ചൈതന്യമാത്രമായ പ്രത്യഗാത്മാവാണെന്നു ബോധിച്ച് കേവലം മാംസപിണ്ഡമായ ഈ ശരീരത്തിലുള്ള ഞാനെന്ന അഭിമാനത്തെ കളയുക. കാലത്രയത്താലും ബാധിക്കപ്പെടാത്ത അഖണ്ഡബോധസ്വരൂപനാണ് ഞാനെന്ന് ബോധിച്ച് ശാന്തനായി കൃതകൃത്യനായിരിക്കൂ.

ത്യജാഭിമാനം കുലഗോത്രനാമ-
രൂപാശ്രമേഷ്വാർദ്രശവാശ്രിതേഷു
ലിംഗസ്യ ധർമ്മാനപി കർത്തൃതാദീം-
സ്ത്യക്ത്വാ ഭവാഖണ്ഡസുഖസ്വരൂപഃ. 196

അതിനാൽ ശവസ്വരൂപമായ ഈ ശരീരത്തോടു ബന്ധപ്പെട്ടിരിക്കുന്ന കുലം, ഗോത്രം, നാമം, രൂപം, വർണ്ണം,

ആശ്രമം എന്നിവയിലുള്ള അഭിമാനത്തെ തള്ളിക്കളയുക. അതുപോലെ സൂക്ഷ്മശരീരത്തോട് ബന്ധപ്പെട്ട കർത്തൃത്വം ഭോക്തൃത്വം എന്നിവയെയും തള്ളിക്കളഞ്ഞ് കേവലം അഖണ്ഡാനന്ദസ്വരൂപനായി കൃതാർത്ഥനായിരിക്കുക.

സന്ത്യന്യേ പ്രതിബന്ധാഃ പുംസഃ സംസാരഹേതവോ ദൃഷ്ടാഃ
തേഷാമേകം മൂലം പ്രഥമവികാരോ ഭവത്യഹങ്കാരഃ 297

സംസാരത്തെ പിടിച്ചുനിർത്തുന്നവയും മോക്ഷത്തിന്നു തടസ്സത്തെ ചെയ്യുന്നവയുമായ പ്രതിബന്ധങ്ങൾ അഹങ്കാരത്തോടു കൂടാതെതന്നെ പലതുമുണ്ടെങ്കിലും അവക്കെല്ലാം പ്രഥമ കാരണമായിരിക്കുന്നു അഹങ്കാരം. അതിനാൽ അഹങ്കാരത്തെ തള്ളിക്കളയുന്നൊരാൾക്ക് മോക്ഷമാർഗ്ഗം പ്രായേണ സുഗമമായിത്തീരുമെന്ന് കരുതണം.

യാവത്സ്യാതാ സ്വസ്യ സംബന്ധോƒഹങ്കാരേണ ദുരാത്മനാ
താവന്നലേശ മാത്രാപി മുക്തിവാർത്താ വിലക്ഷണാ. 298

മറ്റെല്ലാ പ്രതിബന്ധങ്ങളും മിക്കവാറും നീങ്ങിയാലും ഏതുവരെ ആത്മാവിന് ദുഷിച്ച അഹങ്കാരത്തോടുള്ള സംബന്ധമുണ്ടോ അതുവരെയും മോക്ഷത്തിൻെറ ഗന്ധംപോലും ഒരാൾക്കുണ്ടാവാൻ വയ്യ. എന്തുകൊണ്ടെന്നാൽ അഹങ്കാരം അത്രമാത്രം ആത്മധർമ്മത്തിന് വിരുദ്ധമാണ്.

അഹങ്കാരഗ്രഹാന്മുക്തഃ സ്വരൂപമുപപദ്യതേ
ചന്ദ്രവദ്വിമലഃ പൂർണ്ണഃ സദാനന്ദഃ സ്വയംപ്രഭഃ 299

രാഹുവിൽനിന്ന് മോചിക്കപ്പെട്ട ചന്ദ്രവിഗ്രഹമെന്നപോലെ അഹങ്കാരഗ്രഹത്തിൽനിന്ന് മോചിതനായ ആത്മാവ് നിർമ്മലനും പൂർണ്ണനും ആനന്ദമയനും സ്വയം പ്രകാശകനുമായി വിളങ്ങും. രാഹുചന്ദ്രനെയെന്നപോലെയാണ് അഹങ്കാരം

ആത്മാവിനെ മറയ്ക്കുന്നതെന്നർത്ഥം.

യേ വാ പുരേ സോഽഹമിതി പ്രതീതോ
ബുദ്ധ്യാപ്രക്ലൃപ്തസ്തമസാഽതി മൂഢയാ
തസ്യൈവ നിഃശേഷതയാ വിനാശേ
ബ്രഹ്മാത്മഭാവഃ പ്രതിബന്ധ ശൂന്യഃ 300

തമോഗുണത്താൽ ദുഷിക്കുകയും മോഹിക്കുകയും ചെയ്ത ബുദ്ധി 'ഞാൻ, ഞാൻ' എന്ന ഈ ശരീരത്തിൽ ഉള്ള ഏതു ഘടകത്തെയാണ് അഭിമാനിക്കുന്നത്. അങ്ങിനെയൊന്നില്ല. ശരീരത്തിലുള്ള ഏതൊരു ഘടകവും ഞാൻ അല്ലെന്ന് എല്ലാവർക്കും അറിയാവുന്നതാണ്. എന്തുകൊണ്ടെന്നാൽ ശരീരത്തിലെ സർവ്വ ഘടകങ്ങളും ദൃശ്യങ്ങളായിരിക്കുന്നു. ദൃശ്യം ദ്രഷ്ടാവാകാൻ വയ്യല്ലോ. അതിനാൽ ബോധംകൊണ്ട് പ്രസ്തുത അഹങ്കാരത്തെ നീക്കിയാൽ ആത്മാവിലുള്ള ശുദ്ധമായ അഹംഭാവം പ്രകാശിക്കും. അപ്പോൾ ആത്മബ്രഹ്മഭാവം തടസ്സമറ്റതായിത്തീരുകയും ചെയ്യും.

ബ്രഹ്മാനന്ദനിധിർ മഹാബലവതാ-
ഹങ്കാരഘോരാഹിനാ
സംവേഷ്ട്യാത്മനി രക്ഷ്യതേ ഗുണമയൈ-
ശ്ചണ്ഡൈസ്ത്രിഭിർമസ്തകൈഃ
വിജ്ഞാനാഖ്യമഹാസിനാശ്രുതിമതാ
വിച്ഛിദ്യ ശീർഷത്രയം
നിർമൂല്യാഹിമിമം നിധിം സുഖകരം
ധീരോഽനു ഭോക്തും ക്ഷമഃ 301

ബ്രഹ്മാനന്ദമാകുന്ന നിധി ത്രിഗുണങ്ങളാകുന്ന മൂന്നു തലകളോടുകൂടിയ അഹങ്കാരമാകുന്ന ഭയങ്കര സർപ്പത്താൽ

ചുറ്റപ്പെട്ട് തന്നിൽത്തന്നെ അടക്കിവച്ചുകൊണ്ടിരിക്കുകയാണ്. ഉപനിഷത്ത് ജ്ഞാനസമ്പന്നനും ധീരനുമായ സാധകൻ ശുദ്ധമായ ആത്മജ്ഞാനമാകുന്ന വാളുകൊണ്ട് പ്രസ്തുത സർപ്പത്തെ വെട്ടിമുറിച്ച് നീക്കി ബ്രഹ്മാനന്ദമാകുന്ന നിധിയെ സ്വായത്തമാക്കി അനുഭവിച്ച് കൃതാർത്ഥനാവുന്നു. അഹങ്കാരവും ത്രിഗുണങ്ങളും നീങ്ങുമ്പോൾ ആത്മാനന്ദം പ്രകാശിക്കുമെന്നർത്ഥം.

യാവദ്വാ യത്കിഞ്ചിദ്-
വിഷദോഷസ്ഫൂർത്തിരസ്തി ചേദ്ദേഹേ
കഥമാരോഗ്യായ ഭവേത്
തദ്വദഹന്താപി യോഗിനോ മുക്ത്യൈ. 302

അല്പമായ വിഷബാധയെങ്കിലും ശരീരത്തിലുണ്ടാവുന്നുവെങ്കിൽ അത് എപ്രകാരം ആരോഗ്യത്തെ ബാധിക്കുമോ അതുപോലെ അല്പമായ അഹങ്കാരസ്ഫുരണംപോലും സാധകന് ആത്മസാക്ഷാത്കാരത്തിന് ബാധയായിത്തീരുകതന്നെ ചെയ്യും. അതിനാൽ അഹങ്കാരം നിശ്ശേഷം നീങ്ങിയാൽ മാത്രമേ ആത്മാനുഭവമുണ്ടാവൂ എന്നർത്ഥം.

അഹമോഽത്യന്തനിവൃത്യാ തത്കൃത-
നാനാവികല്പസംഹൃത്യാ
പ്രത്യക്തത്ത്വവിവേകാദി യമഹ-
മസ്മീതി വിന്ദതേ തത്ത്വം. 303

അഹങ്കാരത്തിൻെറയും അഹങ്കാരകല്പിതങ്ങളായ അനേക വികല്പങ്ങളുടെയും നിശ്ശേഷനിവൃത്തിയാണ് മോക്ഷത്തിന്ന് ഹേതു. അവ നിശ്ശേഷം നീങ്ങുമ്പോൾ പ്രത്യഗാത്മാവിനെ സ്വയമേവതാനെന്നറിഞ്ഞ് ഉണരും.

അഹങ്കാരേ കർത്തര്യഹമിതി മതിം മുഞ്ച സഹസാ
വികാരാത്മന്യാത്മ പ്രതിഫലജ്ജുഷി സ്വസ്ഥിതിമുഷി
യദദ്ധ്യാസാത് പ്രാപ്തോ ജനിമൃതിജരാദുഃഖ ബഹുലാ
പ്രതീചശ്ചിന്മൂർത്തേസ്തവ സുഖതനോഃ സംസൃതിരിയം. 304

മാറിമാറികൊണ്ടിരിക്കുന്നതും ആത്മപ്രതിഫലനമുണ്ടെങ്കിൽ കൂടി ആത്മസ്ഥിതിയെ മറയ്ക്കുന്നതും എല്ലാറ്റിൻെറയും കർത്തൃത്വത്തെ വഹിക്കുന്നതുമായ അഹങ്കാരത്തിൽ ഞാനെന്ന അഭിമാനത്തെ ഇല്ലാതാക്കുകതന്നെ വേണം. എന്തുകൊണ്ടെന്നാൽ ഈ അഹങ്കാരത്തിൻെറ അദ്ധ്യാസം ഹേതുവായിട്ടാണ് പ്രത്യഗാത്മാവായ തനിക്ക് ചൈതന്യഭാവം നഷ്ടപ്പെട്ട് സുഖാനുഭവം നശിച്ച് ജനനമരണജരാദുഃഖസ്വരൂപമായ ശരീരബന്ധവും സംസാരാനുഭവവും ഉണ്ടാവാനിടവന്നത്. പ്രസ്തുത അഹങ്കാരം നശിക്കുന്നതുവരെ അവ നിലനില്ക്കുകയും ചെയ്യും. അതിനാൽ അഹങ്കാരത്തെ എത്രവേഗം കഴിയുമോ അത്രയും വേഗം അകറേറണ്ടതാണ്.

സദൈകരൂപസ്യ ചിദാത്മനോ വിഭോ-
രാനന്ദമൂർത്തേരനവദ്യകീർത്തേഃ
നൈവാന്യഥാ ക്വാപ്യവികാരിണസ്തേ
വിനാഹമധ്യാസ മമുഷ്യ സംസൃതിഃ 305

സത്ത്-ചിത്ത്-ആനന്ദസ്വരൂപനായ ആത്മാവ് നിത്യശുദ്ധമുക്തസ്വരൂപനായി എപ്പോഴും എല്ലായിടത്തും വിളങ്ങികൊണ്ടിരിക്കുന്നുവെന്ന് പ്രസിദ്ധമാണ്. അങ്ങനെയുള്ള സച്ചിദാനന്ദാത്മാവിന് സംസാരബന്ധം അഹങ്കാരസംബന്ധംകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടുമുണ്ടാവാൻ വയ്യ. അതിനാൽ അഹങ്കാരം തന്നെ ബന്ധകാരണം.

തസ്മാദഹങ്കാരമിമം സ്വശത്രും
ഭോക്തുർഗളേകണ്ടകവത് പ്രതീതം

വിച്ഛിദ്യ വിജ്ഞാനമഹാസിനാ സ്ഫുടം
ഭുങ്ക്ഷ്വാത്മസാമ്രാജ്യസുഖം യഥേഷ്ടം. 306

അതിനാൽ ആഹാരം കഴിക്കുന്ന ഒരാളുടെ കണ്ഠത്തിൽ തറച്ച മുള്ളുപോലെ അപകടകാരിയായ ശത്രുവാണ് ഈ അഹങ്കാരം. ആത്മജ്ഞാനമാകുന്ന മൂർച്ചയുള്ള വാളുകൊണ്ട് ഇതിനെ വെട്ടി വീഴ്ത്തിയാൽ മാത്രമേ സാധകന് ആത്മാനുഭൂതിയാകുന്ന സാമ്രാജ്യസുഖത്തെ അനുഭവിക്കാൻ കഴിയൂ. നിസ്സംശയമായ ആത്മജ്ഞാനംകൊണ്ട് അഹങ്കാരത്തെ അകറ്റലാണ് സാധകൻെറ മുഖ്യകർത്തവ്യമെന്ന് താല്പര്യം.

തതോ$f$ഹ മാദേർ വിനിവർത്ത്യ വൃത്തിം
സംത്യക്തരാഗഃ പരമാർത്ഥലാഭാത്
തൂഷ്ണിം സമസ്സ്വാത്മസുഖാനുഭൂത്യാ
പൂർണാത്മനാ ബ്രഹ്മണി നിർവ്വികല്പഃ 307

അതുകൊണ്ട് നിസ്സംശയവും പരമാർത്ഥവുമായ ആത്മജ്ഞാനത്തെ സമ്പാദിച്ച് അനാത്മവസ്തുക്കളാവുന്ന ദൃശ്യങ്ങളിലുള്ള സംഗത്തെ അകറ്റി അഹങ്കാരത്തെ നശിപ്പിക്കണം എങ്കിൽ മാത്രമേ സാധകൻ ആത്മാനുഭൂതിരസികനും ജീവന്മുക്തനുമാവാൻ പോകുന്നുള്ളു. ബ്രഹ്മത്തിലുള്ള നിർവ്വികല്പാവസ്ഥതന്നെ ജീവൻമുക്തിയുടെ ലക്ഷണം. അതിനു മുഖ്യമായ തടസ്സം അഹങ്കാരമാണെന്നും അതിനെ അകറ്റേണ്ടതാണെന്നും താല്പര്യം.

സമൂലകൃത്തോ$f$പി മഹാനഹം പുനർ
വ്യൂല്ലേഖിതഃ സ്യാദ്യദി ചേതസാ ക്ഷണം
സഞ്ജീവ്യ വിക്ഷേപശതം കരോതി
നഭസ്വതാ പ്രാവൃഷി വാരിദോ യഥാം. 308

പ്രബലമായ അഹങ്കാരത്തെ നിശ്ശേഷം നശിപ്പിച്ചാൽ മാത്രം പോരാ വീണ്ടും അതുപൊന്താനുള്ള സന്ദർഭം

ഉണ്ടാവാതിരിക്കുകയും വേണം. ഒരു ചെറിയ സന്ദർഭം കിട്ടിയാൽ നശിച്ച അഹങ്കാരം വീണ്ടും പൊന്തി വികസിച്ച് വർഷക്കാലത്തെ ആകാശത്തെ മേഘങ്ങൾ എന്നപോലെ അനവധി വിക്ഷേപങ്ങൾകൊണ്ട് ആത്മാവിനെ മറയ്ക്കും. അതിനാൽ അഹങ്കാരം നിശ്ശേഷം നശിക്കുക മാത്രമല്ല പിന്നീട് പൊന്താതിരിക്കുകയും വേണം.

നിഗൃഹ്യ ശത്രോരഹമോഽവകാശഃ
ക്വചിന്ന ദേയോ വിഷയാനുചിന്തയാ
സ ഏവ സഞ്ജീവനഹേതുരസ്യ
പ്രക്ഷീണജംബീരതരോരിവാംബു. 309

നശിച്ചുകഴിഞ്ഞ അഹങ്കാരമാകുന്ന ശത്രുവിനെ വീണ്ടും ഉജ്ജീവിപ്പിക്കലാണ് വിഷയസേവനം. ഉണങ്ങാൻ തുടങ്ങിയ നാരക വൃക്ഷത്തിന്ന് വെള്ളമൊഴിക്കുന്നതു എപ്രകാരം അതുവീണ്ടും തെഴുക്കാൻകാരണമായിത്തീരുമോ അതുപോലെ പിന്നീടുള്ള വിഷയസേവയും നസിച്ച അഹങ്കാരത്തെ പുനരുജ്ജീവിപ്പിക്കലാണ്. അതിനാൽ സാധകൻ ഒരിക്കലും ആ പ്രവൃത്തിചെയ്യാതെ ജാഗ്രദയായിരിക്കണം.

ദേഹാത്മനാ സംസ്ഥിത ഏവ കാമീ
വിലക്ഷണഃ കാമയിതാ കഥം സ്യാത്
അതോഽർഥ സന്ധാന പരത്വമേവ
ഭേദപ്രസക്ത്യാ ഭവബന്ധഹേതുഃ 310

ശരീരാത്മബുദ്ധിയാണ് വിഷയങ്ങളിൽ ആഗ്രഹമുണ്ടാവാൻ കാരണം, ശരീരത്തിൽനിന്നും വിഷയങ്ങളിൽനിന്നും അതീതനും വിലക്ഷണനുമാണ് ആത്മാവ്. അതിനാൽ ആത്മബോധ മുള്ളവർക്ക് ശരീരാഭിമാനമോ ശരീരാഭിമാനമുള്ളവർക്ക് വിഷയ നിവൃത്തിയോ ഉണ്ടാവാൻ വയ്യ. വ്യത്യസ്തബോധമാണ് സംസാര ബന്ധത്തിന് ഹേതുവെന്ന് ഇതിൽക്കൂടെ മനസ്സിലാക്കാൻ കഴിയും.

കാര്യപ്രവർധനാത് ബീജപ്രവൃദ്ധിഃ പരിദൃശ്യതേ
കാര്യനാശാത് ബീജനാശസ്തസ്മാത് കാര്യം നിരോധയേത്. 311

കാര്യത്തിൻെറ വർദ്ധനവുകൊണ്ട് കാരണത്തിൻെറ വൃദ്ധിയും കാര്യത്തിൻെറ ക്ഷയംകൊണ്ട് കാരണത്തിൻെറ നാശവും സംഭവിക്കും. ഇവിടെ കാര്യം വിഷയസേവയും കാരണം അഹങ്കാരവുമാണ്. വിഷയസേവനംകൊണ്ട് അഹങ്കാരം വർദ്ധിക്കുമെന്നർത്ഥം. അതിനാൽ വിഷയങ്ങളെ അകറ്റി അഹങ്കാരത്തെ നശിപ്പിക്കണമെന്ന് താല്പര്യം.

വാസനാവൃദ്ധിതഃ കാര്യം കാര്യവൃദ്ധ്യാ ച വാസനാ
വർധതേ സർവ്വഥാ പുംസഃ സംസാരോ ന നിവർത്തതേ. 312

വാസനാവൃദ്ധികൊണ്ട് കാര്യവൃദ്ധിയും കാര്യവൃദ്ധികൊണ്ട് വാസനാവൃദ്ധിയും ഒരുപോലെ സംഭവിക്കും. ഈ നിലയ്ക്കു നോക്കുമ്പോൾ ജീവന്ന് സംസാരനിവൃത്തിതന്നെ അസാദ്ധ്യമാണോ എന്നുതോന്നാം. ഇവിടെ വാസനാവൃദ്ധിയെന്നു പറഞ്ഞത് പൂർവ്വവാസനകളുടെ വൃദ്ധിയും കാര്യമെന്ന് പറഞ്ഞത് വിഷയസേവനവുമാണ്. വിഷയസേവനം കൊണ്ട് വാസനകൾ വർദ്ധിക്കുമെന്നു പറഞ്ഞതുപോലെ വിഷയങ്ങളെ അകറ്റിയാൽ വാസനകൾ ക്ഷയിക്കുമെന്നും ധരിക്കണം. ഇതിനെ പ്രകാശിപ്പിക്കാനാണ് ഈ കാര്യം പറഞ്ഞത്.

സംസാരബന്ധവിച്ഛിത്ത്യൈ തദ്ദ്വയം പ്രദഹേദ് യതിഃ
വാസനാവൃദ്ധിരേതാഭ്യാം ചിന്തയാ ക്രിയയാ ബഹിഃ 313

അതിനാൽ സംസാരനിവൃത്തിക്കായിക്കൊണ്ട് യതി വാസനകളെ നിരോധിക്കുകയും വിഷയങ്ങളെ അകറ്റുകയും ചെയ്യണം. വിഷയങ്ങളുടെ അനുഭവത്തേക്കാൾ ശക്തിയേറിയതാണ് അവയുടെ ചിന്തയും അവയോടുള്ള ആഗ്രഹവും. അവ രണ്ടും നിരസിക്കപ്പെട്ടാൽത്തന്നെ വാസനകൾ ക്ഷയിക്കും.

താഭ്യാം പ്രവർധമാനാ സാ സൂതേ സംസൃതിമാത്മനഃ
ത്രയാണാം ച ക്ഷയോപായഃ സർവ്വാവസ്ഥാസു സർവ്വദാ. 314

വിഷയവാസന, വിഷയചിന്ത, വിഷയാനുഭവം ഇവ മൂന്നും ഒരുപോലെ ഒരു യതിക്ക് സംസാരബന്ധത്തെ വർദ്ധിപ്പിച്ചു കൊണ്ടിരിക്കുന്നവയാണ്. ഏതു സമയത്തും അവയെ അകറ്റാനുള്ള ഉപായം ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്തുകൊണ്ടിരിക്കണം.

സർവത്ര സർവതഃ സർവം ബ്രഹ്മമാത്രാവലോകനൈഃ
സദ്ഭാവവാസനാദാർഢ്യാത്തത്ത്രയം ലയമശ്നുതേ. 316

എപ്പോഴും എവിടെയും എന്തിനേയും ബ്രഹ്മമായിത്തന്നെ കാണാൻ പരിശ്രമിക്കുക, മനസ്സിൻെറ വിക്ഷേപസ്വരൂപമായ വിജാതീയവൃത്തിപ്രവാഹത്തെ ഫലപ്രദമാകുംവണ്ണം തടഞ്ഞ് സജാതീയവൃത്തിയെ വളർത്തുക എന്നീ ചര്യകളെകൊണ്ട് വിഷയവാസന, വിഷയചിന്ത, വിഷയാസ്വാദനം ഇവ മൂന്നിനേയും അകറ്റാൻ കഴിയും.

ക്രിയാനാശേ ഭവേൽ ചിന്താനാശോഽസ്മാദ്വാസനാക്ഷയഃ
വാസനാപ്രക്ഷയോ മോക്ഷഃ സാ ജീവന്മുക്തിരിഷ്യതേ. 316

ആചരണം നിർത്തിയാൽ ചിന്തയും നശിക്കും. ചിന്തകളില്ലാതായാൽ വാസനകളും തന്നെത്താൻ നശിക്കും. വാസനാനാശം തന്നെയാണ് ഒരു പ്രകാരത്തിൽ മോക്ഷമെന്നു പറയുന്നത്. വാസനാനാശംതന്നെ ജീവന്മുക്തിയും. അതിനാൽ ചിന്തയും കർമ്മവുമാണ് വാസനകളെ വളർത്തുന്നതെന്നും വാസനകളാണ് സംസാരത്തിൻെറ ബീജങ്ങളെന്നും ബോധിക്കേണ്ടിയിരിക്കുന്നു. അവയെ ആവുന്നത്ര നിരോധിക്കലാണ് സാധകൻെറ മുഖ്യമായ കർത്തവ്യമെന്ന് അർത്ഥം.

സദ്വാസനാസ്ഫൂർത്തി വിജൃംഭണേ സതി
ഹ്യസൗ വിലീനാ ത്വഹമാദിവാസനാ
അതിപ്രകൃഷ്ടാപ്യരുണപ്രഭായാം
വിലീയതേ സാധു യഥാ തമിസ്രാ. 317

വാസനകൾക്ക് സദ്വാസനയെന്നും ദുർവാസനയെന്നും രണ്ട്

അവാന്തരവിഭാഗമുണ്ട്. രണ്ടു പ്രകാരത്തിലുള്ള വാസനകളും ഒരു പ്രകാരത്തിൽ ജീവന്ന് ബന്ധകാരണമാണെങ്കിലും സദ്വാസനകളുടെ വളർച്ച ആശ്വാസകരമാണ്. എന്തു കൊണ്ടെന്നാൽ സദ്വാസനകൾ വളർന്നാൽ അഹങ്കാര മമതാകരണങ്ങൾ ചുരുങ്ങുകയും നശിക്കുകയും ചെയ്യും. ആത്മസാക്ഷാൽക്കാരത്തിൻെറ മുന്നോടിയാണ് പ്രസ്തുത അനുഭവം. ആദിത്യ ഉദയത്തിനുമുമ്പുള്ള അരുണോദയംതന്നെ തമസ്സിനെ അകറ്റുന്നതുപോലെ അഹന്താമമതകളുടെ നാശം തന്നെ ജീവന്മുക്തി അനുഭൂതിക്ക് കാരണമായിത്തീരും.

തമസ്തമഃ കാര്യമനർത്ഥജാലം
ന ദൃശ്യതേ സത്യുദിതേ ദിനേശേ
തഥാദ്വയാനന്ദരസാനുഭൂതൗ
നൈവാസ്തിബന്ധോ ന ച ദുഃഖഗന്ധഃ 318

ആദിത്യോദയത്തിൽ ഇരുട്ടും, ഇരുട്ട് ഹേതുവായിട്ടുള്ള അനുഭവങ്ങളും ഇല്ലാതാവുന്നതുപോലെയാണ് ആത്മാനുഭവ ത്തിൽ അദ്വയാനന്ദത്തിൻെറ അനുഭൂതിയിൽ ബന്ധദുഃഖാദികൾ ഇല്ലാതായിത്തീരുന്നത്. ആത്മാനുഭവത്തിൻെറ അഭാവമാണ് സംസാരാനുഭവത്തിൻെറ കാരണമെന്നും ആത്മാനുഭവത്തിൽ അത് നിശ്ശേഷം നശിക്കുമെന്നും അർത്ഥം.

ദൃശ്യം പ്രതീതം പ്രവിലാപയൻ സൻ
സന്മാത്രമാനന്ദഘനം വിഭാവയൻ
സമാഹിതഃ സൻ ബഹിരന്തരം വാ
കാലം നയേഥാഃ സതി കർമ്മബന്ധേ. 319

അകത്തും പുറത്തുമുള്ള പ്രതീതിമാത്രസ്വരൂപങ്ങളായ ദൃശ്യങ്ങളെ മുഴുവൻ ലയിപ്പിച്ച് അഖണ്ഡസച്ചിദാനന്ദാകാര മായി ആനന്ദഘനസ്വരൂപമായി വിജ്ഞാനമയമായ ആത്മ സ്വരൂപത്തെ മാത്രം എപ്പോഴും സ്മരിച്ചുംകൊണ്ട് സമാധി പരിശീലനം ചെയ്തുകൊണ്ടിരിക്കണം. കർമ്മബന്ധംകൊണ്ട്

ജീവിതം നിലനിൽക്കുന്നേടത്തോളം കാലം ഇങ്ങനെ പരിശീലിക്കുന്ന സാധകൻ അന്ത്യത്തിൽ പരമഗതിയെ പ്രാപിക്കും.

പ്രമാദോ ബ്രഹ്മനിഷ്ഠായാം ന കർത്തവ്യഃ കദാചന
പ്രമാദോ മൃത്യുരിത്യാഹ ഭഗവാൻബ്രഹ്മണഃ സുതഃ 320

മുൻശ്ലോകത്തിൽ വിവരിച്ച പ്രകാരമുള്ള സമാധി പരിശീലനത്തിൽ സാധകൻ അല്പംപോലും ഉദാസീനനാവരുത്. സമാധിപരിശീലനത്തിലുള്ള ഔദാസീന്യമാണ് ഒരുപ്രകാരത്തിൽ മൃത്യുവെന്ന് പറയേണ്ടത് എന്ന് സനൽകുമാരമഹർഷിപോലും പറഞ്ഞിരിക്കുന്നു. അതിനാൽ സാധകൻ ബ്രഹ്മനിഷ്ഠക്ക് ഒരിക്കലും ഭംഗം വരുത്താതിരിക്കാൻ ശ്രദ്ധിക്കണം.

ന പ്രമാദാദനർത്ഥോഽന്യോ ജ്ഞാനിനഃ സ്വസ്വരൂപതഃ
തതോമോഹസ്തതോഽഹംധീസ്തതോ ബന്ധസ്തതോ വ്യഥാ. 321

ജ്ഞാനസമ്പന്നനായ സാധകൻ ബ്രഹ്മനിഷ്ഠക്ക് ഒരിക്കലും ഭംഗം വരുത്തരുതെന്ന് സൂചിപ്പിച്ചുവല്ലോ. പ്രമാദംകൊണ്ട് പലപ്പോഴും ബ്രഹ്മനിഷ്ഠക്ക് ഭംഗം വരുത്തുന്നു എന്നുവന്നാൽ മോഹവും അഹങ്കാരവും ബന്ധവും അതു ഹേതുവായിട്ടുള്ള ദുഃഖങ്ങളും എല്ലാം വീണ്ടും വന്നുചേരും. അതിനാൽ സാധനാകാലം കഴിയുന്നതുവരെയും സാധകൻ നിഷ്ഠയിൽ ജാഗരൂകനായിരിക്കണം.

വിഷയാഭിമുഖം ദൃഷ്ട്വാ വിദ്വാംസമപി വിസ്മൃതിഃ
വിക്ഷേപയതി ധീദോഷൈർയോഷാ ജാരമിവ പ്രിയം. 322

കൂടാതെ നിഷ്ഠാസമയത്തോ മറ്റു സമയങ്ങളിലോ എപ്പോഴും സാധകൻെറ ബുദ്ധി വിഷയത്തിന്ന് അഭിമുഖമായിത്തീരരുത്. തനിക്ക് ജ്ഞാനമുണ്ട് വിഷയം തന്നെ ബാധിക്കില്ല എന്നെല്ലാം തോന്നിയാലും വിഷയത്തോടുള്ള ആഭിമുഖ്യം വിവേകത്തെ നഷ്ടപ്പെടുത്തി സാധകനെ സംസാരത്തിൽ

വീഴ്ത്തുകതന്നെ ചെയ്യുമെന്ന് ഓർമ്മിക്കണം. കുലടാ തന്റെ ഇഷ്ടജാരനെ ഭ്രമിപ്പിക്കുംപോലെ.

യഥാപകൃഷ്ടം ശൈവാലം ക്ഷണമാത്രം ന തിഷ്ഠതി
ആവൃണോതി തഥാ മായാ പ്രാജ്ഞാം വാപി പരാങ്മുഖം. 323

കുളത്തിലെ ചണ്ടി രണ്ട് കൈകളെകൊണ്ട് നീക്കിയാലും കുറച്ച് സമയംപോലും നീങ്ങിനില്ക്കാതെ പെട്ടെന്നുവന്ന് വെള്ളത്തെ മൂടുന്നത് എപ്രകാരമോ അതുപോലെ മായയും എപ്പോഴും ബുദ്ധിയെ മറച്ചുകൊണ്ടിരിക്കും. വിദ്വാനായാലും അതിന്ന് കുറവൊന്നുമില്ല. അതിനാൽ വിഷയാഭിമുഖം ഉണ്ടാവാതിരിക്കാൻ എപ്പോഴും ശ്രമിക്കേണ്ടതാണ്.

ലക്ഷ്യച്യുതം ചേദ്യദി ചിത്തമീഷദ്-
ബഹിർമ്മുഖം സന്നിപതേത്തതസ്തതഃ
പ്രമാദതഃ പ്രച്യുതകേലികന്ദുകഃ
സോപാനപങ്ക്തൗ പതിതോ യഥാ തഥാ. 324

മനസ്സ് ലക്ഷ്യത്തെ വിട്ട് ഒരു നിമിഷനേരം തെറ്റിയാൽ മതി കളിച്ചുകൊണ്ടിരിക്കുന്ന പന്ത് കോവണിപ്പടിയിൽ വീണാൽ എപ്രകാരമാണോ താഴോട്ട് താഴോട്ട് പതിക്കുന്നത് അതുപോലെ ചിത്തവും താഴോട്ട് പതിച്ചുകൊള്ളുകയും ചെയ്യുന്നു. അതിനാൽ എപ്പോഴും ചിത്തം ലക്ഷ്യത്തിൽനിന്ന് മാറിപോകാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

വിഷയേഷ്വാവിശച്ചേതഃ സങ്കല്പയതി തദ്ഗുണാൻ
സമ്യക്സങ്കല്പനാത് കാമഃ കാമാത്പുംസഃ പ്രവർത്തനം. 325

വിഷയങ്ങളിൽ മനസ്സ് പതിക്കാൻ ഇടവന്നാൽ അതാതു വിഷയങ്ങളുടെ ഗുണങ്ങളെ സങ്കല്പിക്കാൻ തുടങ്ങും. സങ്കല്പം വളർന്നാൽ ആഗ്രഹവും ആഗ്രഹംകൊണ്ട് പ്രവൃത്തിയും സംഭവിക്കുകയും ചെയ്യും. അതിനാൽ ചിത്തം ലക്ഷ്യത്തെ വിട്ടുമാറാനോ വിഷയത്തിലേക്ക് ഇറങ്ങാനോ ഇടവരാതെ ഇരിക്കേണ്ടതാണ്.

തതഃസ്വരൂപവിഭ്രംശോ വിഭ്രഷ്ടസ്തു പതത്യധഃ
പതിതസ്യ വിനാ നാശം പുനർനാരോഹ ഈക്ഷ്യതേ
സങ്കല്പം വർജ്ജയേത്തസ്മാത് സർവ്വാനർത്ഥസ്യ കാരണം 326

വിഷയപ്രവൃത്തികൊണ്ട് ലക്ഷ്യമായ സ്വരൂപത്തിൽനിന്ന് ഭ്രംശവും ഭ്രംശംകൊണ്ട് അധഃപതനവും സംഭവിക്കും. അധഃപതിച്ചൊരാൾക്ക് നാശമല്ലാതെ പുനരാരോഹം സംഭവിക്കാൻ വിഷമമാണ്. അതിനാൽ സർവ്വ അനർത്ഥങ്ങൾക്കും കാരണമായ സങ്കല്പത്തെ സാധകൻ സർവ്വഥാ വർജ്ജിക്കേണ്ടതാണ്.

അതഃ പ്രമാദാന്ന പരോഽസ്തി മൃത്യുർ-
വിവേകിനോ ബ്രഹ്മവിദഃ സമാധൗ
സമാഹിതഃ സിദ്ധിമുപൈതി സമ്യക്
സമാഹിതാത്മാ ഭവ സാവധാനഃ 327

അതിനാൽ ബ്രഹ്മജ്ഞാനസമ്പന്നനായ വിവേകിക്ക് ലക്ഷ്യഭ്രംശമാവുന്ന പ്രമാദത്തിൽനിന്നന്യമായി മറ്റൊരു മൃത്യുവില്ലെന്ന് പറയണം. മൃത്യുതന്നെയാണ് പ്രമാദം. സമാധിയിൽത്തന്നെ മുഴുകിയിരിക്കുന്ന സാധകൻ കാലംകൊണ്ട് ശരിയാംവണ്ണം ആത്മസിദ്ധിയെ പ്രാപിക്കുന്നു. അതിനാൽ സാവകാശത്തിൽ സമാധിനിഷ്ഠയെ പരിപാലിച്ചുകൊണ്ടിരിക്കയാണ് വേണ്ടത്.

ജീവതോ യസ്യ കൈവല്യം
വിദേഹേ സ ച കേവലഃ
യത്കിഞ്ചിത്പശ്യതോ ഭേദം
ഭയം ബ്രൂതേ യജുഃശ്രുതിഃ 328

ജീവിച്ചിരിക്കുമ്പോൾതന്നെ ഒരാൾ കൈവല്യത്തെ സാധിക്കേണ്ടതാണ്. മരണാനന്തരം സാധിക്കുമെന്ന് വിചാരിച്ച് അലസനായി ഇരിക്കുകയല്ല വേണ്ടത്. ജീവിച്ചിരിക്കുമ്പോൾത്തന്നെ കൈവല്യം സാധിച്ച ഒരാൾക്കാണ് മരണാനന്തരവും കേവലാനുഭൂതി ഉണ്ടാവുന്നത്. കേവലഭാവത്തിന്ന് തടസ്സമാ

യി ജീവിച്ചിരിക്കുമ്പോൾത്തന്നെ ഭേദഭാവം നിലനില്ക്കുന്നുവെങ്കിൽ മരണാനന്തരം ആ ജീവന്ന് ഭയമുണ്ടാവുമെന്ന് തൈത്തിരീയശ്രുതി പറയുന്നുണ്ട്.

യദാ കദാ വാപി വിപശ്ചിദേഷ
ബ്രഹ്മണ്യനന്തേfപ്യണുമാത്രഭേദം
പശ്യത്യഥാമുഷ്യ ഭയം തദൈവ
യദ്വീക്ഷിതം ഭിന്നതയാ പ്രമാദാത്. 329

വിദ്വാനായ മഹാത്മാവ് എപ്പോഴെങ്കിലും പ്രമാദംകൊണ്ടോ വാസനാവിശ്ലേഷംകൊണ്ടോ അനന്തവും അഖണ്ഡവുമായ ബ്രഹ്മതത്വത്തിൽ അല്പമായിട്ടെങ്കിലും ഭേദത്തെ കാണുന്നുവെങ്കിൽ ആ ഭേദഭാവംതന്നെ അദ്ദേഹത്തിന്ന് ഭയകാരണമായിത്തീരാം.

ശ്രുതിസ്മൃതിന്യായ ശതൈർനിഷിദ്ധേ
ദൃശ്യേfത്ര യഃ സ്വാത്മമതിം കരോതി
ഉപൈതി ദുഃഖോപരി ദുഃഖജാതം
നിഷിദ്ധകർത്താ സ മലിമ്ലുചോ യഥാ. 330

ശ്രുതികളാലും സ്മൃതികളാലും ന്യായശാസ്ത്രത്താലും മറ്റു അനേകം ശാസ്ത്രങ്ങളാലും നിഷേധിക്കപ്പെട്ട ശരീരാദി ദൃശ്യങ്ങളിൽ ആരാണോ 'ഞാൻ' എന്നും 'എൻെറ'തെന്നുമുള്ള ആത്മബുദ്ധിയെ വളർത്തുന്നത് അങ്ങനെയുള്ളൊരാൾ നിഷിദ്ധങ്ങളായ മോഷണാദികുറ്റങ്ങൾ ചെയ്തവനെന്നപോലെ ദുഃഖത്തിനുമേൽ ദുഃഖത്തെ അനുഭവിക്കേണ്ടതായി വരുന്നു.

സത്യാഭിസന്ധാനരതോ വിമുക്തോ
മഹത്ത്വമാത്മീയമുപൈതി നിത്യം
മിഥ്യാഭിസന്ധാനരതസ്തു നശ്യേദ്
ദൃഷ്ടം തദേതദ്യദചൗരചൗരയോഃ 331

ബ്രഹ്മം സത്യവും ജഗത്ത് മിഥ്യയുമാണ്. മിഥ്യയായ ജഗത്തിനെ എപ്പോഴും അനുസന്ധാനം ചെയ്യുന്ന ഒരാൾക്ക്

മിഥ്യാനുഭവമല്ലാതെ സത്യാനുഭവമുണ്ടാവാൻ വയ്യ. അതിനാൽ എപ്പോഴും ആത്മാവിനെ അനുസന്ധാനം ചെയ്തുകൊണ്ടിരിക്കുന്ന സാധകൻ അപ്രമേയമായ ആത്മപ്രഭാവത്തേയും എപ്പോഴും പ്രപഞ്ചത്തെ അനുസന്ധാനം ചെയ്തുകൊണ്ടിരിക്കുന്ന മൂഢൻ ബന്ധദുഃഖഅജ്ഞാനങ്ങളേയും ജനനമരണങ്ങളെയും അനുഭവിക്കുന്നു. കള്ളനും സത്യവാനും തമ്മിൽ എത്ര വ്യത്യാസമുണ്ടോ അത്രയും വ്യത്യാസമുണ്ട് ആത്മോപാസകനും വിഷയോപാസകനും തമ്മിൽ എന്നു പറഞ്ഞാൽ തെറ്റില്ല.

യതിരസദനുസന്ധിം ബന്ധഹേതും വിഹായ
സ്വയമയമഹമസ്മീത്യാത്മ ദൃഷ്ട്യൈവ തിഷ്ഠേത്
സുഖയതി നനു നിഷ്ഠാ ബ്രഹ്മണി സ്വാനുഭൂത്യാ
ഹരതി പരമവിദ്യാകാര്യദുഃഖം പ്രതീതം. 332

യമനിയമങ്ങളും ശമദമങ്ങളുമുള്ള ജ്ഞാനസമ്പന്നനായ സന്ന്യാസി ബന്ധകാരണമായ സംസാരദൃശ്യങ്ങളെ സ്മരിക്ക പോലും ചെയ്യാതെ എപ്പോഴും അപ്രമേയവും സത്താമാത്രവും സച്ചിദാനന്ദാകാരവുമായ ആത്മസ്വരൂപത്തെ താനെന്ന് ബോധിച്ചുപാസിക്കുന്നു. സ്വാനുഭൂതിയോടുകൂടിയ പ്രസ്തുത ബ്രഹ്മനിഷ്ഠ അദ്ദേഹത്തെ അത്യന്തസുഖാനുഭവത്തിലേക്ക് നയിക്കുകയും അവിദ്യാകാര്യവും ദുഃഖപൂർണ്ണവുമായ പ്രപഞ്ചത്തിൽനിന്ന് നിവർത്തിപ്പിക്കുകയും ചെയ്യുന്നു. അതിനാൽ എപ്പോഴും ആത്മാനുസന്ധാനം ഉള്ള ഒരാൾക്കു മാത്രമേ പ്രപഞ്ചനിവൃത്തിയും ആത്മപ്രാപ്തിയുമുണ്ടാവൂ എന്നർത്ഥം.

ബാഹ്യാനുസന്ധിഃ പരിവർധയേത്ഫലം
ദുർവാസനാമേവ തതസ്തതോഽധികാം
ജ്ഞാത്വാ വിവേകൈഃ പരിഹൃത്യ ബാഹ്യം
സ്വാത്മാനുസന്ധിം വിദധീത നിത്യം. 333

ബാഹ്യപ്രപഞ്ചത്തെത്തന്നെ എപ്പോഴും സ്മരിച്ചുകൊണ്ടും

അതിൽത്തന്നെ രമിച്ചുകൊണ്ടും കഴിയുന്നൊരാൾക്ക് ദുർവ്വാസനകൾ വർദ്ധിക്കലാണ് ഫലം. ദുർവ്വാസനകളെക്കൊണ്ട് വീണ്ടും വീണ്ടും ജന്മമൃത്യുക്കളും സംഭവിച്ചുകൊണ്ടിരിക്കും. ഇതാർക്കും ഇഷ്ടമുള്ള കാര്യമല്ല. അതിനാൽ ഈ പരമാർത്ഥത്തെ വിവേകം കൊണ്ടറിഞ്ഞ് എപ്പോഴും പ്രജ്ഞയെ പ്രപഞ്ചത്തിൽ നിന്ന് വിടർത്തി ആത്മാവിൽ ദൃഢപ്പെടുത്തേണ്ടതാണ്.

ബാഹ്യേ നിരുദ്ധേ മനസഃ പ്രസന്നതാ
മനഃപ്രസാദേ പരമാത്മദർശനം
തസ്മിൻ സുദൃഷ്ടേ ഭവബന്ധനാശോ
ബഹിർനിരോധഃ പദവീ വിമുക്തേഃ. 334

അനാത്മദൃശ്യങ്ങളെ മുഴുവൻ വിസ്മരിക്കാൻ കഴിഞ്ഞാൽ ത്തന്നെ മനസ്സ് പ്രസന്നവും സന്തുഷ്ടവുമായിത്തീരും. സന്തുഷ്ടവും പ്രസന്നവുമായിരിക്കുന്ന മനസ്സിൽനിന്ന് വിദൂരത്തല്ല ആത്മദർശനം. അതിനാൽ അനാത്മചിന്തയും അനാത്മവസ്തുക്കളിലുള്ള സംശയവുമാണ് പ്രജ്ഞയെ ആത്മാവിൽനിന്ന് അകറ്റികൊണ്ട് പോവുന്നത്. അതിനെവിട്ട് പ്രജ്ഞ ആത്മാവിൽ സുദൃഢമായിക്കഴിഞ്ഞാൽ സംസാര നിവൃത്തിയും ആത്മപ്രാപ്തിയും സുലഭമായെന്ന് പറയാം.

കഃ പണ്ഡിതഃസൻ സദസദ്വിവേകീ
ശ്രുതിപ്രമാണഃ പരമാർത്ഥദർശീ
ജാനൻ ഹി കുര്യാദസതോƒവലംബം
സ്വപാതഹേതോഃ ശിശുവന്മുമുക്ഷുഃ ? 335

താൻ കഴിക്കുന്നത് വിഷമാണെന്ന് ബോദ്ധ്യമായാൽ ജീവിതത്തിൽ ആശയുള്ള ഏതൊരാളും അതുകഴിക്കാറില്ല. അതുപോലെ സത്യാസത്യങ്ങളെ അല്ലെങ്കിൽ ആത്മാനാത്മാക്കളെ തിരിച്ചറിയുന്ന പണ്ഡിതനായ മുമുക്ഷു ഒരിക്കലും തൻെറ നാശത്തിന്നു കാരണമായ അനാത്മചിന്തയേയോ അനാത്മ

സംഗത്തേയോ വളർത്തില്ല. മറിച്ച് ആത്മാനുസന്ധാനത്തേയും ആത്മാനുസംഗത്തേയും വളർത്തുകയും ചെയ്യും. സംസാരനിവൃത്തിക്കും മുക്തിക്കുമുള്ള ഹേതു അതാണെന്ന് പറയുകയും വേണം.

ദേഹാദിസംസക്തി മതോ ന മുക്തിഃ
മുക്തസ്യ ദേഹാദ്യഭിമത്യഭാവഃ
സുപ്തസ്യ നോ ജാഗരണം ന ജാഗ്രതഃ
സ്വപ്നസ്തയോർഭിന്ന ഗുണാശ്രയത്വാത്. 336

ശരീരാഭിമാനിയായ മൂഢന് ഒരിക്കലും മുക്തിക്കധികാരമില്ല. എന്തുകൊണ്ടെന്നാൽ ശരീരം അനാത്മാവും ജഡവും അസത്തുമാണ്. ഇങ്ങനെയുള്ള മാംസപിണ്ഡമാണ് താനെന്ന് ബോധിക്കുന്ന ഒരാൾക്ക് ആത്മാനുഭൂതിയെങ്ങിനെയുണ്ടാവും ? അതുപോലെ മുക്തിക്കാധികാരിയായ ഒരാൾക്ക് ശരീരത്തിൽ താനെന്നഭിമാനമുണ്ടാവുകയുമില്ല. താൻ ആത്മാവാണെന്ന് ബോധമുള്ള ആൾക്കാണ് മുക്തിക്കധികാരം. അങ്ങനെയുള്ള ഒരാൾ ഒരിക്കലും താൻ ശരീരമാണെന്ന് അഭിമാനിക്കയുമില്ല. ഉറങ്ങിക്കിടക്കുന്ന ഒരാൾക്ക് ജാഗ്രദാവസ്ഥയോ ഉണർന്നിരിക്കുന്ന ഒരാൾക്ക് സുഷുപ്തിയോ ഉണ്ടാവാൻ വയ്യ. അതുപോലെതന്നെയാണ് ജ്ഞാനാജ്ഞാനങ്ങളുടെയും കഥ.

അന്തർബഹിഃ സ്വം സ്ഥിരജംഗമേഷു
ജ്ഞാനാത്മനാധാരതയാ വിലോക്യ
ത്യക്താഖിലോപാധിരഖണ്ഡരൂപഃ
പൂർണ്ണാത്മനാ യഃ സ്ഥിത ഏവ മുക്തഃ 337

ജഗത്തിൽ സർവ്വ ചരാചരങ്ങളാകുന്ന ജീവരാശികളുടെയും അകത്തും പുറത്തുമെന്നുവേണ്ട, എല്ലായിടത്തും ഏതൊരു സച്ചിദാനന്ദചൈതന്യം നിറഞ്ഞിരിക്കുന്നുവോ ഏതൊരു അപരിച്ഛിന്നചൈതന്യം സർവ്വത്തിനും ആശ്രയമായിരിക്കുന്നുവോ ഏതൊരു ചൈതന്യത്തിൽ എല്ലാം വിളങ്ങുന്നുവോ

ആ സച്ചിദാനന്ദാകാരമായ നിത്യശുദ്ധബ്രഹ്മമാണ് താനെന്ന് ബോധിച്ച് സർവ്വോപാധികളേയും തള്ളിക്കളഞ്ഞ് സ്വസ്വരൂപാനുഭൂതിയിൽ മുഴുകിയിരിക്കുന്ന മഹാത്മാവാണ് മുക്തിക്കധികാരിയായിട്ടിരിക്കുന്നത്.

സർവ്വാത്മനാ ബന്ധ വിമുക്തി ഹേതുഃ
സർവ്വാത്മഭാവാന്ന പരോ*f*സ്തി കശ്ചിത്
ദൃശ്യാഗ്രഹേ സത്യുപപദ്യതേ*f*സൗ
സർവ്വാത്മഭാവോ*f*സ്യ സദാത്മനിഷ്ഠയാ. 338

എല്ലാ പ്രകാരത്തിലും ബന്ധനിവൃത്തിക്കുള്ള ഏക ഹേതു ബ്രഹ്മത്തിൻെറ ആത്മാവിൻെറ സർവാത്മഭാവത്തെ അറിഞ്ഞ് അതിൽത്തന്നെ നിഷ്ഠയോടെ ഇരിക്കലാണ്. ദൃശ്യങ്ങളെ എപ്പോഴും നിരസിച്ചുകൊണ്ടും സർവ്വാത്മഭാവത്തെ എപ്പോഴും വളർത്തിക്കൊണ്ടും ഇരിക്കുന്ന ഒരാൾ കാലംകൊണ്ട് മുക്തനായിത്തീരും.

ദൃശ്യസ്യാഗ്രഹണം കഥം നു ഘടതേ
ദേഹാത്മനാ തിഷ്ഠതോ
ബാഹ്യാർത്ഥാനുഭവ പ്രസക്ത മനസ
സ്തത്തത്ക്രിയാം കുർവതഃ
സന്ന്യസ്താഖില ധർമ്മകർമ്മവിഷയൈർ-
നിത്യാത്മനിഷ്ഠാപരൈ-
സ്തത്ത്വജ്ഞൈഃ കരണീയമാത്മനി സദാ-
നന്ദേച്ഛുഭിർയത്നതഃ. 339

ശരീരത്തെ താനായും തൻെറതായും അഭിമാനിച്ചുകൊണ്ടും ലോകവ്യവഹാരത്തിൽ മുഴുകിയും ലോകപദാർത്ഥങ്ങളെ ആഗ്രഹിച്ചും അനുഭവിച്ചും കഴിഞ്ഞുകൂടുന്ന ഒരു മൂഢന്ന് ഒരിക്കലും ദൃശ്യനിരോധം സാദ്ധ്യമല്ലെന്ന് പറയണം. ശരീരം തന്നെ ഒരു ദൃശ്യമാണല്ലോ. അതുപോലെ ലോക

പദാർത്ഥങ്ങളെല്ലാം ദൃശ്യങ്ങളാണ്. അവയെയെല്ലാം സത്യമായി കണ്ടുകൊണ്ടും അനുഭവിച്ചുകൊണ്ടും കഴിയുന്നവനാണ് മൂഢൻ. അങ്ങനെയുള്ള ഒരാൾക്ക് ദൃശ്യനിരോധം സാദ്ധ്യമല്ലെന്നുതന്നെ പറയണം. ദൃശ്യനിരോധമില്ലാത്ത ഒരാൾക്ക് മോക്ഷാനുഭവവും ഉണ്ടാവാൻ വഴിയില്ല. അതിനാൽ എല്ലാവിധ കർമ്മങ്ങളേയും ധർമ്മങ്ങളേയും വിഷയങ്ങളേയും സമ്പൂർണ്ണമാകുംവണ്ണം നിഷേധിച്ച് നിത്യാനന്ദസ്വരൂപമായിരിക്കുന്ന ആത്മാവിൽ എപ്പോഴും നിഷ്ഠയോടുകൂടി ഇരിക്കുന്ന ജ്ഞാനിയാണ് മുക്തിക്കധിക്കരിയായിട്ടിരിക്കുന്നത്. അങ്ങനെയുള്ള ജ്ഞാനി കാലംകൊണ്ട് തൻെറ സമ്പൂർണ്ണവിരക്തിയാലും ആത്മൈകനിഷ്ഠയാലും മുക്തിനായിത്തീരുകയും ചെയ്യും.

സർവാത്മ്യസിദ്ധയേ ഭിക്ഷോഃ കൃതശ്രവണ കർമ്മണഃ
സമാധിം വിദധാത്യേഷാ ശാന്തോ ദാന്ത ഇതിശ്രുതിഃ 340

സ്വാനുഭൂതി രസികനായ ആചാര്യൻെറ മുഖത്തിൽ നിന്ന് ശരിയായ ശ്രവണം സിദ്ധിച്ച മുമുക്ഷു സർവ്വാത്മഭാവത്തെ സാധിക്കാനായി നിരന്തരം സമാധിപരിശീലനം ചെയ്തുകൊണ്ടിരിക്കണം. ശ്രവണത്തിൻെറ പരമ ഫലമായ നിദിധ്യാസവും ഇതുതന്നെയാണ്. സമാധി പരിശീലനത്താൽ കാലംകൊണ്ട് സർവാത്മഭാവം അനുഭവപ്പെടുകയും ചെയ്യും. 'ശാന്തോ ദാന്ത' എന്നാരംഭിക്കുന്ന ശ്രുതിവാക്യവും ഇതേ തത്വത്തെത്തന്നെയാണ് പ്രതിപാദിക്കുന്നത്.

ആരൂഢശക്തേരഹമോ വിനാശഃ
കർത്തും ന ശക്യഃ സഹസാപി പണ്ഡിതൈഃ
യേ നിർവികല്പാഖ്യസമാധി നിശ്ചലാ-
സ്താനന്തരാനന്തഭവാ ഹി വാസനാഃ 341

ശക്തിയേറിയ ഒന്നാണ് അഹങ്കാരം. വിദ്വാന്മാർക്ക്പോലും അതിനെ എളുപ്പത്തിൽ നശിപ്പിക്കാൻ സാധിക്കാറില്ല. ആ സ്ഥിതിക്ക് മറ്റുള്ളവരുടെ കഥ പറയേണ്ടതില്ലല്ലോ. നിർവ്വികല്പ

സമാധിയിൽ മാത്രമാണ് അഹങ്കാരം നിശ്ശേഷവും നശിക്കുന്നത്. എന്തുകൊണ്ടെന്നാൽ വാസനകളാണ് അഹങ്കാരത്തിൻെറ ആണിവേര്. അവയാകട്ടെ നിർവികല്പസമാധിയിലല്ലാതെ മറ്റൊരു പ്രകാരത്തിലും നശിക്കുകയുമില്ല. അതിനാൽ അല്പ സമയമെങ്കിലും നിർവികല്പസമാധി കിട്ടിയ ഒരാൾക്ക് മാത്രമേ അഹങ്കാരം നിശ്ശേഷം നശിക്കുകയുള്ളു. അതിനാൽ സമാധി പരിശീലനം മുമുക്ഷുവിന് ഒഴിവാക്കാൻ പാടില്ലാത്ത ഒന്നാണെന്ന അർത്ഥം.

അഹംബുദ്ധ്യൈവ മോഹിന്യാ
യോജയിത്വാ വൃതേർ ബലാത്
വിക്ഷേപശക്തിഃ പുരുഷം
വിക്ഷേപയതി തദ്ഗുണൈഃ 342

തമസ്സും രജസ്സുമാകുന്ന രണ്ടു ഗുണങ്ങളുടെ പ്രബലങ്ങളായ ശക്തികളാണ് ആവരണവും വിക്ഷേപവും. ആവരണശക്തി സത്യമായ ആത്മാവിനെ മറച്ച് ജീവനെ അഹങ്കാരമാകുന്ന മോഹിനിയോട് കൂട്ടി യോജിപ്പിക്കുന്നു. പ്രസ്തുത അഹങ്കാര മാകട്ടെ വിക്ഷേപശക്തിയുടെ സഹായത്തോടെ ജീവനെ സർവ്വ വസ്തുക്കളിലും ബന്ധിക്കുകയും ചെയ്യുന്നു.

കാമിയായ പുരുഷനെ സൗഭാഗ്യവതിയായ ഒരു വേശ്യക്ക് എങ്ങനെയൊക്കെ വേണമെങ്കിലും പ്രവർത്തിപ്പിക്കാൻ കഴി യുമല്ലോ. അതുപോലെയാണ് അഹങ്കാരം ജീവനെ വിക്ഷേപശക്തി കൊണ്ട് മോഹിപ്പിക്കുകയും ബന്ധിക്കുക യും ചെയ്യുന്നത്.

വിക്ഷേപശക്തി വിജയോ വിഷമോ വിധാതും
നിശ്ശേഷമാവരണ ശക്തിനിവൃത്തിഭാവേ
ദൃഗ്ദൃശ്യയോഃ സ്ഫുടപയോ ജലവദ്വിഭാഗേ
നശ്യേത്തദാവരണമാത്മനി ച സ്വഭാവാത്

നിഃസംശയേന ഭവതി പ്രതിബന്ധ ശൂന്യോ
വിക്ഷേപണം ന ഹിതദാ യതി ചേൻമൃഷാർത്ഥേ. 343

ആരരണശക്തിയെ ഫലപ്രദമാകുംവണ്ണം നിരോധിക്കാതെ ആർക്കും വിക്ഷേപശക്തിയെ ജയിക്കാൻ സാദ്ധ്യമല്ല. കയറിനെ കയറെന്നറിയാതെ കയറിൽ തോന്നപ്പെട്ട പാമ്പ് ഇല്ലാതാവാൻ വയ്യല്ലോ. അതുപോലെയാണ് വിക്ഷേപാവരണങ്ങളുടെ അവസ്ഥ അവ രണ്ടും ഒന്നിച്ച് കൂടിച്ചേർന്നിരിക്കയാണ്. വിക്ഷേപത്തിന് ആവരണവും ആവരണത്തിന്ന് വിക്ഷേപവും കാരണമാണെന്ന് പറയാം. പാലും വെള്ളവുമെന്നപോലെ അവരണ്ടും ഒന്നിച്ച് കൂടിച്ചേർന്നിരിക്കുന്നു. എന്നാൽ പാലിനേയും വെള്ളത്തേയും തിരിച്ചറിഞ്ഞ് വെള്ളത്തെ നീക്കുമ്പോൾ പാല് ശേഷിക്കുമല്ലോ. ഇതുപോലെ ഒന്നിച്ചു കൂടിച്ചേർന്നിരിക്കുന്ന ആത്മാവും അനാത്മാവുമാകുന്ന രണ്ടുസ്വരൂപങ്ങളെ വേർതിരിച്ചറിയുമ്പോൾ അനാത്മാവ് ഇല്ലാതാവുകയും ആത്മാവ് ശേഷിക്കുകയും ചെയ്യും. ഇതുപോലെ ആവരണത്തെ നീക്കി സത്യമായ ആത്മസ്വരൂപത്തെ അറിയുമ്പോൾ വിക്ഷേപം സ്വാഭാവികമായി ഇല്ലാതായിത്തീരും. ഇങ്ങനെ വിക്ഷേപാവരണങ്ങൾ രണ്ടും ഇല്ലാതായിത്തീരുമ്പോൾ ആത്മദർശനവും ആത്മാനുഭൂതിയും ഒരാൾക്ക് പ്രതിബന്ധമില്ലാതെ സാധിക്കുമെന്നത് നിസ്സംശയമാണ്.

സമ്യഗ്വിവേകഃ സ്ഫുടബോധജന്യോ
വിഭജ്യ ദൃഗ്ദൃശ്യപദാർത്ഥതത്ത്വം
ഛിനത്തി മായാകൃതമോഹബന്ധം
യസ്മാദ്വിമുക്തസ്യ പുനർന്ന സംസൃതിഃ. 344

ആത്മാനാത്മാക്കളെ ശരിയാംവണ്ണം തിരിച്ചറിയലാണ് ജ്ഞാനം. കയറിനെ ശരിക്കറിയുമ്പോൾ അതുവരെ അറിയപ്പെട്ടിരുന്ന പാമ്പില്ലാതായിത്തീരുമെന്നത് സ്വാഭാവികമാണ്.

അതുപോലെ ഉള്ളതായ ആത്മാവിനെ അറിയുമ്പോൾ ഇല്ലാത്തതായ അനാത്മാവ് അല്ലെങ്കിൽ ദൃശ്യം സ്വാഭാവികമായും ഇല്ലാത്തതായിത്തീരും. അതോടെ മായയാൽ ചെയ്യപ്പെട്ട മോഹബന്ധം എന്നന്നേക്കുമായി ഇല്ലാതായിത്തീരുന്നു. അങ്ങനെയുള്ള മഹാത്മാവിനെ പിന്നീട് ജന്മമൃത്യുക്കൾ ബാധിക്കുന്നുമില്ല.

പരാവരൈകത്വ വിവേകവഹ്നിർ-
ദഹത്യവിദ്യാഗഹനം ഹ്യശേഷം
കിം സ്യാത് പുനഃ സംസരണസ്യ ബീജ-
മദ്വൈതഭാവം സമുപേയുഷോ$f$സ്യ. 345

ജീവാത്മപരമാത്മ ഐക്യസ്വരൂപമായ പരമജ്ഞാനം ഒരാൾക്ക് സിദ്ധിച്ചാൽ പ്രസ്തുത ജ്ഞാനമാകുന്ന അഗ്നിഅവിദ്യമയമായ കാടിനെ മുഴുവൻ ദഹിപ്പിക്കുകതന്നെ ചെയ്യും. അപ്പോൾ അദ്വൈതമായ അഖണ്ഡജ്ഞാനം ഒന്നുമാത്രമാണ് അദ്ദേഹത്തിലുള്ളതെന്നതിനാൽ സംസാരത്തിൻെറ ബീജം നഷ്ടപ്പെട്ടുവെന്നു പറയണം. അതിനാൽ പിന്നീട് പ്രസ്തുത മഹാത്മാവിൽ ജന്മമൃത്യുസ്വരൂപമായ സംസാരത്തിൻെറ യാതൊരു അങ്കുരവും തെഴുക്കുന്നതുമല്ല. അതിനാൽ അതോടെ ജീവന്മുക്തനായെന്നർത്ഥം.

ആവരണസ്യ നിവൃത്തിർ-
ഭവതിചസമ്യക് പദാർത്ഥ ദർശനതഃ
മിഥ്യാജ്ഞാനവിനാശ-
സ്തദ്വദ്വിക്ഷേപജനിതദുഃഖനിവൃത്തിഃ. 346

വേണ്ടുംവണ്ണം ആത്മവിചാരം ചെയ്ത് വസ്തുവിവേകം സാധിച്ച ഒരാൾക്ക് ആവരണശക്തി നിലനിൽക്കാൻ വയ്യ. ആവരണമെന്നു പറഞ്ഞാൽ മറവെന്നർത്ഥം. മറക്കപ്പെട്ട വസ്തുവായ ആത്മതത്ത്വം പ്രകാശിക്കുമ്പോൾ പിന്നീട് മറവിന്ന് നിലനിൽപുണ്ടാവാൻ വയ്യല്ലോ. ഈ മിഥ്യാവസ്തു ബോധമാണ്

വിക്ഷേപം. സത്യവസ്തു പ്രകാശിക്കുമ്പോൾ മിഥ്യാവസ്തു പ്രകാശിക്കാൻ വയ്യ. അതിനാൽ ആവരണം നീങ്ങിയാൽ വിക്ഷേപം സ്വാഭാവികമായി നശിച്ചുകൊള്ളും. രണ്ടിന്നും കാരണം ആത്മബോധം ഒന്നുതന്നെ.

ഏതത് ത്രിതയം ദൃഷ്ടം
സമ്യഗ്രജ്ജു സ്വരൂപവിജ്ഞാനാത്
തസ്മാദ്വസ്തു സതത്ത്വം
ജ്ഞാതവ്യം ബന്ധമുക്തയേ വിദുഷാ. 347

കയറിൽ കയറെന്ന ബോധമില്ലായ്മ ആവരണവും പാമ്പെന്നതോന്നൽ വിക്ഷേപവുമാണ്. സമ്യക്ബോധമില്ലാത്തതുകൊണ്ടാണ് ഇതുരണ്ടും നിലനില്ക്കുന്നത്. കയറെന്നറിയലാണ് സമ്യക്ബോധം. അതറിയപ്പെടുമ്പോൾ പ്രസ്തുത വിക്ഷേപാവരണങ്ങൾ രണ്ടും ഇല്ലാതായിത്തീരും. അതുപോലെ വസ്തുതത്ത്വമാകുന്ന ആത്മാവിനെ അറിയായ്കയാണ് ആവരണം. ശരീരാദികളെ സത്യബുദ്ധിയോടെ അറിയലാണ് വിക്ഷേപം. താൻ ആത്മാവാണെന്ന സമ്യക്ബോധം ഉണ്ടാകുമ്പോൾ വിക്ഷേപാവരണങ്ങൾ രണ്ടും ഇല്ലാതാവും. അതിനാൽ വസ്തുവിചാരം ചെയ്തു ആത്മബോധം വേണ്ടുംവണ്ണം പ്രകാശിക്കലാണ് സംസാരനിവൃത്തിക്കും ബന്ധനിവൃത്തിക്കും മുഖ്യഹേതുവെന്നു താല്പര്യം.

അയോ*f*ഗ്നിയോഗാദിവ സൽസമന്വയാ
ന്മാത്രാദിരൂപേണ വിജൃംഭതേ ധീഃ
തത്കാര്യമേതദ്ത്രിതയം യതോ മൃഷാ
ദൃഷ്ടം ഭ്രമസ്വപ്നമനോരഥേഷു. 348

തതോവികാരാഃ പ്രകൃതേരഹം മുഖാഃ
ദേഹാവസാനാ വിഷയാശ്ച സർവ്വേ
ക്ഷണേ*f*ന്യഥാ ഭാവിതയാ ഹ്യമീഷാ-
മസത്ത്വമാത്മാ തു കദാപി നാന്യഥാ. 349

അഗ്നിസംബന്ധംകൊണ്ട് ഇരുമ്പിന് പലവിധ മാറ്റങ്ങളുമുണ്ടാവാറുണ്ടെങ്കിലും ഇരുമ്പിന്റെ സമ്പർക്കംകൊണ്ട് അഗ്നിക്ക് യാതൊരു മാറ്റവുമുണ്ടാവാറില്ല. അതുപോലെ ആത്മസംബന്ധം കൊണ്ട് ബുദ്ധിക്ക് പലവിധ മാറ്റങ്ങളുമുണ്ടാകുന്നു. പ്രസ്തുത മാറ്റങ്ങളാണ് ബുദ്ധിയുടെ ഓർമ്മകളും വികാരങ്ങളും വൃത്തികളുമെല്ലാം. അവ സ്വപ്നദൃശ്യങ്ങളെന്നപോലെയോ മനോരാജ്യത്തിലുള്ള ദൃശ്യങ്ങൾ എന്നപോലെയോ ക്ഷണികങ്ങളും അസത്സ്വരൂപങ്ങളുമാണ്. ഭ്രമംകൊണ്ടും പലപ്പോഴും പലതും തോന്നപ്പെടാറുണ്ട്. അവയ്ക്കും സത്യത്വമില്ല. സത്യവസ്തുവിന്ന് ഒരിക്കലും മാറ്റമുണ്ടാവാനും വയ്യ. അതാണ് ആത്മാവിന്ന് എപ്പോഴും മാറ്റമുണ്ടാവാത്തത്. പ്രകൃതി സ്വരൂപങ്ങളാകുന്ന ബുദ്ധിവൃത്തികളിൽ നിന്നാണ് പിന്നീട് പ്രപഞ്ചദൃശ്യങ്ങളെല്ലാമുണ്ടാവുന്നത്. അവയെല്ലാം ക്ഷണികങ്ങൾ ആണെന്നു പറയേണ്ടതില്ലല്ലോ. ശരീരപാതത്തിൽ എല്ലാംതന്നെ നശിക്കുന്നു. എന്നാൽ ആത്മാവിനുമാത്രം എപ്പോഴും ഏതു വിധത്തിലുള്ള മാറ്റവും സംഭവിക്കുന്നില്ല. ഇതിൽനിന്ന് ആത്മാവുമാത്രം സത്യവും മറ്റെല്ലാം മിഥ്യയുമാണെന്ന് തെളിയുന്നുണ്ടല്ലോ. സത്യത്തിന്റെ വിസ്മൃതിയാണ് മിഥ്യയുടെ ഉൽപത്തിക്കും നിലനിൽപ്പിന്നും കാരണം. അതിനാൽ ആത്മാനുഭവത്തിൽ മറ്റെല്ലാം സ്വാഭാവികമായും ഇല്ലാതായിത്തീരുന്നു. ആത്മാവുമാത്രമേ സത്യമായുള്ളുവെന്നും ഇപ്പോഴും ആ സത്യം മാത്രമേ നിലനില്ക്കുന്നുള്ളുവെന്നും ഇതുകൊണ്ട് തെളിയുന്നുണ്ടല്ലോ.

നിത്യാദ്വയാഖണ്ഡചിദേകരൂപോ
ബുദ്ധ്യാദി സാക്ഷീ സദസദ്വിലക്ഷണഃ
അഹംപദ പ്രത്യയലക്ഷിതാർത്ഥഃ
പ്രത്യക്സദാനന്ദ ഘനഃപരാത്മാ. 350

നിത്യവും അദ്വയവും അപരിച്ഛിന്നവും ചൈതന്യമാത്രവും

ഭേദരഹിതവും ബുദ്ധ്യാദി ഉപാധികൾക്ക് സാക്ഷിമാത്രവും സത്തിൽനിന്നും അസത്തിൽനിന്നും അതീതവും ഞാനെന്ന ഭാവത്തിന്ന് പരമാവലംബവും എപ്പോഴും ആനന്ദഘന സ്വരൂപവുമാണ് പ്രത്യഗാത്മാവെന്നറിയപ്പെടുന്ന താൻ, അല്ലെങ്കിൽ ആത്മസ്വരൂപം.

ഇത്ഥം വിപശ്ചിത്സദസദ്വിഭജ്യ
നിശ്ചിത്യ തത്ത്വം നിജബോധദൃഷ്ട്യാ
ജ്ഞാത്വാ സ്വമാത്മാനമഖണ്ഡബോധം
തേഭ്യോ വിമുക്തഃ സ്വയമേവ ശാമ്യതി. 351

ഇപ്രകാരം സത്തായിരിക്കുന്ന പ്രത്യഗാത്മാവിനെയും അസത്തായിരിക്കുന്ന പ്രപഞ്ചത്തേയും തിരിച്ചറിയുന്ന വിദ്വാൻ തൻെറ ബോധദൃഷ്ടികൊണ്ട് സദസത്തുക്കളെ ശരിക്ക് വേർതിരിച്ച് അസത് സ്വരൂപങ്ങളായ പ്രപഞ്ചവസ്തുക്കളെയെല്ലാം തള്ളിക്കളഞ്ഞ് പ്രത്യഗാത്മസ്വരൂപനായി അവസ്ഥിതി ചെയ്യലാണ് നിഷ്ഠ. നിഷ്ഠയിൽ സ്ഥിരത കിട്ടിയ ഒരാൾക്ക് അസത്‌വസ്തുക്കളുടെ സംബന്ധമോ അതുഹേതുവായിട്ടുള്ള ദുഃഖങ്ങളോ പിന്നീടൊരിക്കലും ഉണ്ടാവുന്നതല്ല.

അജ്ഞാനഹൃദയഗ്രന്ഥേർന്നിശ്ശേഷവിലയസ്തദാ
സമാധിനാവികല്പേന യദാദ്വൈതാത്മദർശനം. 352

പറയപ്പെട്ട രൂപത്തിലുള്ള ബ്രഹ്മനിഷ്ഠയെ പാലിക്കുന്ന ഒരാൾക്ക് തൻെറ അജ്ഞാനമാകുന്ന ഹൃദയഗ്രന്ഥി അചിരേണ പൊട്ടിച്ചിതറിപ്പോകും. അതു പൊട്ടിക്കഴിഞ്ഞാൽ അഖണ്ഡാത്മാനുഭൂതിയാകുന്ന നിർവ്വികല്പസമാധിക്ക് തടസ്സമില്ലാതാവുകയും ചെയ്യും.

ത്വമഹമിദമിതീയം കല്പനാ ബുദ്ധിദോഷാത്
പ്രഭവതി പരമാത്മന്യദ്വയേ നിർവിശേഷേ
പ്രവിലസതി സമാധാവസ്യ സർവ്വോ വികല്പോ
വിലയനമുപഗച്ഛേദ്വസ്തുതത്ത്വാവധൃത്യാ. 353

അഖണ്ഡസച്ചിദാനന്ദാകാരമായ അദ്വൈതബ്രഹ്മത്തിൽ ബുദ്ധി ദോഷം ഹേതുവായിട്ട് തോന്നപ്പെടുന്ന കല്പനകളാണ് 'ഞാൻ' 'നീ' 'അത്'' 'ഇത്'' എന്നീ ഭാവങ്ങളെല്ലാം. നിർവ്വികല്പ സമാധിയിൽ അവയെല്ലാം ലയിച്ചില്ലാതെയായിത്തീരും. അതുകൊണ്ടാണ് നിർവ്വികല്പസമാധിയിൽ മാത്രമേ എല്ലാ ഭേദഭാവങ്ങളും നീങ്ങി അദ്വൈതാനുഭൂതി നിരാവരണമാകും വണ്ണം പ്രകാശിക്കുകയുള്ളുവെന്നു പറയാൻ കാരണം. ബുദ്ധി വികല്പങ്ങളാണ് ഭേദഭാവങ്ങൾ. സർവ്വവികല്പങ്ങളും അടങ്ങുന്നതാണ് നിർവ്വികല്പാനുഭവം. അതിനാൽ നിർവ്വികല്പ സമാധിയിൽ സകല ഭേദവികല്പങ്ങളും അടങ്ങിയ സ്വരൂപം പ്രകാശിക്കുമെന്നത് നിസ്സംശയമാണ്. എന്നാൽ മിക്കപ്പോഴും സമാധി പരിശീലനം ചെയ്യുന്ന ഒരാൾക്കുമാത്രമേ കാലംകൊണ്ട് നിർവ്വികല്പസമാധി അനുഭവപ്പെടുകയുള്ളൂ.

ശാന്തോ ദാന്തഃ പരമുപരതഃ ക്ഷാന്തിയുക്തഃ സമാധിം
കുർവ്വന്നിത്യം കലയതി യതിഃ സ്വസ്യ സർവാത്മഭാവം
തേനാവിദ്യാതിമിരജനിതാൻ സാധു ദഗ്ദ്ധ്വാവികല്പാൻ
ബ്രഹ്മാകൃത്യാനിവസതി സുഖം നിഷ്ക്രിയോ നിർവികല്പഃ 354

ശമം, ദമം, തിതിക്ഷ, ഉപരതി അതായത് ഇന്ദ്രിയ മനസ്സുകളുടെ അടക്കം, തിതിക്ഷ, വിഷയനിവൃത്തി എന്നീ ഗുണങ്ങൾ സുദൃഢങ്ങളായിത്തീർന്ന സാധകനാണ് സമാധി പരിശീലനം സഫലമായിത്തീരുന്നത്. സമാധിപരിശീലന ത്തോടൊപ്പം ആത്മാവിൻെറ സർവാത്മഭാവത്തെ ഉപാസിക്കു കയുംകൂടി ചെയ്യുന്നുവെങ്കിൽ വളരെ വേഗത്തിൽ ബുദ്ധി വികല്പങ്ങൾ നീങ്ങി നിർവ്വികല്പഭാവം അനുഭവപ്പെടും. നിർവികല്പഭാവംകൊണ്ട് അവിദ്യയാകുന്ന അന്ധകാരത്തിൽ തോന്നപ്പെട്ട സർവ്വവികല്പങ്ങളും അടങ്ങി സർവാത്മഭാവംകൂടി പ്രകാശിക്കും. അങ്ങനെ സർവ്വാത്മഭാവത്തോടുകൂടി ബ്രഹ്മാകാരനായി വർത്തിക്കുന്ന യോഗി കർമ്മങ്ങളുടെയോ

ഭേദവികല്പങ്ങളുടെയോ ഗന്ധംപോലുമില്ലാതെ നിരതിശയമായ ആത്മാനന്ദത്തെ അനുഭവിച്ച് സുഖിക്കാനിടയാവുന്നു.

സമാഹിതാ യേ പ്രവിലാപ്യ ബാഹ്യം
ശ്രോത്രാദി ചേതഃ സ്വമഹം ചിദാത്മനി
ത ഏവ മുക്താ ഭവ പാശബന്ധൈർ-
നാന്യേ തു പാരോക്ഷ്യകഥാഭിധായിനഃ. 355

ബാഹ്യവസ്തുക്കളെ എല്ലാം ലയിപ്പിച്ച് ഇന്ദ്രിയങ്ങളെ മനസ്സിലും മനസ്സിനെ അഹങ്കാരത്തിലും അഹങ്കാരത്തെ അവിദ്യയിലും അവിദ്യയെ ആത്മാവിലും ലയിപ്പിച്ച് ആരാണോ അദ്വൈതഭാവസമാധിയിൽ മുഴുകിയിരിക്കുന്നത് അവരാണ് സംസാരപാശത്തെ മുറിച്ചവർ. അല്ലാതെ അനുഭവമില്ലാതെ പരാക്ഷരൂപത്തിൽ വേദാന്തതത്വങ്ങളെ നിശ്ചയരൂപത്തിലല്ലാതെ പറയുന്നവരല്ല.

ഉപാധി ഭേദാത് സ്വയമേവ ഭിദ്യതേ
ചോപാധ്യപോഹേ സ്വയമേവ കേവലഃ
തസ്മാദുപാധേർവിലയായ വിദ്വാൻ
വസേത് സദാകല്പ സമാധിനിഷ്ഠയാ. 356

ആത്മാവ് ഏകനും അദ്വയനുമാണ്. എന്നാൽ നാനാത്ത്വം എങ്ങനെ വന്നുവെന്നാണെങ്കിൽ ഉപാധിസംബന്ധംകൊണ്ടുണ്ടായിത്തീർന്നതാണ്. അതിനാൽ ഉപാധിവിലയമാണ് ആത്മാവിൻെറ അദ്വൈതഭാവം അനുഭവപ്പെടുവാൻ ആവശ്യമായിട്ടിരിക്കുന്നത്. നിർവ്വികല്പാനുഭവം കൊണ്ടുമാത്രമേ ഉപാധികൾ നിശ്ശേഷം ലയിക്കുകയുള്ളു. അതിനാൽ സാധകൻ എപ്പോഴും നിർവ്വികല്പാനുഭവത്തിനായികൊണ്ട് പ്രയത്നിച്ചുകൊണ്ടിരിക്കുക തന്നെ വേണം.

സതി സക്തോ നരോ യാതി സദ്ഭാവം ഹ്യേകനിഷ്ഠ
കീടകോ ഭ്രമരം ധ്യായൻ ഭ്രമരത്വായ കല്പതേ. 357

ഒരു വസ്തുവിലുള്ള ഏകാനുഭാവംകൊണ്ട് ചിത്തം തദാകാരമായിത്തീരുമെന്നത് നിസ്സംശയമാണ്. കൃമി വേട്ടാളൻെറ ചിന്തകൊണ്ട് വേട്ടാളനായിത്തീരാറുണ്ടല്ലോ. അതുപോലെ സാധകനും നിരന്തരമായ ബ്രഹ്മചിന്താഭ്യാസംകൊണ്ട് ബ്രഹ്മാകാരനായിത്തീരുമെന്നത് നിസ്സംശയമാണ്.

ക്രിയാന്തരാസക്തിമപാസ്യ കീടകോ
ധ്യായന്നാളിത്വം ഹ്യളിഭാവമൃച്ഛതി
തഥൈവ യോഗീ പരമാത്മതത്ത്വം
ധ്യാത്വാ സമായാതി തദേകനിഷ്ഠയാ. 358

അന്യക്രിയാരാഹിത്യത്തോടുകൂടി കൃമിചെയ്യുന്ന വേട്ടാള ധ്യാനം അതിനെ വേട്ടാളനാക്കിത്തീർക്കുന്നുവെന്നത് ലോകത്തിൽ സുവിദിതമാണ്. അതുപോലെ യോഗിയും അന്യചിന്താരഹിതനായി ബ്രഹ്മതത്ത്വധ്യാനത്തിൽത്തന്നെ മുഴുകിയിരിക്കുമെങ്കിൽ ബ്രഹ്മാകാരനായിത്തീരുമെന്നതും നിസ്സംശയമാണ്.

അതീവ സൂക്ഷ്മം പരമാത്മതത്ത്വം
ന സ്ഥൂലദൃഷ്ട്യാ പ്രതിപത്തുമർഹതി
സമാധിനാത്യന്ത സുസൂക്ഷ്മവൃത്ത്യാ
ജ്ഞാതവ്യമാര്യൈരതിശുദ്ധബുദ്ധിഭിഃ 359

ബ്രഹ്മതത്ത്വം അത്യന്തസൂക്ഷ്മമാണ്. അതിനാൽ സമാധിയിലെ അത്യന്തസൂക്ഷ്മമായ ജ്ഞാനദൃഷ്ടികൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും അറിയത്തക്കതുമല്ല. ഇന്ദ്രിയമനോബുദ്ധികളാകുന്ന സ്ഥൂലദൃക്കുകൾക്കും ബുദ്ധിവൃത്തിയാകുന്ന ഭൗതികജ്ഞാനത്തിനും അഗോചരമാണ് ആത്മസ്വരൂപം. അതിനാൽ സമാധിദൃഷ്ടിയിൽകൂടെയല്ലാതെ ആത്മതത്ത്വത്തെ സാക്ഷാത്കരിക്കാൻ കഴിയില്ലെന്ന് താല്പര്യം. പരമജ്ഞാനികൾ കൂടിയും സമാധിദൃഷ്ടിയിൽ കൂടി മാത്രമാണ് ആത്മതത്ത്വത്തെ അറിയുന്നത്.

യഥാ സുവർണം പുടപാകശോധിതം
ത്യക്ത്വാ മലം സ്വാത്മഗുണം സമൃച്ഛതി
തഥാ മനഃ സത്വരജസ്തമോമലം
ധ്യാനേന സന്ത്യജ്യ സമേതി തത്ത്വം. 360

ചളി പിടിച്ച സുവർണ്ണക്കട്ടി അഗ്നിയിൽ വേണ്ടത്ര കാച്ചി സ്ഫുടപാകം ചെയ്താലേ സ്വസ്വരൂപത്തെ പ്രാപിക്കയുള്ളു. അതുപോലെ ത്രിഗുണങ്ങളാകുന്ന മാലിന്യംകൊണ്ട് മലിനമായിരിക്കുന്ന മനസ്സും ധ്യാനാഗ്നിയിൽ വേണ്ടത്ര പുടപാകം ചെയ്താലേ ഗുണമാലിന്യങ്ങൾ നീങ്ങി ആത്മാവാകുന്ന സ്വസ്വരൂപത്തെ അറിയാൻ കഴിയുന്നതായിത്തീരുകയുള്ളു.

നിരന്തരാഭ്യാസവശാത്തദിത്ഥം
പക്വം മനോ ബ്രഹ്മണി ലീയതേ യദാ
തദാ സമാധിഃ സ വികല്പവർജ്ജിത-
സ്തതോഽദ്വയാനന്ദരസാനുഭാവകഃ. 361

അതിനാൽ യോഗി എപ്പോഴും ധ്യാനനിഷ്ഠകൊണ്ട് മനസ്സിനെ പുടപാകം ചെയ്തുകൊണ്ടിരിക്കണം. അഭ്യാസപ്രാബല്യത്താൽ ഗുണങ്ങളാകുന്ന മാലിന്യം നീങ്ങി നിർമ്മലമായിത്തീർന്ന മനസ്സ് ബ്രഹ്മത്തിൽ എത്തിച്ചേർന്ന് തദാകാരതയെ പ്രാപിക്കും. അപ്പോഴാണ് ആനന്ദരസാനുഭവസ്വരൂപമായ നിർവ്വികല്പസമാധി സിദ്ധമായിത്തീരുന്നത്.

സമാധിനാനേന സമസ്തവാസനാ-
ഗ്രന്ഥേർവിനാശോഽഖിലകർമ്മനാശഃ
അന്തർബഹിഃ സർവ്വത ഏവ സർവ്വദാ
സ്വരൂപവിസ്ഫൂർത്തിരയത്നതഃ സ്യാത്. 362

പ്രസ്തുത നിർവ്വികല്പസമാധിയുടെ ലാഭംകൊണ്ട് യോഗിയുടെ വാസനാഗ്രന്ഥി പൊട്ടിച്ചിതറുകയും സർവ്വകർമ്മങ്ങളും നശിക്കുകയും ചെയ്യും. അപ്പോൾ പ്രയത്നം കൂടാതെതന്നെ

അകത്തും പുറത്തും എങ്ങും നിറഞ്ഞിരിക്കുന്ന ബ്രഹ്മാനുഭവത്താൽ യോഗി കൃതാർത്ഥനാവുകയും ചെയ്യും.

ശ്രുതേഃ ശതഗുണം വിദ്യാന്മനനം മനനാദപി
നിദിധ്യാസം ലക്ഷഗുണമനന്തം നിർവ്വികല്പകം. 363

ശ്രവണം, മനനം, നിദിദ്ധ്യാസം ഇങ്ങനെ മൂന്നാണല്ലോ ജ്ഞാനത്തിൻെറ അഭ്യാസങ്ങൾ. ശ്രവണം സർവ്വോൽകൃഷ്ടമാണ് എന്നിരുന്നാലും ശ്രവണത്തേക്കാൾ നൂറിരട്ടി ഫലാധിക്യമുണ്ട് മനനത്തിനെന്നു പറയണം. മനനത്തേക്കാളും ഒരുലക്ഷം ഗുണം കൂടും നിദിദ്ധ്യാസത്തിനെന്നും പറയണം. എന്നാൽ ഒരു നിമിഷനേരത്തെ നിർവ്വികല്പാനുഭവത്തിന് ഇവയേക്കാളെല്ലാം എത്രയോ അധികം ഫലാനുഭൂതിയും അനന്തമായ ഗുണവുമുണ്ടെന്ന് പറയണം. അതിനാൽ ഒരു നിമിഷമെങ്കിലും നിർവ്വികല്പസമാധി സാധിച്ചവൻ ധന്യധന്യനാണ്.

നിർവ്വികല്പകസമാധിനാസ്ഫുടം
ബ്രഹ്മതത്ത്വമവഗമ്യതേ ധ്രുവം
നാന്യഥാ ചലതയാ മനോഗതേഃ
പ്രത്യയാന്തരവിമിശ്രിതം ഭവേത്. 364

നിർവ്വികല്പസമാധിയിൽ മനസ്സ് പരമനിശ്ചലമായിരിക്കും. ഈ നിശ്ചലത മറ്റേതൊരു സമയത്തും കിട്ടാൻ വിഷമമാണ് ചഞ്ചലതയുള്ളപ്പോഴെല്ലാം വികല്പങ്ങൾ വന്നുകൊണ്ടിരിക്കുകയും ചെയ്യും നിശ്ചലമായ ചിത്തം ബ്രഹ്മതത്ത്വത്തെ സ്പഷ്ടമായറിയുന്നു. അതാണ് നിർവ്വികല്പസമാധിയിൽ മാത്രമാണ് ബ്രഹ്മതത്ത്വാനുഭൂതി സുഗമമായിത്തീരുന്നതെന്നു പറയാൻ കാരണം. എന്തുകൊണ്ടാണ് നിർവ്വികല്പാവസ്ഥയിൽമാത്രം മനസ്സ് നിശ്ചലമാകുന്നത് എന്നാണെങ്കിൽ രണ്ടാമതൊന്നിൻെറ പ്രതീതി ഇല്ലാത്തതുകൊണ്ടും ആനന്ദാനുഭവത്തിൻെറ പൂർണ്ണതകൊണ്ടുമാണെന്നും പറയണം.

അതഃ സമാധത്സ്വ യതേന്ദ്രിയഃ സൻ
നിരന്തരം ശാന്തമനാഃ പ്രതീചി
വിധ്വംസയ ധ്വാന്തമനാദ്യവിദ്യയാ
കൃതം സദേകത്വവിലോകനേന. 365

അതിനാൽ എപ്പോഴും ഇന്ദ്രിയങ്ങളെ മനസ്സിലാക്കി മനസ്സിനെ പ്രത്യഗാത്മാവിൽ ലയിപ്പിക്കാനായി ശ്രമിക്കുക. അതുതന്നെയാണ് സമാധിപരിശീലനം. വെളിച്ചംകൊണ്ടുമാത്രമേ ഇരുട്ടിനെ നീക്കാൻ കഴിയുകയുള്ളൂ. അതുപോലെ അനാദിയായ അവിദ്യയാൽ ചെയ്യപ്പെട്ട അജ്ഞാനമാകുന്ന അന്ധകാരത്തെനീക്കി ജ്ഞാനത്തെ പരത്താൻ ആത്മപ്രകാശത്തിനുമാത്രമേ കഴിയുകയുള്ളു. അങ്ങനെയുള്ള ആത്മപ്രകാശാനുഭൂതി നിർവ്വികല്പസമാധികൊണ്ട് അനുഭവപ്പെടും.

യോഗസ്യ പ്രഥമം ദ്വാരം വാങ്നിരോധോƒപരിഗ്രഹഃ
നിരാശാ ച നിരീഹാ ച നിത്യമേകാന്തശീലതാ. 366

യോഗപരിശീലനത്തിൻെറ ഒന്നാമത്തെ പടിതന്നെ വാഗിന്ദ്രിയത്തെ അടക്കലും മറ്റുള്ളവരിൽനിന്ന് ഒന്നും സ്വീകരിക്കാതിരിക്കലും ആഗ്രഹമില്ലാതിരിക്കലും ലാലസത്വമില്ലാ തിരിക്കലും ഏകാന്തത്തിൽ ഒറ്റക്കിരിക്കാൻ പരിചയിക്കലുമാണ്. അവതന്നെ ഇല്ലാത്തൊരാൾക്ക് എന്തുയോഗമാണ് ഉണ്ടാവാൻ പോകുന്നത്. യോഗത്തിൽ സ്ഥിരമായ നിഷ്ഠയില്ലെങ്കിൽ സമാധിയോ സമാധിയില്ലെങ്കിൽ ആത്മാനുഭവമോ ഉണ്ടാവാൻ വഴിയില്ലെന്ന് പറയേണ്ടതില്ലല്ലോ.

ഏകാന്തസ്ഥിതിരിന്ദ്രിയോപരമണേ
ഹേതുർദമശ്ചേതസഃ
സംരോധേ കരണം ശമേന വിലയം
യായാദഹം വാസനാ
തേനാനന്ദരസാനുഭൂതിരചലാ
ബ്രാഹ്മീ സദാ യോഗിന-

സ്തസ്മാച്ചിത്തനിരോധ ഏവ സതതം
കാര്യഃ പ്രയത്നോ മുനേഃ. 367

ഇന്ദ്രിയങ്ങളെ അടക്കാൻ ഏറ്റവും പറ്റിയ മാർഗ്ഗമാണ് ഏകാന്തവാസം. അതുപോലെ ദമം മനസ്സിനേയും അടക്കാൻ പറ്റിയ സാധനയാണ്. ഏകാന്തത്തിൽ ശമദമങ്ങളോടുകൂടി ഒറ്റക്ക് ഇരിക്കുന്ന സാധകന് ഇന്ദിരയമനസ്സുകളെ സുലഭമായി അടക്കാൻ സാധിക്കും. അങ്ങനെ കരണങ്ങൾക്ക് ഉപശമം വന്നുകഴിഞ്ഞാൽ അഹങ്കാരവാസനയും തന്നെത്താൻ ലയിക്കാൻ തുടങ്ങും. അഹങ്കാരം ലയിക്കുമ്പോൾ അലൗകികവും ദിവ്യവുമായ ആത്മാനന്ദം അനുഭവപ്പെടാൻ തുടങ്ങും. അതുകൊണ്ടുതന്നെ ക്രമേണ ചിത്തത്തിന്നു ഏകാഗ്രതയും നിശ്ചലതയും വന്നുചേരും. കാലംകൊണ്ട് ചിത്തവിലയവും നിർവ്വികല്പസമാധിയും അനുഭവപ്പെടുകയും ചെയ്യും. അതിനാൽ എത്രയൊക്കെ പ്രയത്നിക്കേണ്ടിവന്നാലും ചിത്തവിലയം സാധിക്കേണ്ടതാണ്. ചിത്തവിലയംകൊണ്ടുമാത്രമേ യോഗിക്ക് ആത്മാനുഭവമുണ്ടാവാൻ പോകുന്നുള്ളു.

വാചം നിയച്ഛാത്മനി തം നിയച്ഛ
ബുദ്ധൗ ധിയം യച്ഛ ച ബുദ്ധി സാക്ഷിണി
തം ചാപി പൂർണ്ണാത്മനി നിർവ്വികല്പേ
വിലാപ്യ ശാന്തിം പരമാം ഭജസ്വ. 368

വാക്കിനെ മനസ്സിലും മനസ്സിനെ അഹങ്കാരത്തിലും അഹങ്കാരത്തെ ബുദ്ധിയിലും ബുദ്ധിയെ പ്രത്യഗാത്മാവിലും പ്രത്യഗാത്മാവിനെ പരമാത്മാവിലും ലയിപ്പിക്കുന്ന യോഗി പരമനിർവ്വികല്പമായ അവസ്ഥയെ പ്രാപിച്ച് പരമശാന്തിയെ അനുഭവിക്കുന്നതാണ്.

ദേഹപ്രാണേന്ദ്രിയ മനോ-
ബുദ്ധ്യാദിഭിരുപാധിഭിഃ

യൈർ യൈർവൃത്തേഃ സമായോഗ-

സ്തത്തദ്ഭാവോ$f$സ്യ യോഗിനഃ. 369

ശരീരം, പ്രാണൻ, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നീ ഉപാധികളിൽ ഏതേതിൻെറ ഏതേതു വൃത്തികളോട് സംബന്ധമുണ്ടാവുന്നുവോ അപ്പഴപ്പോൾ യോഗിയുടെ സ്വഭാവവും തദാകാരമായിരിക്കും.

തന്നിവൃത്യാ മുനേഃ സമ്യക്സർവോപരമണം സുഖം

സംദൃശ്യതേ സദാനന്ദരസാനുഭവവിപ്ലവഃ. 370

അതിനാൽ അങ്ങനെയുള്ള ഉപാധികളോടോ അവയുടെ വൃത്തികളോടോ എപ്പോഴും ചേരാതിരിക്കലാണ് യോഗിക്ക് നിത്യനിരന്തരമായ ആനന്ദാനുഭവത്തിന്ന് കാരണം. അതിനാൽ ഉപാധികളെയും വൃത്തികളെയും സ്പർശിക്കാതിരിക്കലാണ് നിത്യാനുഭവത്തിന് ഹേതുവെന്നർത്ഥം.

അന്തസ്ത്യാഗോ ബഹിസ്ത്യാഗോ വിരക്തസ്യൈവയുജ്യതേ

ത്യജത്യന്തർബഹിഃസംഗം വിരക്തസ്തു മുമുക്ഷയാ. 371

ബഹിസ്തു വിഷയൈഃ സംഗം തഥാന്തരഹമാദിഭിഃ

വിരക്ത ഏവ ശക്നോതി ത്യക്തും ബ്രഹ്മണി നിഷ്ഠിതഃ 372

തീവ്രവൈരാഗ്യമുള്ള ഒരാൾക്കുമാത്രമേ അകത്തും പുറത്തുമുള്ള എല്ലാ വിഷയങ്ങളുടെയും ത്യാഗത്തെ നിലനിർത്താൻ കഴിയൂ. നിസ്സംഗതയില്ലാതെ സംസാരനിവൃത്തിയോ സംസാര നിവൃത്തിയില്ലാതെ മോക്ഷാനുഭവമോ ഉണ്ടാവാൻ വയ്യ. അതിനാൽ മുമുക്ഷു അകത്തും പുറത്തുമുള്ള സർവ്വ വസ്തുക്കളിലും തീവ്രമായ നിസ്സംഗതയെ വളർത്തേണ്ടതാണ്. പുറമേ വിഷയങ്ങളും അകത്ത് അഹങ്കാരാദികളുമാണ്. സംഗത്തിന്ന് ഹേതു. ബ്രഹ്മനിഷ്ഠകൊണ്ട് തീവ്രവൈരാഗ്യം വന്നവർക്ക് മാത്രമേ അവയെ അകറ്റാൻ കഴിയൂ. അതിനാൽ മുമുക്ഷു ബ്രഹ്മനിഷ്ഠനും തീവ്രവിരക്തനുമായിരിക്കണം.

വൈരാഗ്യബോധൗ പുരുഷസ്യ പക്ഷിവത്
പക്ഷൗ വിജാനീഹി വിചക്ഷണാ ത്വം
വിമുക്തി സൗധാഗ്രതലാധിരോഹണം
താഭ്യാം വിനാ നാന്യതരേണ സിധ്യതി. 373

പക്ഷിക്ക് ചിറകുകളെന്നപോലെ മുമുക്ഷുവിനും മോക്ഷമാളികയിൽ പറന്നെത്താനുള്ള മുഖ്യോപകരണങ്ങൾ ജ്ഞാനവൈരാഗ്യങ്ങളാകുന്ന രണ്ടു ചിറകുകളാണ്. നിസ്സംശയവും അഭേദവുമായിരിക്കുന്ന ആത്മജ്ഞാനത്തോടും സംസാരനിവൃത്തിയാകുന്ന വൈരാഗ്യത്തോടും കൂടാതെ ഒരാൾക്ക് മുക്തനാവാൻ കഴിയില്ലെന്ന് താല്പര്യം.

അത്യന്തവൈരാഗ്യവതഃ സമാധിഃ
സമാഹിതസ്യൈവ ദൃഢപ്രബോധഃ
പ്രബുദ്ധതത്ത്വസ്യ ഹി ബന്ധമുക്തിർ-
മുക്താത്മനോ നിത്യസുഖാനുഭൂതിഃ. 374

തീവ്രവൈരാഗ്യംകൊണ്ട് തികച്ചും സംസാരനിവർത്തനായ ഒരാൾക്കുമാത്രമേ സമാധി അനുഭവപ്പെടുകയുള്ളു. സമാധി പരിശീലനംകൊണ്ട് വാസനകൾ നിശ്ശേഷം നശിക്കുമ്പോഴാണ് ആത്മജ്ഞാനം സുദൃഢമായിത്തീരുന്നത്. ആത്മജ്ഞാനം കൊണ്ട് മുക്തനും ജീവന്മുക്തികൊണ്ട് നിത്യസുഖാനുഭൂതി രസികനുമായിത്തീരുകയും ചെയ്യും. അതിനാൽ മോക്ഷാനുഭൂതിക്ക് തീവ്രവൈരാഗ്യം ഒഴിക്കാൻ പാടില്ലാത്ത ഒന്നാണെന്നർത്ഥം.

വൈരാഗ്യാന്ന പരം സുഖസ്യ ജനകം
പശ്യാമി വശ്യാത്മനാ-
സ്തച്ചേച്ഛുദ്ധതരാത്മബോധസഹിതം
സ്വാരാജ്യ സാമ്രാജ്യധുക്
ഏതദ്ദ്വാരമജസ്രമുക്തിയുവതേർ-
യസ്മാത്ത്വമസ്മാത്പരം

സർവ്വത്രാസ്പൃഹയാ സദാത്മനി സദാ
പ്രജ്ഞാം കുരു ശ്രേയസേ. 375

പ്രപഞ്ചത്തിലാണ് എല്ലാവരും സുഖത്തെ അന്വേഷിക്കുന്നതെങ്കിലും പ്രപഞ്ചനിവൃത്തിയാണ് സുഖത്തിൻെറ ഹേതു. അതിനാൽ വിഷയസംഗമല്ല വിഷയവൈരാഗ്യമാണ് സുഖത്തിന്നു കാരണം. പ്രസ്തുത വൈരാഗ്യം ആത്മജ്ഞാനത്തോടു കൂടിച്ചേരുന്നുവെങ്കിൽ സ്വർഗ്ഗീയസുഖത്തിന് മറ്റൊന്നും വേണ്ടതില്ല. ജ്ഞാനവൈരാഗ്യങ്ങൾ ഒന്നിച്ചു കൂടിച്ചേർന്നുള്ള സമരസാവസ്ഥ സ്വർഗ്ഗാനുഭൂതിയാണെന്നു പറയാം. കാലം കൊണ്ട് ആത്മാനുഭൂതിരസികനായി സ്വസ്വരൂപത്തെ പ്രാപിക്കുകയും ചെയ്യും. അതിനാൽ മോക്ഷത്തിൻെറ മുഖ്യോപായങ്ങൾ ജ്ഞാനവൈരാഗ്യങ്ങളാണെന്നു താല്പര്യം. വൈരാഗ്യമില്ലാത്ത ഒരാൾക്ക് എത്രയൊക്കെ ജ്ഞാനമുണ്ടെന്നു പറഞ്ഞാലും അതു മോക്ഷത്തിന് കാരണമാവാനും പോകുന്നില്ല.

ആശാം ഛിന്ധി വിഷോപമേഷു വിഷയേഷ്വേ-
ഷൈവ മൃത്യോഃ സൃതി-
സ്ത്യക്ത്വാ ജാതികുലാശ്രമേഷ്വഭിമതിം
മുഞ്ചാതിദൂരാത് ക്രിയാഃ
ദേഹാദാവസതിത്യജാത്മധിഷണാം
പ്രജ്ഞാം കുരുഷ്വാത്മനി
ത്വം ദ്രഷ്ടാസ്യമനോഽസി നിർദ്വയപരം
ബ്രഹ്മാസി യദ്വസ്തുതഃ. 376

വിഷതുല്യങ്ങളാണ് വിഷയങ്ങൾ. അവയിലുള്ള ആഗ്രഹം ഒരാളെ മൃത്യുവിലേക്ക് നയിക്കാലല്ലാതെ ഒരിക്കലും അമൃതത്വത്തിലേക്കെത്തിക്കില്ല. അതുപോലെ കുലം, ഗോത്രം, വർണ്ണം തുടങ്ങിയ ഉപാധികളിലുള്ള അഭിമാനവും സംസാരത്തിൽ പിടിച്ചുകെട്ടുന്ന കയറാണ്. അജ്ഞാന കാര്യങ്ങളായ കർമ്മങ്ങളെ അവ എങ്ങനെയുള്ളവയായാലും

മുമുക്ഷു ഉപേക്ഷിക്കേണ്ടവയാണ്. കൂടാതെ ശരീരാദി അസദ്വസ്തുക്കളിൽ അല്ലെങ്കിൽ ദൃശ്യങ്ങളിൽ ഞാനെന്നും എന്റേതെന്നുമുള്ള അഭിമാനം മുമുക്ഷുവിനെ അധഃപതിപ്പിക്കുന്ന ഒന്നാണ്. ആത്മാവിലാണ് എപ്പോഴും താനെന്നഭിമാനത്തോടുകൂടി പ്രജ്ഞയെ നിർത്തേണ്ടത്. നീ വാസ്തവത്തിൽ എല്ലാറ്റിന്റെയും ദ്രഷ്ടാവാണ്, ദൃശ്യമല്ല. നീ മനസ്സല്ല, മനസ്സിന്ന് സാക്ഷിയായിരിക്കുന്ന ആത്മചൈതന്യമാണ്. അതിനാൽ നീ സാക്ഷാൽ പരബ്രഹ്മമാണ് ഇതാണ് പരമാർത്ഥം. ഈ പരമാർത്ഥത്തെ ബോധിച്ച് ആത്മാവിൽ പ്രജ്ഞയെ എപ്പോഴും നിലനിർത്തികൊണ്ടിരിക്കലാണ് ഒരു മുമുക്ഷു ചെയ്യേണ്ടത്.

ലക്ഷ്യേ ബ്രഹ്മണി മാനസം ദൃഢതരം
സംസ്ഥാപ്യ ബാഹ്യേന്ദ്രിയം
സ്വസ്ഥാനേ വിനിവേശ്യ നിശ്ചലതനു-
ശ്ചോപേക്ഷ്യ ദേഹസ്ഥിതിം
ബ്രഹ്മാത്മൈക്യമുപേത്യ തന്മയതയാ
ചാഖണ്ഡവൃത്ത്യാനിശം
ബ്രഹ്മാനന്ദരസം പിബാത്മനി മുദാ
ശൂന്യൈഃ കിമന്യൈർഭ്രമൈഃ. 377

ലക്ഷ്യമാകുന്ന ബ്രഹ്മത്തിൽ മനസ്സിനെ പൂർണ്ണമാകുംവണ്ണം ലയിപ്പിക്കുകയും ബാഹ്യേന്ദ്രിയത്തെ സ്വസ്ഥാനത്ത് നിശ്ചലമാക്കിത്തീർക്കുകയും പതുക്കെപതുക്കെ ശരീരത്തെത്തന്നെ വിസ്മരിക്കുകയും ചെയ്തുകൊണ്ട് ആത്മാവിൽ അഖണ്ഡാത്മസ്വരൂപത്തിൽ ബോധത്തെ ലയിപ്പിക്കാൻ ശ്രമിക്കണം. അങ്ങനെ അഭ്യസിക്കുന്ന ഒരാൾക്ക് നിത്യാനന്ദസ്വരൂപമായ ബ്രഹ്മരസത്തെ ഇഷ്ടംപോലെ ആസ്വദിക്കാൻ കഴിയും. അതിനെവിട്ട് ഈ സംസാരത്തിൽ അലഞ്ഞിട്ടെന്തുകാര്യം.

അനാത്മചിന്തനം ത്യക്ത്വാ കശ്മലം ദുഃഖകാരണം
ചിന്തയാത്മാനമാനന്ദരൂപം യന്മുക്തികാരണം. 379

ചിന്ത അനാത്മവസ്തുക്കളിൽത്തന്നെ മുഴുകിയിരിക്കലാണ് ദുഃഖത്തിന്നുകാരണം. മനസ്സിൻെറ മാലിന്യഹേതുവും അതുതന്നെ. എന്നാൽ അതേചിന്തയെത്തന്നെ അനാത്മവസ്തുക്കളെ വിട്ട് ആത്മസ്വരൂപത്തിലേക്ക് ഉയർത്തുന്നുവെങ്കിൽ അതുതന്നെ ആനന്ദത്തിന്നും മുക്തിക്കുകൂടിയും കാരണമാവുകയും ചെയ്യും.

ഏഷ സ്വയം ജ്യോതിരശേഷസാക്ഷീ
വിജ്ഞാനകോശേ വിലസത്യജസ്രം
ലക്ഷ്യം വിധായൈനമസദ്വിലക്ഷണം
അഖണ്ഡവൃത്ത്യാത്മതയാനുഭാവയ 379

സ്വയം ജ്യോതിസ്വരൂപവും എല്ലാറ്റിനും സാക്ഷി മാത്രവുമായ ആത്മചൈതന്യം എപ്പോഴും വിജ്ഞാനകോശത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അസത്തായ ദൃശ്യത്തിൽനിന്ന് വിലക്ഷണമായിരിക്കുന്ന പ്രസ്തുത ആത്മസ്വരൂപത്തെ ലക്ഷ്യമാക്കി അഖണ്ഡവൃത്തിയോടുകൂടി നിദിദ്ധ്യാസം ചെയ്യുന്നുവെങ്കിൽ അതുതന്നെ മുക്തിക്കുകാരണമായിത്തീരും.

ഏതമച്ഛിന്നയാ വൃത്ത്യാ പ്രത്യയാന്തരശൂന്യയാ
ഉല്ലേഖയൻ വിജാനീയാത് സ്വസ്വരൂപതയാ സ്ഫുടം. 380

അദ്വൈതവും അപരിച്ഛിന്നസ്വരൂപവും ആയ പ്രസ്തുത ആത്മാവിനെ മറ്റൊന്നിലേക്കും പോവാത്ത സുദൃഢമായ ബുദ്ധിവൃത്തികൊണ്ട് സ്വസ്വരൂപമെന്നറിഞ്ഞ് ഉപാസിക്കുന്നുവെങ്കിൽ കാലംകൊണ്ട് മുക്തനായിത്തീരും.

അത്രാത്മത്വം ദൃഢീകുർവ്വന്നഹമാദിഷു സംത്യജൻ
ഉദാസീനതയാ തേഷു തിഷ്ഠേത് സ്ഫുടഘടാദിവത്. 381

പ്രസ്തുത ആത്മതത്ത്വത്തെ താനെന്നറിഞ്ഞുറപ്പിച്ച് അഹങ്കാരാദിഭാവങ്ങളെ തള്ളിക്കളഞ്ഞ് മറ്റൊന്നിലും താല്പര്യമില്ലാത്ത ഉദാസീനനായി എന്നാൽ ആത്മാവിൽ ജാഗ്രത്തായി ഘടപടാദികളെന്നപോലെ നിശ്ചലനായിരിക്കുന്ന ബ്രഹ്മനിഷ്ഠൻ

കാലംകൊണ്ട് മുക്തനായിത്തീരും.

വിശുദ്ധമന്തഃകരണം സ്വരൂപേ
നിവേശ്യ സാക്ഷിണ്യവബോധമാത്രേ
ശനൈഃ ശനൈർനിശ്ചലതാമുപാനയൻ
പൂർണ്ണം സ്വമേവാനുവിലോകയേത്തതഃ. 382

ബോധമാത്രസ്വരൂപനും സർവ്വസാക്ഷിയുമായ ആത്മാവിൽ ശുദ്ധമാക്കപ്പെട്ട അന്തഃകരണത്തെ ദൃഢമാകുംവണ്ണം നിവേശിപ്പിച്ച് പതുക്കെപതുക്കെ നിശ്ചലതയെ പ്രാപിക്കുമെങ്കിൽ പൂർണ്ണബ്രഹ്മാനുഭൂതിക്ക് പാത്രമായിത്തീരുന്നതാണ്.

ദേഹേന്ദ്രിയപ്രാണമനോƒഹമാദിഭിഃ
സ്വജ്ഞാനക്നുപ്തൈരഖിലൈരുപാധിഭിഃ
വിമുക്തമാത്മാനമഖണ്ഡരൂപം
പൂർണ്ണം മഹാകാശമിവാവലോകയേത്. 383

തൻെറ തന്നെ അജ്ഞാനംകൊണ്ട് കല്പിക്കപ്പെട്ട ശരീരം, മനസ്സ്, ബുദ്ധി, പ്രാണൻ, അഹങ്കാരം തുടങ്ങിയ എല്ലാ ഉപാധികളിൽനിന്നും വിട്ടുമാറിയതും ഒന്നിനോടും യാതൊരു സംബന്ധമില്ലാത്തതും അഖണ്ഡസ്വരൂപവുമായ ആത്മാവിനെ മഹാകാശമെന്നപോലെ ബോധിച്ച് പ്രജ്ഞകൊണ്ടുപാസിക്കണം. ഇങ്ങനെ നിഷ്ഠയിൽത്തന്നെ മുഴുകിയിരിക്കുന്ന സാധകൻ ക്രമേണ ബ്രഹ്മാനഭൂതിരസികനായിത്തീരും.

ഘടകലശകുസൂലസൂചിമുഖ്യൈർ-
ഗഗനമുപാധിശതൈർ വിമുക്തമേകം
ഭവതി ന വിവിധം തഥൈവ ശുദ്ധം
പരമഹമാദി വിമുക്തമേകമേവ. 384

ഉപാധി സംബന്ധംകൊണ്ടാണ് ആകാശത്തിന്ന് നാനാത്വവും ക്ഷയവൃദ്ധികളും തോന്നപ്പെടുന്നത്. അതുപോലെ ആത്മാവിനും ഉപാധിബന്ധംകൊണ്ടാണ് നാനാത്വവും വലുപ്പചെറുപ്പവും തോന്നപ്പെടുന്നത്. കുടം, ചട്ടി, പാന, കൊട്ട, സൂചി

മുതലായവയാണ് ആകാശത്തിന്റെ ഉപാധികളെങ്കിൽ ശരീരം മനസ്സ്, ബുദ്ധി, പ്രാണൻ, ഇന്ദ്രിയങ്ങൾ മുതലായവയാണ് ആത്മാവിന്റെ ഉപാധികൾ. ഉപാധികളെ വിട്ട ആകാശം എങ്ങനെ എങ്ങും നിറഞ്ഞ മഹാകാശമായിത്തീരുന്നുവോ അതുപോലെ ഉപാധികൾ വിസ്മരിക്കപ്പെടുമ്പോൾ പരമാത്മാവും അഖണ്ഡസച്ചിദാനന്ദാകാരവും ഏകവും അദ്വൈതവുമായി പ്രകാശിക്കും.

ബ്രഹ്മാദിസ്തംബപര്യന്താ മൃഷാമാത്ര ഉപാധയഃ
തതഃ പൂർണ്ണം സ്വമാത്മാനം പശ്യേദേകാത്മനാ സ്ഥിതം. 385

ബ്രഹ്മം മുതൽ പരമാണുവരെയുള്ള എല്ലാ വസ്തുക്കളും ആത്മാവിന്നുപാധികളാണെങ്കിലും അവയെല്ലാം മിഥ്യകളും പ്രതീതിമാത്രങ്ങളുമാണ്. സത്യബോധത്തിൽ – ആത്മദർശനത്തിൽ – അവയെല്ലാം ഇല്ലാതായിത്തീരും അപ്പോൾ അഖണ്ഡവും അദ്വൈതവുമായ സച്ചിദാനന്ദബ്രഹ്മം മാത്രമേ ഉള്ളൂ മറ്റൊന്നും സംഭവിച്ചിട്ടില്ല എന്നു ബോദ്ധ്യമാവും. ഈ നിഷ്ഠയെ നിരന്തരം പാലിക്കുന്നവർക്ക് പിന്നീട് ദ്വൈതബോധം അങ്കുരിക്കുന്നതുമല്ല.

യത്ര ഭ്രാന്ത്യാ കല്പിതം തദ്വിവേകേ
തത്തന്മാത്രം നൈവ തസ്മാദ്വിഭിന്നം
ഭ്രാന്തേർന്നാശേ ഭ്രാന്തിദൃഷ്ടാഹിതത്ത്വം
രജ്ജുസ്തദ്വദ്വിശ്വമാത്മസ്വരൂപം. 386

എപ്പോഴെപ്പോൾ ഭ്രാന്തികൊണ്ട് മിഥ്യാദൃശ്യങ്ങൾ തോന്നപ്പെടുന്നുവോ അപ്പോഴപ്പോൾ വിവേകംകൊണ്ട് അവയെ നിരോധിക്കുക തന്നെവേണം. ഭ്രാന്തിയുടെ നിശ്ശേഷവിലയത്തെ ദ്രഷ്ടാവായ താനൊഴിച്ച് – ആത്മാവൊഴിച്ച് – മറ്റൊന്നും തന്നെ സംഭവിച്ചിട്ടില്ലെന്ന് ബോദ്ധ്യമാവും. വെളിച്ചത്ത് നോക്കുമ്പോൾ പാമ്പായി തോന്നപ്പെട്ടത് കയറാണെന്നറിയും പോലെ വിശ്വമായി തോന്നപ്പെട്ടതും ആത്മാവുതന്നെ

യാണെന്ന് ബോദ്ധ്യപ്പെടും.

സ്വയംബ്രഹ്മാ സ്വയം വിഷ്ണുഃ സ്വയമിന്ദ്രഃ സ്വയംശിവഃ
സ്വയംവിശ്വമിദം സർവ്വം സ്വസ്മാദന്യന്ന കിഞ്ചന. 387

ഞാൻ തന്നെ സ്വയംമേവ ബ്രഹ്മാവും വിഷ്ണുവും ഇന്ദ്രനും ശിവനും എന്നുവേണ്ട ഈ വിശ്വമൊട്ടാകെത്തന്നെയും ഞാൻ മാത്രമാണെന്നും എന്നിൽ നിന്നന്യമായി മറ്റൊന്നുംതന്നെ സംഭവിച്ചിട്ടില്ലെന്നും ബോദ്ധ്യമായിത്തീരും.

അന്തഃ സ്വയം ചാപി ബഹിഃ സ്വയം ച
സ്വയം പുരസ്താത് സ്വയമേവ പശ്ചാത്
സ്വയം ഹ്യവാച്യാം സ്വയമപ്യുദീച്യാം
തഥോപരിഷ്ടാത് സ്വയമപ്യധസ്താത്. 388

അതുപോലെ അകത്തും പുറത്തും, താഴെയും മേലെയും, ഇടത്തും വലത്തും, കിഴക്കും പടിഞ്ഞാറും എന്നുവേണ്ട എല്ലായിടത്തും എന്നാൽ നിറയപ്പെട്ടിരിക്കുന്നുവെന്നും ഞാൻ സർവ്വത്ര വ്യാപ്തനാണെന്നും എന്നിൽ നിന്നന്യമായി മറ്റൊന്നുംതന്നെ സംഭവിച്ചിട്ടില്ലെന്നും ഞാൻ അഖണ്ഡസച്ചിദാനന്ദബ്രഹ്മ ചൈതന്യമാണെന്നും ബോദ്ധ്യമാവുകയും ചെയ്യും.

തരങ്ഗഫേനഭ്രമബുദ്ബുദാദി
സർവ്വം സ്വരൂപേണ ജലം യഥാ തഥാ
ചിദേവ ദേഹാദ്യഹമന്തമേതത്-
സർവ്വം ചിദേവൈകരസം വിശുദ്ധം. 389

സമുദ്രത്തിൽ ഭ്രമംകൊണ്ട് തോന്നപ്പെടുന്ന തിര, നുര, കുമിള തുടങ്ങിയവയെല്ലാം സമുദ്രജലം മാത്രമാണ്. സമുദ്രജലത്തിൽ നിന്നന്യമായി മറ്റൊന്നും തന്നെ ഉണ്ടായിട്ടില്ല. അതുപോലെ ശരീരം മുതൽ അഹങ്കാരംവരെയുള്ള എല്ലാ ദൃശ്യവസ്തുക്കളും സച്ചിദാനന്ദചൈതന്യത്തിൽ ഭ്രമംകൊണ്ട് തോന്നപ്പെടുന്നവ മാത്രമാണ്. ആത്മാവിൽ നിന്നന്യമായി

എപ്പോഴും ഒന്നുംതന്നെ സംഭവിച്ചിട്ടില്ലെന്നതാണ് പരമാർത്ഥം. ഭ്രമം നീങ്ങുമ്പോൾ അതു ബോദ്ധ്യമാവുകയും ചെയ്യും.

സദേവേദം സർവ്വം ജഗദവഗതം വാങ്മനസയോഃ
സതോഽന്യന്നാസ്ത്യേവ പ്രകൃതിപരസീമ്നി സ്ഥിതവതഃ
പൃഥക് കിം മൃത്സ്നായാഃ കലശഘടകുംഭാദ്യവഗതം ?
വദത്യേവ ഭ്രാന്തസ്ത്വമഹമിതി മായാമദിരയാ. 390

വാക്കിനും മനസ്സിനും വിഷയമായി നാമരൂപാത്മകമായിരിക്കുന്ന ഈ പ്രപഞ്ചം മുഴുവൻ ബ്രഹ്മചൈതന്യം മാത്രമാണ്. പ്രകൃതിക്കതീതമായിരിക്കുന്ന പരമചൈതന്യത്തിൽ തോന്നപ്പെടുന്നവയാണ് പ്രപഞ്ചപദാർത്ഥങ്ങളെല്ലാം തന്നെയും. ഘടം, പാന, ചട്ടി മുതലായവസ്തുക്കളിൽ മണ്ണല്ലാതെ മറ്റൊന്നുമില്ലെന്നുള്ളത് എപ്രകാരം ബോധിക്കാൻ കഴിയുന്നുവോ അതുപോലെ മിഥ്യാഭ്രമസ്വരൂപങ്ങളായ ശരീരാദികളിലും ബ്രഹ്മചൈതന്യമല്ലാതെ മറ്റൊന്നും തന്നെ ഇല്ല. എന്നിരിക്കെ ശരീരാദികളെ ഞാനെന്നും എൻേറതെന്നും അവയെത്തന്നെ നീയെന്നും ഞാനെന്നും മറ്റും വ്യവഹരിക്കുന്നത് ഭ്രമമല്ലാതെ മറ്റെന്താണ് ?

ക്രിയാസമഭിഹാരേണ യത്ര നാന്യദിതി ശ്രുതിഃ
ബ്രവീതി ദ്വൈതരാഹിത്യം മിഥ്യാദ്ധ്യാസനിവൃത്തയേ. 391

അദ്വൈതമാണ് സത്യമെന്നും ബ്രഹ്മത്തിൽനിന്ന് അന്യമായി മറ്റൊന്നില്ലെന്നും കർമ്മികൾക്ക് ദ്വൈതരാഹിത്യമുണ്ടാവാൻ വേണ്ടിയാണ് ഇങ്ങനെ പറയുന്നതെന്നും ശ്രുതി സ്പഷ്ടമാക്കിയിട്ടുണ്ട്. ഇതിൽനിന്ന് ശ്രുതിയുടെയും സിദ്ധാന്തം അദ്വൈതം മാത്രമാണെന്ന് സ്പഷ്ടമാവുന്നു.

ആകാശവന്നിർമ്മല നിർവ്വികല്പം
നിസ്സീമനിഃ സ്പന്ദനനിർവ്വികാരം.
അന്തർബഹിഃ ശൂന്യമനന്യമദ്വയം
സ്വയം പരം ബ്രഹ്മകിമസ്തി ബോദ്ധ്യം 392

താൻ തന്നെ സ്വയമേവ ആകാശമെന്നപോലെ നിർമ്മലമാ

യും മറ്റൊന്നിൻെറ സ്ഫുരണമില്ലാത്തതായും അഖണ്ഡമായും നിശ്ചലമായും നിർവ്വികാരമായും അകവും പുറവുമില്ലാത്ത നിലയിൽ ഏകമായി എല്ലായിടത്തും നിറഞ്ഞിരിക്കുന്ന ബ്രഹ്മമാണെന്ന് ബോദ്ധ്യമാവുമ്പോൾ ആ മഹാത്മാവിന് പിന്നെ മറ്റെന്താണ് ബോധിക്കാനുള്ളത് ?

വക്തവ്യം കിമു വിദ്യതേƒത്ര ബഹുധാ
ബ്രഹ്മൈവ ജീവഃ സ്വയം
ബ്രഹ്മൈതജ്ജഗദാതതം തു സകലം
ബ്രഹ്മാദ്വിതീയം ശ്രുതിഃ
ബ്രഹ്മൈവാഹമിതി പ്രബുദ്ധമതയഃ
സംത്യക്തബാഹ്യാഃ സ്ഫുടം
ബ്രഹ്മീഭൂയ വസന്തി സന്തതചിദാ-
നന്ദാത്മനൈതദ്ധ്രുവം. 393

ജഗത്തു മുഴുവൻ ബ്രഹ്മത്താൽ നിറയപ്പെട്ടതാണ്. ബ്രഹ്മം അദ്വിതീയമാണെന്നാണ് ശ്രുതിയുടെ സിദ്ധാന്തം. ശ്രുതിയുക്ത്യനുഭവങ്ങളെകൊണ്ട് ജീവൻ ബ്രഹ്മംതന്നെയാണെന്ന് ബോദ്ധ്യമായിട്ടുണ്ട് പ്രബുദ്ധന്മാരായ ജ്ഞാനികൾ തങ്ങൾ ബ്രഹ്മമാണെന്നറിഞ്ഞ് ബാഹ്യപ്രപഞ്ചത്തെ വിസ്മരിക്കുന്നുണ്ട്. ചൈതന്യസ്വരൂപന്മാരായിത്തന്നെ വർത്തിക്കുന്നു. ഞാനും ബ്രഹ്മമാണെന്നു ബോദ്ധ്യമായി. ഈ സ്ഥിതിക്ക് ഇനിയെന്താണ് പറയാനുള്ളത്.

ജഹി മലമയകേശേƒഹംധിയോത്ഥാപിതാശാം
പ്രസഭമനിലകല്പേ ലിങ്ഗദേഹേƒപി പശ്ചാത്
നിഗമഗദിതകീർത്തിം നിത്യമാനന്ദമൂർത്തിം
സ്വയമിതി പരിചീയ ബ്രഹ്മരൂപേണ തിഷ്ഠ. 394

മലിനമായ വിജ്ഞാനമയകോശത്തിലുള്ള അഹങ്കാരത്താൽ ഉദ്ദീപിപ്പിക്കപ്പെടുന്ന ആശകളെയെല്ലാം വലിച്ചുകളയൂ. അതുപോലെ വായുസദൃശമായ സൂക്ഷ്മശരീരത്തെയും തള്ളി

മാറ്റിക്കളഞ്ഞ് മറക്കാൻ ശ്രമിക്കൂ. വേദങ്ങളിൽ കീർത്തിക്കപ്പെട്ടതും സ്വയം ആനന്ദഘനസ്വരൂപവുമായ ബ്രഹ്മമാണ് താനെന്നുറപ്പിക്കൂ. പ്രസ്തുതനിഷ്ഠയിൽനിന്ന് ഒരിക്കലും ഇളകാതെ ബ്രഹ്മാനുഭൂതി രസികനായിത്തന്നെ ഇരിക്കൂ.

ശവാകാരം യാവദ്ഭജതി മനുജസ്താവദശുചിഃ
പരേഭ്യഃ സ്യാത്ക്ലേശോ ജനനമരണവ്യാധിനിലയഃ
യദാത്മാനം ശുദ്ധം കലയതി ശിവാകാരമചലം
തദാ തേഭ്യോ മുക്തോഭവതി ഹി തദാഹ ശ്രുതിരപി. 395

ജനനം, മരണം, വ്യാധി തുടങ്ങിയവകൊണ്ട് മറ്റുള്ളവർക്കും തനിക്കും ക്ലേശത്തെ ഉണ്ടാക്കിത്തീർക്കുന്നതും കേവലം ശവാകാരവുമായ ഈ ശരീരത്തെ താനെന്നറിയുമ്പോഴാണ് ജീവൻ അശുദ്ധനായിത്തീരുന്നത്. മംഗളാകാരവും പരമനിശ്ചലവും ശുദ്ധവുമായിരിക്കുന്ന ആത്മാവാണ് താനെന്നറിഞ്ഞ് ഉണരുമ്പോൾ ശുദ്ധനും സുഖിയുമായിത്തീരുന്നു നിത്യശുദ്ധമുക്തസ്വരൂപമായ തന്നെ അനൃതജഡദുഃഖസ്വരൂപമായ ശരീരമായി കാണലാണ് ദുഃഖത്തിന്നും ബന്ധത്തിന്നും കാരണം. ഇതുതന്നെയാണ് ശ്രുതിയും പറയുന്നത് ശരീരമല്ല ആത്മാവാണ് താനെന്ന അനുഭവത്തോടുകൂടിയ അറിവുതന്നെ മോക്ഷം

സ്വാത്മന്യാരോപിതാശേഷാഭാസവസ്തുനിരാസതഃ
സ്വയമേവ പരം ബ്രഹ്മപൂർണ്ണമദ്വയമക്രിയം. 396

ഭ്രമംകൊണ്ട് ആത്മാവിൽ ആരോപിക്കപ്പെട്ട ശരീരാദി ദൃശ്യവസ്തുക്കളുടെ സമ്പൂർണ്ണ നിരാസംകൊണ്ടുതന്നെ ഒരാൾ അക്രിയവും അദ്വൈതവും പൂർണ്ണവുമായ പരബ്രഹ്മമാണെന്നനുഭവപ്പെടും.

സമാഹിതായാം സതി ചിത്തവൃത്തൗ
പരാത്മനി ബ്രഹ്മണി നിർവ്വികല്പേ
ന ദൃശ്യതേ കശ്ചിദയം വികല്പഃ
പ്രജല്പമാത്രഃ പരിശിഷ്യതേ യതഃ. 397

വികല്പമാണ് പ്രപഞ്ചം. അതായത് മറ്റൊന്നില്ലാത്ത അദ്വൈതമായ ആത്മാവിൽ മറ്റുപലതിൻേറയും പ്രതീതി ഉണ്ടായിത്തീരലിനെയാണ് വികല്പമെന്നു പറയുന്നത് വികല്പങ്ങൾക്ക് ഹേതു ചിത്തവൃത്തികളാണ്. പരമാത്മാവാകുന്ന ബ്രഹ്മത്തിൽ ചിത്തവൃത്തികൾ മുഴുവൻ ലയിപ്പിക്കപ്പെടുമ്പോൾ ജഗത്തിൻെറ യാതൊരു സ്ഫുരണവുമുണ്ടാവാൻ വയ്യ. ജഗത്തെന്നൊരുവസ്തു ഉണ്ടായിരുന്നുവെന്ന ജല്പനം മാത്രമേ ശേഷിക്കുകയുള്ളു. ഇതിനാൽ ദൃശ്യങ്ങൾ വൃത്തിസ്വരൂപങ്ങളാണെന്നും വൃത്തികൾ ആത്മാവിൽ ലയിക്കുമെന്നും സ്പഷ്ടമാവുന്നുണ്ടല്ലോ. സർവ്വവൃത്തികളും അടങ്ങി ജ്ഞാനസ്വരൂപം മാത്രമാവലാണ് സമാധി. അങ്ങനെയുള്ള സമാധിയിൽ യാതൊരുവികല്പത്തിൻെറയും സ്ഫുരണമില്ലതാനും.

അസത്കല്പോ വികല്പോƒയം വിശ്വമിത്യേകവസ്തുനി
നിർവ്വികാരേ നിരാകാരേ നിർവ്വിശേഷേ ഭിദാ കുതഃ 398

ഏകവും അദ്വൈതവുമായ ബ്രഹ്മത്തിൽ നാനാത്വസ്വരൂപവും പ്രപഞ്ചമെന്നുപേരുള്ളതുമായ ഈ വികല്പം കേവലം കല്പനാമാത്രമാണ്, ഒരിക്കലും സത്യമാവാൻവയ്യ. നിർവ്വികാരവും നിരാകാരവും നിർവ്വിശേഷവുമായ ബ്രഹ്മതത്ത്വത്തിൽ എങ്ങനെ നാനാത്വസ്വരൂപമായ പ്രപഞ്ചപ്രതിഭാവമുണ്ടാവും. അതു സംഭാവ്യമല്ലതന്നെ.

ദ്രഷ്ടൃദർശനദൃശ്യാദിഭാവശൂന്യൈകവസ്തുനി
നിർവ്വികാരേ നിരാകാരേ നിർവ്വിശേഷേ ഭിദാ കുതഃ 399

ദ്രഷ്ടാവ്, ദർശനം, ദൃശ്യം എന്നീ ഭാവങ്ങളില്ലാത്ത അദ്വൈതവും നിർവ്വികാരവും നിരാകാരവും നിർവ്വിശേഷവുമായ ബ്രഹ്മചൈതന്യത്തിൽ ഭേദഭാവം എങ്ങനെ സംഭവിക്കും. ഒരിക്കലും സംഭവിക്കാൻ വയ്യതന്നെ.

കല്പാർണ്ണവ ഇവാത്യന്തപരിപൂർണ്ണൈകവസ്തുനി
നിർവ്വികാരേ നിരാകാരേ നിർവ്വിശേഷേ ഭിദാ കുതഃ 400

ജഗത്തെല്ലാം ലയിച്ചുപോയ പ്രളയകാലത്തെ സമുദ്രമെന്ന പോലെ പൂർണ്ണവും ഏകവും നിർവ്വികാരവും നിരാകാരവും നിർവ്വിശേഷവുമായ ബ്രഹ്മത്തിൽ എങ്ങനെ ഭേദങ്ങൾ ഉണ്ടാകും ? ഒരിക്കലും സംഭവിക്കാൻ വയ്യതന്നെ.

തേജസീവ തമോ യത്ര പ്രലീനം ഭ്രാന്തികാരണം
അദ്വതീയേ പരേ തത്ത്വേ നിർവ്വിശേഷേ ഭിദാ കുതഃ 401

പ്രകാശത്തിൽ ഇരുട്ടെന്നപോലെ ഭ്രമത്തിന്നു കാരണമായി അജ്ഞാനം മുഴുവൻ ഏതൊന്നിൽ ലയിച്ചില്ലാതായിത്തീരുന്നുവോ അദ്വിതീയവും പരമസത്യവും നിർവ്വിശേഷവുമായ ആ ബ്രഹ്മത്തിൽ ഭേദഭാവമെങ്ങനെ സംഭവിക്കും ? സംഭവിക്കാൻ വയ്യതന്നെ.

ഏകാത്മകേ പരേതത്ത്വേ ഭേദവാർത്താ കഥം വസേത്
സുഷുപ്തൗ സുഖമാത്രയാം ഭേദഃ കേനാവലോകിതഃ 402

അദ്വൈതവും പരമദൃശ്യവുമായ ബ്രഹ്മത്തിൽ ഭേദഭാവം എങ്ങനെ നിലനിൽക്കും ? ഒരിക്കലും സാദ്ധ്യമല്ല തന്നെ. സുഖമാത്രസ്വരൂപമായ സുഷുപ്തിയിൽ ആരെങ്കിലും ഭേദത്തെ കാണാറുണ്ടോ ? അതുപോലെ ബ്രഹ്മാനുഭൂതിയിലും ഭേദമില്ല തന്നെ.

ന ഹ്യസ്തി വിശ്വം പരതത്ത്വബോധാത്
സദാത്മനി ബ്രഹ്മണി നിർവ്വികല്പേ
കാലത്രയേ നാപ്യഹിരീക്ഷിതോ ഗുണേ
നഹ്യംബുബിന്ദുർമൃഗതൃഷ്ണികായാം. 403

കാലത്രയത്തിലും കയറിൽ പാമ്പിനേയോ മൃഗതൃഷ്ണയിൽ വെള്ളത്തേയോ ആരും കാണാറില്ല. കാണുന്നുവെന്ന പ്രതീതി മാത്രമേ ഉണ്ടാവാറുള്ളു. അത് ഭ്രമംകൊണ്ടുണ്ടാവുന്നതുമാണ്. സത്യം അറിയപ്പെടുമ്പോൾ ഭ്രമം നീങ്ങുകയും ചെയ്യും. അതുപോലെ നിർവ്വികല്പമായി തത്ത്വസ്വരൂപമായ ബ്രഹ്മത്തിലും പ്രപഞ്ചത്തിൻെറ അസ്തിത്വമില്ല. ഭ്രമംകൊണ്ട്

അസ്തിത്വമുണ്ടെന്ന് തോന്നുകമാത്രമാണ് ചെയ്യുന്നത്. സത്യമായ ബ്രഹ്മത്തെ അറിയുമ്പോൾ ഭ്രമം ഇല്ലാതാവുകയും ചെയ്യും.

മായാമാത്രമിദം ദ്വൈതമദ്വൈതം പരമാർത്ഥതഃ
ഇതി ബ്രൂതേ ശ്രുതിഃ സാക്ഷാത് സുഷുപ്താവനുഭൂയതേ. 404

ദ്വൈതസ്വരൂപമായ ഈ ജഗത്ത് മായാസ്വരൂപം മാത്രമാണ്. അദ്വൈതമായ ബ്രഹ്മംമാത്രമാണ് സത്യം. ഈ പരമാർത്ഥത്തെ ശ്രുതി വ്യക്തമാക്കുന്നു. സുഷുപ്തിയിൽ ഈ വസ്തുത ഓരോരുത്തർക്കും അനുഭവവുമാണ്.

അനന്യത്വമധിഷ്ഠാനാദാരോപ്യസ്യ നിരീക്ഷിതം
പണ്ഡിതൈരജ്ജുസർപ്പാദൗ വികല്പോ ഭ്രാന്തിജീവനഃ 405

ആരോപ്യത്തിന്ന് അധിഷ്ഠാനത്തിൽനിന്ന് വേറെയായി സത്തയില്ലെന്ന് രജ്ജുസർപ്പാദികളിൽക്കൂടെ പണ്ഡിതന്മാർ വ്യക്തമാക്കിയിരിക്കുന്നു. ഭേദഭാവം ഭ്രമംകൊണ്ടു കാണപ്പെടുന്നതാണ്. അധിഷ്ഠാനത്തെ അറിയുമ്പോൾ ആരോപവും ഇല്ലാതായിത്തീരുന്നതുതന്നെ അതിനുദാഹരണവുമാണ്. ബ്രഹ്മം അധിഷ്ഠാനവും ജഗത്ത് ആരോപവുമാണ്. അതിനാൽ ജഗത്തിന്ന് ബ്രഹ്മത്തിൽനിന്ന് വേറെയായി സത്തയില്ല. ഭേദപ്രതീതി ഭ്രമംകൊണ്ട് വന്നതാണ്. ബ്രഹ്മത്തെ അറിയുമ്പോൾ അതില്ലാതാവുകയും ചെയ്യും.

ചിത്തമൂലോ വികല്പോ$f$യം ചിത്താഭാവേ ന കശ്ചന
അതശ്ചിത്തം സമാധേഹി പ്രത്യഗ്രൂപേ പരാത്മനി. 406

പ്രപഞ്ചമെന്ന ഈ വികല്പം മനോമയമാണ്. മനസ്സ് ഉള്ളപ്പോൾ മാത്രമേ അതിന് നിലനില്പുള്ളു. മനസ്സ് ലയിക്കുന്ന സുഷുപ്തിയിൽ ആരും പ്രപഞ്ചത്തെ അറിയാനില്ല. അതിനാൽ പ്രത്യഗാത്മസ്വരൂപിയായ പരമാത്മാവിൽ മനസ്സിനെ ലയിപ്പിക്കലാണ് ആവശ്യം. മനസ്സ് ലയിച്ചാൽ പ്രപഞ്ചമെന്നൊന്നില്ല.

കിമപി സതതബോധം കേവലാനന്ദരൂപം
നിരുപമമതിവേലം നിത്യമുക്തം നിരീഹം
നിരവധിഗഗനാഭം നിഷ്ക്കലം നിർവ്വികല്പം
ഹൃദി കലയതി വിദ്വാൻ ബ്രഹ്മ പൂർണ്ണം സമാധൗ. 407

നിരന്തര ബോധസ്വരൂപവും ആനന്ദഘനസ്വരൂപവും ഉപമിക്കാൻ കഴിയാത്തതും ശ്രേഷ്ഠവും നിത്യമുക്തവും ആഗ്രഹാദിവൃത്തികളില്ലാത്തതും അപരിഛിന്നവും ആകാശ സദൃശവും കലകളില്ലാത്തതും വികല്പങ്ങളറ്റതും ആയ പൂർണ്ണബ്രഹ്മാനുഭവത്തെ വിദ്യാസമ്പന്നനായ മഹാത്മാവ് സമാധിയിൽ അനുഭവിച്ച് കൃതാർത്ഥനാവുന്നു.

പ്രകൃതിവികൃതിശൂന്യം ഭാവനാതീതഭാവം
സമരസമസമാനം മാനസംബന്ധദൂരം
നിഗമവചനസിദ്ധം നിത്യമസ്മത് പ്രസിദ്ധം
ഹൃദി കലയതി വിദ്വാൻ ബ്രഹ്മപൂർണ്ണം സമാധൗ. 408

പ്രകൃതിയിൽനിന്നും വികൃതിയിൽനിന്നും അതീതവും ഭാവനക്കതീതമായ ഭാവസ്വരൂപവും സമരസവും എന്നാൽ ഒന്നിനോടും സമാനമല്ലാത്തതും അഭിമാനശൂന്യവും വേദവാക്യ ങ്ങളാൽ അറിയപ്പെടാവുന്നതും എപ്പോഴും ഞാനെന്നഭാവത്തിൽ പ്രകാശിക്കുന്നതും ആയ പൂർണ്ണബ്രഹ്മാനുഭവത്തെ വിദ്വാനായ മഹാത്മാവ് സമാധിയിൽ അനുഭവിച്ച് കൃതാർത്ഥനാവുന്നു.

അജരമമരമസ്താഭാവവസ്തു സ്വരൂപം
സ്തിമിത സലിലരാശി പ്രഖ്യമാഖ്യാവിഹീനം
ശമിതഗുണവികാരം ശാശ്വതം ശാന്തമേകം
ഹൃദികലയതി വിദ്വാൻ ബ്രഹ്മപൂർണ്ണം സമാധൗ: 409

ജനനമരണങ്ങളോ ഭാവാഭാവങ്ങളോ ഇല്ലാത്തവസ്തു സ്വരൂപമായും നിശ്ചലമായ ജലരാശിപോലെ നിർമ്മലമായും നാമശൂന്യമായും ഗുണഭാവങ്ങളില്ലാത്തതായും ശാശ്വതമായും ശാന്തമായും ഏകമായുമുള്ള പൂർണ്ണ ബ്രഹ്മാനുഭവത്തെ

വിദ്വാനായ മഹാത്മാവ് സമാധിയിൽ ഹൃദയത്തിൽവെച്ച് അനുഭവിച്ച് കൃതാർത്ഥനാവുന്നു.

സമാഹിതാന്തഃകരണഃ സ്വരൂപേ
വിലോകയാത്മാനമഖണ്ഡവൈഭവം
വിച്ഛിന്ധി ബന്ധം ഭവഗന്ധഗന്ധിതം
യത്നേനപുംസ്ത്വം സഫലീകുരുഷ്വ. 410

അന്തഃകരണത്തെ സമാധിയിൽ ലയിപ്പിച്ച് അഖണ്ഡ വൈഭവമായിരിക്കുന്ന ആത്മാവിനെ അറിഞ്ഞുണരാൻ ശ്രമിക്കൂ. സംസാരഗന്ധത്തോടുകൂടിയ അജ്ഞാനബന്ധത്തെ മുറിച്ചുകളയാൻ ശ്രമിക്കൂ. അതിനെത്ര പ്രയത്നം ചെയ്യേണ്ടിവന്നാലും അധികമല്ല. എന്തുകൊണ്ടെന്നാൽ പുരുഷജന്മത്തിൻെറ സാഫല്യമാണ് ആ അനുഭവം. അതിനാൽ പണിപ്പെട്ടും ജന്മത്തെ സഫലമാക്കാൻ ശ്രമിക്കൂ.

സർവോപാധി വിനിർമ്മുക്തം സച്ചിദാനന്ദമദ്വയം
ഭാവയാത്മാനമാത്മസ്ഥം ന ഭൂയഃ കല്പസേ$f$ധ്വനേ. 411

എല്ലാ ഉപാധികളിൽനിന്നും വിട്ടുമാറിയതും സത്ത്- ചിത്ത്- ആനന്ദ ലക്ഷണങ്ങളുള്ളതും അദ്വൈതവുമായ ആത്മാവിനെ നിരന്തരം ഉപാസിക്കുന്നുവെങ്കിൽ പിന്നീടൊരിക്കലും ഈ സംസാരമാർഗ്ഗത്തിലേക്ക് മടങ്ങേണ്ടിവരില്ല.

ഛായേവ പുംസഃ പരിദൃശ്യമാന-
മാഭാസരൂപേണ ഫലാനുഭൂത്യാ
ശരീരമാരാച്ഛവവന്നിരസ്തം
പുനർന്ന സന്ധത്ത ഇദം മഹാത്മാ. 412

നിഴലെന്നപോലെ പുരുഷനെ അനുഗമിച്ചുകൊണ്ടിരിക്കുന്നതും ആഭാസസ്വരൂപവും കർമ്മഫലാനുഭൂതിക്കുള്ള ഉപകരണവും ആയ ഈ ശരീരത്തെ ശവത്തെയെന്നപോലെ നിരസിച്ചുകഴിഞ്ഞാൽ ആ മഹാത്മാവ് പിന്നീട് ഈ സംസാരത്തിലേക്ക് മടങ്ങേണ്ടിവരില്ല.

സതതവിമലബോധാനന്ദരൂപം സമേത്യ
ത്യജ ജഡമല രൂപോപാധിമേതം സുദൂരേ
അഥ പുനരപി നൈഷ സ്മര്യതാം വാന്തവസ്തു
സ്മരണവിഷയഭൂതം കല്പതേ കുത്സനായ 413

നിരന്തരബോധസ്വരൂപവും ആനന്ദഘനവുമായ ആത്മസ്വരൂപത്തെ താനെന്നറിഞ്ഞ് മലിനവും ജഡവുമായ ഈ ശരീരോപാധിയെ വിദൂരത്തിൽ തള്ളിക്കളയാൻ ശ്രമിക്കുക. പിന്നീടതിനെ സ്മരിക്കാൻപോലും ഇടവരരുത്. ഛർദ്ദിച്ച വസ്തുവിനെ വീണ്ടും സ്മരിക്കുന്നതുതന്നെ വൃത്തികെട്ട പ്രവൃത്തിയാണല്ലോ. അതുപോലെ ശരീരത്തെയും വീണ്ടും സ്മരിക്കാനിടവരാത്ത വിധത്തിൽ തള്ളിക്കളയണം.

സമൂലമേതത് പരദഹ്യ വഹ്നൗ
സദാത്മനി ബ്രഹ്മണി നിർവ്വികല്പേ
തതഃ സ്വയം നിത്യവിശുദ്ധബോധാ-
നന്ദാത്മനാ തിഷ്ഠതി വിദ്വരിഷ്ഠഃ. 414

ആത്മജ്ഞാനമാകുന്ന അഗ്നിയിൽ ഈ ശരീരോപാധിയിലുള്ള അഭിമാനത്തെ ആണിവേരോടുകൂടി ദഹിപ്പിച്ചശേഷം നിർവ്വികല്പബ്രഹ്മത്തിൽ നിരന്തരം ബോധാനന്ദസ്വരൂപനായി അധിവസിക്കുന്നു ജ്ഞാനനിഷ്ഠനായ മഹാത്മാവ്.

പ്രാരബ്ധസൂത്രഗ്രഥിതം ശരീരം
പ്രയാതു വാ തിഷ്ഠതു ഗോരിവ സ്രക്
ന തത്പുനഃ പശ്യതി തത്ത്വവേത്താ-
നന്ദാത്മനി ബ്രഹ്മണി ലീനവൃത്തിഃ. 415

പ്രാരബ്ധമാകുന്ന കയറുകൊണ്ട് കെട്ടപ്പെട്ട ഈ ശരീരം ഇരുന്നാലും പോയാലും ജ്ഞാനിക്ക് ഒരുപോലെയാണ്. കഴുത്തിലിട്ട മാലപോയാലും ഇല്ലെങ്കിലും എങ്ങനെയാണോ പശുവിന് ചിന്തയില്ലാത്തത് തത്വജ്ഞാനിയായ മഹാത്മാവ് ആനന്ദസ്വരൂപമായ ബ്രഹ്മത്തിൽ ചിത്തവൃത്തിയെ ലയിപ്പി

ച്ചിരിക്കയല്ലാതെ ഈ ശരീരം പോയോ ഇല്ലയോ എന്ന് ചിന്തിക്കാറില്ല.

അഖണ്ഡാനന്ദമാത്മാനം
വിജ്ഞായ സ്വസ്വരൂപതഃ
കിമിച്ഛൻ കസ്യ വാ ഹേതോർ-
ദേഹം പുഷ്ണാതി തത്ത്വവിത് 416

അഖണ്ഡാനന്ദസ്വരൂപമായ ആത്മാവിനെ സ്വസ്വരൂപമായി അറിഞ്ഞുകൊണ്ടിരിക്കുന്ന ജ്ഞാനി പിന്നയെന്തിനുവേണ്ടി അല്ലെങ്കിൽ ആർക്കുവേണ്ടി ഈ ശരീരത്തെ പോഷിപ്പിക്കുകയോ സ്മരിക്കുകയോ ചെയ്യണം ?

സംസിദ്ധസ്യ ഫലം ത്വേതജ്ജീവന്മുക്തസ്യ യോഗിനഃ
ബഹിരന്തഃ സദാനന്ദരസാസ്വാദനമാത്മനി. 417

ജീവൻ മുക്തിയുടേയും ആത്മസിദ്ധിയുടേയും പരമമായ ഫലം അകത്തുംപുറത്തും എപ്പോഴും എല്ലാപ്രകാരത്തിലും ആത്മാനന്ദത്തെ അനുഭവിക്കാൻ മാത്രമാണ്.

വൈരാഗ്യസ്യ ഫലം ബോധോ
ബോധസ്യോപരതിഃ ഫലം
സ്വാനന്ദാനുഭവാച്ഛാന്തി-
രേഷൈവോപരതേഃ ഫലം. 418

വൈരാഗ്യത്തിന്ന് ജ്ഞാനവും ജ്ഞാനത്തിന്ന് ഉപരതിയും ഉപരതിക്ക് ആത്മാനന്ദവും ആത്മാനന്ദത്തിന് പരമശാന്തിയും ഫലങ്ങളാണ്. ഈ സ്ഥിതിക്ക് പരമശാന്തനും ആനന്ദമത്തനുമായ യോഗി മറ്റെന്തിനെ പ്രതീക്ഷിക്കും

യദ്യുത്തരോത്തരാഭാവഃ പൂർവ്വപൂർവ്വന്തു നിഷ്ഫലം
നിവൃത്തിഃ പരമാ തൃപ്തിരാനന്ദോ$f$നുപമഃ സ്വതഃ. 419

രണ്ടാമതുപറഞ്ഞ കാര്യങ്ങൾക്ക് കാരണമാണ് പൂർവ്വോക്താനുഭവം. അതായത് ജ്ഞാനത്തിന് വൈരാഗ്യവും, ഉപരതിക്ക് ജ്ഞാനവും, ആനന്ദാനുഭവത്തിന് ഉപരതിയും,

ശാന്തിക്ക് ആനന്ദാനുഭവവും കാരണങ്ങളാണ്. കാര്യങ്ങളില്ലെങ്കിൽ കാരണംകൊണ്ട് വിശേഷിച്ച് പ്രയോജനമൊന്നുമില്ല. അതായത് ജ്ഞാനത്തിന്ന് ഉപയോഗപ്പെടാത്ത വൈരാഗ്യവും ഉപരതിക്ക് ഉപയോഗപ്പെടാത്ത ജ്ഞാനവും ആനന്ദാനുഭവത്തിന് ഉപയോഗപ്പെടാത്ത ഉപരതിയും ശാന്തിക്ക് ഉപയോഗപ്പെടാത്ത ആനന്ദവും നിഷ്ഫലങ്ങളാണെന്നർത്ഥം. നിവൃത്തിയെന്നു പറഞ്ഞാൽ പരമസംതൃപ്തിയെന്നർത്ഥമാണ്. അതില്ലെങ്കിൽ മറ്റൊക്കെ നിഷ്ഫലംതന്നെ. ആനന്ദമെന്നത് വിവരിക്കാൻ കഴിയാത്തതും അനുഭവൈകവേദ്യവുമാണ്. ആനന്ദത്തിൽ നിന്നാണ് സംതൃപ്തിയുണ്ടാവുന്നത്.

ദുഷ്ടദുഃഖേഷ്വനുദ്വേഗോ വിദ്യായാഃ പ്രസ്തുതം ഫലം
യത്കൃതം ഭ്രാന്തിവേലായാം നനാകർമ്മ ജുഗുപ്സിതം
പശ്ചാന്നരോ വിവേകേന തത്കഥം കർത്തുമർഹതി? 420

സംസാരത്തിൽ ജീവിച്ചുകൊണ്ടിരിക്കുന്ന ഏതൊരാൾക്കും ദുഃഖാനുഭവങ്ങൾ വന്നുംപോയുമിരിക്കും. അതും സംസാരത്തിൻെറ സ്വഭാവമാണ്. അങ്ങനെ വന്നുചേരുന്ന ദുഃഖാനുഭവങ്ങളിൽ ചിന്തയോ ആവലാതിയോ പരിഭ്രമമോ ഇല്ലാതിരിക്കലാണ് വിദ്യയുടെ അല്ലെങ്കിൽ ജ്ഞാനത്തിൻെറ ഫലം. ചിത്തവിഭ്രാന്തിയുള്ളപ്പോൾ ലജ്ജാകരങ്ങളായ പല പ്രവൃത്തികളും ചെയ്തുവെന്നുവന്നേക്കാം. എന്നാൽ ചിത്തസ്ഥൈര്യം സംഭവിച്ചശേഷവും ആദ്യം ചെയ്തിരുന്ന ലജ്ജാകരങ്ങളായ പ്രവൃത്തികളെ ചെയ്യാൻ ആരാണ് ഒരുങ്ങുക !

വിദ്യാഫലം സ്യാദസതോ നിവൃത്തിഃ
പ്രവൃത്തിരജ്ഞാനഫലം. തദീക്ഷിതം
തജ്ജ്ഞാജ്ഞയോർ യന്മൃഗതൃഷ്ണികാദൗ
നോ ചേദ്വിദാംദൃഷ്ടഫലം കിമസ്മാത് 421

അസത്തും ജഡവുമായ പ്രപഞ്ചത്തിൽനിന്നുള്ള പരിപൂർണ്ണ നിവൃത്തിയാണ് വിദ്യയുടെ അല്ലെങ്കിൽ ജ്ഞാനത്തിൻെറ

ഫലം. അതുപോലെ പ്രപഞ്ചവ്യവഹാരത്തിലും ലോകാനുഭവത്തിലും മുഴുകലാണ് അജ്ഞാനത്തിൻെറയും ഫലം. ഇങ്ങനെ സംഭവിക്കുന്നില്ലെങ്കിൽ വിദ്വാനും അവിദ്വാനും തമ്മിൽ പിന്നെയെന്താണ് ഭേദം ? വിദ്യയുടെ ദൃഷ്ടഫലമാണ് സംസാരനിവൃത്തി. അവിദ്യയുടെ ദൃഷ്ടഫലം സംസാരാനുഭവവുമാണ്. ഇവ രണ്ടും വിദ്വാൻെറയും അവിദ്വാൻെറയും ദൃഷ്ടഫലങ്ങളുമാണ്. ഇങ്ങനെ സംഭവിക്കുന്നില്ലെങ്കിൽ വിദ്വാനും അവിദ്വാനും വിദ്യക്കും അവിദ്യക്കും മൃഗതൃഷ്ണികക്കെന്നപോലെ എന്താണ് ദൃഷ്ടഫലം ?

അജ്ഞാനഹൃദയഗ്രന്ഥേർവിനാശോ യദ്യശേഷതഃ
അനിച്ഛോർവിഷയഃ കിന്നു പ്രവൃത്തേഃ കാരണം സ്വതഃ 422

അജ്ഞാനഗ്രന്ഥി പൊട്ടിച്ചിതറിയ ജ്ഞാനിക്ക് ഈ പ്രപഞ്ചത്തിൽ തന്നെ ആകർഷിക്കുന്ന ഒരു വിഷയവും ഉണ്ടാവാൻ വയ്യ. പിന്നെ ആ ജ്ഞാനി എങ്ങനെ പ്രവർത്തിയിലേക്കിറങ്ങും

വാസനാനുദയോ ഭോഗ്യേ
വൈരാഗ്യസ്യ പരോ$f$വധിഃ
അഹംഭാവോ ദയാഭാവോ
ബോധസ്യ പരമാവധിഃ
ലീനവൃത്തേരനുത്പത്തിർ-
മര്യാദോപരതേസ്തു സാ. 423

വിരക്തനായ ഒരാൾക്ക് വാസനകൾ ഉദിച്ചുവികസിക്കില്ല. വാസനകൾ പൊന്താതെ ഇരിക്കുന്നു എന്നതാണ് വിരക്തിയുടെ ലക്ഷണം. അതുപോലെ അഹങ്കാരത്തിൻെറ സ്ഫുരണം പോലുമുണ്ടാവാതിരിക്കലാണ് ജ്ഞാനത്തിൻെറയും ലക്ഷണം. അഹങ്കാരിയായ ഒരാളെ ജ്ഞാനിയെന്നു പറയുന്നതിന് അർത്ഥമില്ല. അതുപോലെ ഉപരതിയും വീണ്ടും വിഷയസമ്പർക്കമുണ്ടാവാതിരിക്കലാണ്. വിട്ടുപോന്ന വിഷയങ്ങളെ

വീണ്ടും ആഗ്രഹിക്കുകയോ അനുഭവിക്കുകയോ ചെയ്യുന്നുവെങ്കിൽ അത് ഉപരതിയില്ലായ്മയുടെ ലക്ഷണമാണ്. വിരക്തൻ ജ്ഞാനിയും ജ്ഞാനി ഉപരതനും ആയിരിക്കും.

ബ്രഹ്മാകാരതയാ സദാ സ്ഥിതതയാ
നിർമുക്ത ബാഹ്യാർത്ഥധീ-
രന്യാവേദിത ഭോഗ്യഭോഗകലനോ
നിദ്രാലുവദ് ബാലവത്
സ്വപ്നാലോകിതലോകവജ്ജഗദിദം
പശ്യൻ ക്വചില്ലബ്ധധീ-
രാസ്തേ കശ്ചിദനന്തപുണ്യഫലഭുഗ്-
ധന്യഃ സ മാന്യോ ഭുവി. 424

എപ്പോഴും ബാഹ്യപ്രപഞ്ചവുമായി യാതൊരു സംബന്ധവുമില്ലാത്തവനും ചിലപ്പോൾ മറ്റുള്ളവരുടെ നിർബന്ധത്തിനു വഴങ്ങി ഉറക്കത്തിലെന്നപോലെയോ ബാലനെന്നപോലെയോ അനുഭവിക്കുന്നവനും കണ്ണുതുറന്നാൽ സ്വപ്നത്തിൽക്കണ്ട പദാർത്ഥത്തെയെന്നപോലെ ഈ ലോകത്തെ കാണുന്നവനുമായ യോഗി അനന്തപുണ്യങ്ങളുടെ ഫലമായാണ് പ്രസ്തുത അവസ്ഥയിലെത്തിച്ചേർന്നത്. അദ്ദേഹം ഈ ലോകത്തിൽവെച്ച് ഏറ്റവും ധന്യധന്യനും മാന്യനുമാണ് എന്നുപറയണം.

സ്ഥിതപ്രജ്ഞോ യതിരയം യഃ സദാനന്ദമശ്നുതേ
ബ്രഹ്മണ്യേവ വിലീനാത്മാ നിർവികാരോ വിനിഷ്ക്രിയഃ 425

എപ്പോഴും ബ്രഹ്മാനന്ദത്തിൽത്തന്നെ മുഴുകിയിരിക്കുന്ന യോഗിയെയാണ് സ്ഥിതപ്രജ്ഞനെന്നും പറയുന്നത്. അദ്ദേഹം എപ്പോഴും ഒരു കർമ്മവും ചെയ്യാതെ ഒരു വികാരത്തിന്നും അടിമപ്പെടാതെ എപ്പോഴും ബ്രഹ്മാനുഭൂതിയിൽത്തന്നെ ലയിച്ചിരിക്കും.

ബ്രഹ്മാത്മനോഃ ശോധിതയോരേകഭാവാവഗാഹിനീ
നിർവ്വികല്പാ ച ചിന്മാത്രാ വൃത്തിഃ പ്രജ്ഞേതി കഥ്യതേ

സുസ്ഥിതാസൗ ഭവേദ്യസ്യ സ്ഥിതപ്രജ്ഞഃ സ ഉച്യതേ. 426

ആത്മാവിനെയും ബ്രഹ്മത്തേയും നിരൂപിച്ചറിഞ്ഞ് ഭേദങ്ങളെ തള്ളിക്കളഞ്ഞ് നിർവ്വികല്പമായ ഐക്യാനുഭൂതിയിൽത്തന്നെ വർത്തിക്കുന്ന വൃത്തിയെയാണ് പ്രജ്ഞയെന്നു പറയുന്നത്. പ്രസ്തുത പ്രജ്ഞ എപ്പോഴും ആർക്ക് നിശ്ചലമായിരിക്കുന്നുവോ അങ്ങനെയുള്ള ആളെയാണ് സ്ഥിതപ്രജ്ഞനെന്നു പറയുന്നത്.

യസ്യ സ്ഥിതാ ഭവേത് പ്രജ്ഞാ യസ്യാനന്ദോ നിരന്തരഃ
പ്രപഞ്ചോ വിസ്മൃതപ്രായഃ സ ജീവന്മുക്ത ഇഷ്യതേ. 427

പറയപ്പെട്ട പ്രജ്ഞാനവൃത്തി സ്ഥിരമായിരിക്കുകയും ആനന്ദത്തിന് മുറിവില്ലാതിരിക്കുകയും പ്രപഞ്ചം വിസ്മൃതപ്രായമായിരിക്കുകയും ചെയ്ത മഹാത്മാവിനെയാണ് ജീവന്മുക്തനെന്നു പറയുന്നത്.

ലീനധീരപി ജാഗർത്തി ജാഗ്രദ്ധർമ്മവിവർജ്ജിതഃ
ബോധോ നിർവാസനോയസ്യ സ ജീവന്മുക്ത ഇഷ്യതേ. 428

ചിത്തം മിക്കവാറും ലീനപ്രായമാണ്. അതിനാൽ അവസ്ഥാത്രയമുണ്ടാവാൻ വഴിയില്ല. എങ്കിലും ജാഗ്രദവസ്ഥയുണ്ട്. ജാഗ്രദവസ്ഥയുണ്ടെങ്കിലും വിഷയഗ്രഹണാദി ജാഗ്രദ്ധർമ്മങ്ങളില്ല. ബോധം തികച്ചും നിർവ്വാസനമാണ്. അങ്ങനെയുള്ള മഹാത്മാവിനെയും ജീവന്മുക്തൻ എന്നു പറയുന്നു.

ശാന്തസംസാരകലനഃ കലാവാനപി നിഷ്കലഃ
യസ്യ ചിത്തം വിനിശ്ചിന്തം സ ജീവന്മുക്ത ഇഷ്യതേ. 429

സംസാരത്തിലേക്ക് അഭിമുഖനായിരിക്കുന്നുവെന്നു തോന്നാമെങ്കിലും സംസാരവുമായി യാതൊരു സംബന്ധവുമില്ലാത്തവനാണ്. ഇന്ദ്രിയാദി കരണങ്ങളെല്ലാമുണ്ടെങ്കിലും ഒന്നിനും വിഷയസംബന്ധമോ ചേഷ്ടയോ ഇല്ല. ചിത്തം എല്ലാസമയത്തും ചിന്താശൂന്യമായി ആകാശസദൃശമായിരിക്കുന്നു. ആനന്ദാനുഭവത്തിനും കുറവില്ല. അങ്ങനെയുള്ള മഹാത്മാ

വിനെയും ജീവന്മുക്തനെന്നു പറയുന്നു.

വർത്തമാനോ$f$പി ദേഹേ$f$സ്മിൻ ഛായാവദനുവർത്തിനി
അഹന്താമമതാഭാവോ ജീവന്മുക്തസ്യ ലക്ഷണം. 430

ഈ സ്ഥൂലശരീരം നിലനിൽക്കുന്നുണ്ടെങ്കിലും നിഴലെന്നപോലെ മാത്രമാണ്. നിഴലിൽ ആർക്കും ഞാനെന്നോ എൻേറതെന്നോ അഭിമാനമുണ്ടാവാറില്ലല്ലോ. അതുപോലെ ഈ ശരീരത്തിലും ഒരിക്കലും അഹന്താമമതകളില്ലാതിരിക്കുന്നു വെന്നതും ജീവന്മുക്തൻെറ ലക്ഷണമാണ്.

അതീതാനനുസന്ധാനം ഭവിഷ്യദവിചാരണം
ഔദാസീന്യമപി പ്രാപ്തേ ജീവന്മുക്തസ്യ ലക്ഷണം 431

കഴിഞ്ഞതിനെ ഓർമ്മിക്കാതിരിക്കുക, വരാൻ പോകുന്നതിനെ ചിന്തിക്കാതിരിക്കുക, വന്നുചേർന്നതിൽ ഉദാസീനനായിരിക്കുക, ഇങ്ങനെ കാലത്രയത്തോട് സംബന്ധമില്ലാതിരിക്കുന്നു എന്നതും ജീവന്മുക്തൻെറ ലക്ഷമാണ്.

ഗുണദോഷവിശിഷ്ടേ$f$സ്മിൻ സ്വഭാവേന വിലക്ഷണേ
സർവത്ര സമദർശിത്വം ജീവന്മുക്തസ്യ ലക്ഷണം. 432

സ്വസ്വരൂപമായ ബ്രഹ്മസ്വരൂപത്തിൽ നിന്നും വ്യത്യസ്തങ്ങളായ അനേകഗുണദോഷങ്ങളോടും നാമരൂപങ്ങളോടുംകൂടി വ്യത്യസ്തങ്ങളായിരിക്കുന്നു പ്രപഞ്ചവസ്തുക്കൾ എന്നിരുന്നാലും ഒന്നിലും അല്പം പോലും ഗുണദോഷഭേദമോ വ്യത്യാസമോ തോന്നാതെ എപ്പോഴും എല്ലാറ്റിനെയും ബ്രഹ്മമായി കണ്ടു കൊണ്ടിരിക്കുകയെന്നതും ജീവന്മുക്തൻെറ ലക്ഷണമാണ്.

ഇഷ്ടാനിഷ്ടാർത്ഥസംപ്രാപ്തൗ സമദർശിതയാ$f$ത്മനി
ഉഭയത്രാവികാരിത്വം ജീവന്മുക്തസ്യ ലക്ഷണം. 433

ഇഷ്ടങ്ങളും അനിഷ്ടങ്ങളുമായ പല അനുഭവങ്ങളും പ്രപഞ്ചത്തിലുണ്ടാവാം. എങ്കിലും അവയിലൊന്നിലും ഭേദം കാണാതെ എപ്പോഴും എല്ലാറ്റിലും നിർവ്വികാരതയെ മാത്രം

നിലനിർത്തുവെന്നതും ജീവന്മുക്തന്റെ ലക്ഷണമാണ്.

ബ്രഹ്മാനന്ദരസാസ്വാദസക്തചിത്തതയാ യതേഃ
അന്തർബഹിരവിജ്ഞാനം ജീവന്മുക്തസ്യ ലക്ഷണം. 434

ബ്രഹ്മാനന്ദരസാസ്വാദത്തിൽ നിരന്തരം മുഴുകിയിരിക്കുന്നതു കൊണ്ട് ബാഹ്യാഭ്യന്തരബോധംതന്നെ മിക്കപ്പോഴും ഇല്ലാതിരിക്കുന്നുവെന്നതും ജീവന്മുക്തന്റെ ലക്ഷണമാണ്.

ദേഹേന്ദ്രിയാദൗ കർത്തവ്യേ മമാഹംഭാവവർജ്ജിതഃ
ഔദാസീന്യേന യസ്തിഷ്ഠേത് സ ജീവന്മുക്തലക്ഷണഃ. 435

ശരീരേന്ദ്രിയാദികരണങ്ങളിലും കർത്തവ്യങ്ങളായ കർമ്മങ്ങളിലും 'ഞാൻ, എന്റെ' എന്നഭിമാനമില്ലാതിരിക്കുന്നതും ജീവന്മുക്തന്റെ ലക്ഷണമാകുന്നു.

വിജ്ഞാത ആത്മനോയസ്യ ബ്രഹ്മഭാവഃ ശ്രുതേർ ബലാത്
ഭവബന്ധവിനിർമുക്തഃ സ ജീവന്മുക്തലക്ഷണഃ 436

വേദവാക്യങ്ങളെ വേണ്ടുംവണ്ണം വിചാരം ചെയ്ത് ആത്മബ്രഹ്മൈകൃഭാവത്തെ ദൃഢമായി ബോധിച്ച് സംസാരബന്ധത്തെ ദൃഢമായി മുറിച്ചുകളഞ്ഞ മഹാത്മാവിന്റെ അവസ്ഥയും ജീവന്മുക്തത്വം തന്നെ.

ദേഹേന്ദ്രിയേഷ്വഹംഭാവ ഇദം ഭാവസ്തദന്യകേ
യസ്യ നോ ഭവതഃ ക്വാപി സ ജീവന്മുക്ത ഇഷ്യതേ. 437

ശരീരേന്ദ്രിയാദികളിൽ ഞാനെന്നും അന്യവസ്തുക്കളിൽ ഇതെന്നും ഉള്ള ഭാവവും അഭിമാനവും കേവലം ഇല്ലാതിരിക്കുന്നത് ജീവന്മുക്തലക്ഷണമാകുന്നു.

ന പ്രത്യഗ് ബ്രഹ്മണോർ ഭേദം കദാപി ബ്രഹ്മസർഗയോഃ
പ്രജ്ഞയാ യോ വിജാനാതി സ ജീവന്മുക്ത ലക്ഷണം 438

പ്രത്യഗാത്മാവിനും ബ്രഹ്മത്തിന്നും തമ്മിലും ബ്രഹ്മത്തിന്നും പ്രപഞ്ചത്തിനും തമ്മിലും യാതൊരു ഭേദവുമില്ലെന്നറിഞ്ഞ് എപ്പോഴും എല്ലാറ്റിനെയും ബ്രഹ്മമയമായി മാത്രം കാണുകയെ

ന്നതും ജീവന്മുക്തലക്ഷമാകുന്നു.

സാധുഭിഃ പൂജ്യമാനേƒസ്മിൻ പീഡ്യമാനേƒപി ദുർജ്ജനൈഃ
സമഭാവോ ഭവേദ്യസ്യ സ ജീവന്മുക്ത ലക്ഷണം 439

സജ്ജനങ്ങൾ തന്നെ ഭക്തിവിശ്വാസങ്ങളോടുകൂടി പൂജിക്കുമ്പോഴും ദുർജ്ജനങ്ങൾ വെറുപ്പോടുകൂടി ഉപദ്രവിക്കുമ്പോഴും ഏതൊരു മഹാത്മാവിന്ന് ഭേദഭാവമുണ്ടാവുന്നില്ലയോ അതു ജീവന്മുക്തലക്ഷണമാകുന്നു.

യത്രപ്രവിഷ്ടാ വിഷയാഃ പരേരിതാ
നദീപ്രവാഹാ ഇവ വാരിരാശൗ
ലീയന്തി സന്മാത്രതയാ ന വിക്രിയാ-
മുത്പാദയന്ത്യേഷ യതിർവിമുക്തഃ 440

യാതൊരാളിലാണോ പരപ്രേരണയാൽ വിഷയങ്ങൾ വന്നു ചേർന്നാലും അവ സമുദ്രത്തിൽ നദികളെന്നപോലെ കൂടിച്ചേർന്ന് താദാത്മ്യം പ്രാപിക്കലെല്ലാതെ വികാരങ്ങൾക്ക് കാരണമാകുന്നില്ലയോ അങ്ങനെയുള്ള മഹാത്മാവ് വിഷയസ്പർശമുണ്ടായാലും ഇല്ലെങ്കിലും സംസാരമുക്തനാണ്.

വിജ്ഞാതബ്രഹ്മതത്ത്വസ്യ യഥാപൂർവ്വം ന സംസൃതിഃ
അസ്തിചേന്ന സ വിജ്ഞാതബ്രഹ്മഭാവോ ബഹിർമുഖഃ 441

ബ്രഹ്മതത്ത്വത്തെ അറിഞ്ഞ ഒരാൾക്ക് വിഷയാഭിമുഖ്യമുണ്ടാവില്ല. വിഷയങ്ങളിൽനിന്ന് നിവൃത്തിയും തീവ്രവൈരാഗ്യവും അദ്ദേഹത്തിന്നുണ്ടാവും. അങ്ങനെയല്ലാതെ പഴയതുപോലെ തന്നെ വിഷയാഭിമുഖ്യമുണ്ടെങ്കിൽ അദ്ദേഹം ബ്രഹ്മതത്ത്വത്തെ അറിഞ്ഞിട്ടില്ലെന്ന് അർത്ഥം. കരണങ്ങൾ ബഹിർമുഖങ്ങളാണ്. ജ്ഞാനിയുടെ കരണങ്ങൾ എപ്പോഴും അന്തർമുഖങ്ങളായിരിക്കും. മൂഢൻെറ കരണങ്ങൾ ബഹിർമുഖങ്ങളുമായിരിക്കും. ഈ ലക്ഷണം കൊണ്ടുതന്നെ ജ്ഞാതാജ്ഞാതന്മാരെ തിരിച്ചറിയാൻ കഴിയും.

പ്രാചീനവാസനാവേഗാദസൗ സംസരതീതി ചേത്
ന സദേകത്വവിജ്ഞാനാന്മന്ദീഭവതി വാസനാ. 442

പൂർവ്വജന്മങ്ങളിലെ സംസാരവാസനകൾ നിശ്ശേഷം നശിച്ചിട്ടില്ലാത്തതിനാൽ ചിലപ്പോൾ യോഗി സംസാരവിഷയങ്ങളിൽ രമിച്ചാലും അത് അധഃപതനത്തിന് കാരണമാകുന്നില്ല. മാത്രമല്ല എപ്പോഴുമുള്ള സദ്വസ്തുവിജ്ഞാനംകൊണ്ട് വാസനകളുടെ കാഠിന്യം കുറയുകയും ചെയ്യും.

അത്യന്തകാമുകസ്യാപി വൃത്തിഃ കുണ്ഠതി മാതരി
തഥൈവ ബ്രഹ്മണി ജ്ഞാതേ പൂർണ്ണാനന്ദേ മനീഷിണഃ 443

കാമവികാരംകൊണ്ട് ആർത്തനാണ് ഒരാളെങ്കിലും അദ്ദേഹത്തിന്നും സ്വന്തം മാതാവിനെ കാണുമ്പോൾ വികാരം മന്ദീഭവിക്കും. അതുപോലെ പൂർണ്ണാനന്ദസ്വരൂപമായിരിക്കുന്ന ബ്രഹ്മതത്ത്വത്തെ അറിഞ്ഞ വിദ്വാന് വിഷയവാസന മന്ദീഭവിക്കുകതന്നെ ചെയ്യും.

നിദിധ്യാസനശീലസ്യ ബാഹ്യപ്രത്യയ ഈക്ഷ്യതേ
ബ്രവീതി ശ്രുതിരേതസ്യ പ്രാരബ്ധം ഫലദർശനാത് 444

അഖണ്ഡസച്ചിദാനന്ദബ്രഹ്മത്തെത്തന്നെ എപ്പോഴും തൈലധാരപോലെ മുറിവില്ലാതെ നിദിദ്ധ്യാസനംചെയ്യുന്ന ആളെയും ബാഹ്യപ്രപഞ്ചം ബാധിക്കുന്നുവെങ്കിൽ അത് പ്രാരാബ്ധത്തിൻെറ കാഠിന്യംകൊണ്ടാണെന്നാണ് ശ്രുതിയുടെയും അഭിപ്രായം.

സുഖാദ്യനുഭവോയാവത് താവത്പ്രാരബ്ധമിഷ്യതേ
ഫലോദയഃ ക്രിയാപൂർവ്വോ നിഷ്ക്രിയോ നഹി കുത്രചിത്. 445

യോഗിക്ക് പ്രാപഞ്ചികമായ സുഖദുഃഖാനുഭവങ്ങൾ ഏതുവരെയുണ്ടോ അതുവരെയും പ്രാരബ്ധം ഉണ്ടെന്നർത്ഥമാണ്. പ്രാരബ്ധകർമ്മങ്ങളാണ് ഫലത്തെകൊടുക്കുന്നത് കർമ്മമില്ലാത്തിടത്ത് ഫലമുണ്ടാവില്ല.

അഹം ബ്രഹ്മേതി വിജ്ഞാനാത് കല്പകോടിശതാർജ്ജിതം
സഞ്ചിതം വിലയം യാതി പ്രബോധാത് സ്വപ്നകർമ്മവത് 446

ഞാൻ ബ്രഹ്മമാണെന്നറിയുന്ന ഒരാളുടെ അനേകകോടി ജന്മങ്ങളിലെ സഞ്ചിതവാസനകൾ ആ അറിവുകൊണ്ടുതന്നെ നശിക്കാനിടയാവുന്നു. സ്വപ്നത്തിൽനിന്ന് ഉണർന്ന ഒരാൾക്ക് പ്രസ്തുത ഉണർവുകൊണ്ടുതന്നെ സ്വപ്നദൃശ്യാനുഭവങ്ങൾ ഇല്ലാതാവുന്നുവല്ലോ. അതുപോലെ സ്വപ്നസമാനമായ കർമ്മ വാസനാസഞ്ചയവും ആത്മജ്ഞാനമാകുന്ന ഉണർവു കൊണ്ടില്ലാതായിത്തീരുന്നു.

യത് കൃതം സ്വപ്നവേലായാം പുണ്യം വാ പാപമുല്ബണം
സുപ്തോത്ഥിതസ്യ കിം തത്സ്യാത് സ്വർഗ്ഗായ നരകായ വാ 447

സ്വപ്നാവസ്ഥയിൽ പുണ്യപാപപരങ്ങളായ എന്തെന്ത് കർമ്മങ്ങൾ ചെയ്തതായി തോന്നിയാലും അവയൊന്നും ജാഗ്രദ വസ്ഥയിൽ സ്വർഗ്ഗനരക അനുഭവങ്ങൾക്ക് കാരണമാവുന്നില്ല. അതുപോലെ ആത്മബോധമാവുന്ന ജാഗ്രത്തിൽ സ്വപ്ന സമാനമായ അജ്ഞാനാവസ്ഥയിലെ കർമ്മവാസനകൾ ഫലകാരണങ്ങളാവുന്നില്ല.

സ്വമസങ്ഗമുദാസീനം പരിജ്ഞായ നഭോ യഥാ
ന ശ്ലിഷ്യതേ ച യത് കിഞ്ചിത് കദാചിദ് ഭാവികർമ്മഭിഃ 448

താനാകുന്ന ആത്മാവിനെ ആകാശംപോലെ നിർമ്മലവും അപരിഛിന്നവും എന്നാൽ ഉദാസീനവുമായി അറിഞ്ഞു വർത്തിക്കുന്ന ജ്ഞാനിക്ക് ഭാവികർമ്മങ്ങളും ഫലഭുക്തിക്ക് കാരണമാവുന്നില്ല.

ന നഭോ ഘടയോഗേന സുരാഗന്ധേന ലിപ്യതേ
തഥാത്മോപാധിയോഗേന തദ്ധർമ്മൈർന്നൈർവ ലിപ്യതേ. 449

ഘടത്തിൽ മദ്യം നിറയ്ക്കാറുണ്ടെങ്കിലും അതേഘടത്തിലുള്ള ആകാശത്തെ മദ്യഗന്ധം ബാധിക്കാറില്ല. അതുപോലെ ആത്മചൈതന്യം ശരീരത്തെ അധിഷ്ഠാനം ചെയ്താലും

ശരീരധർമ്മങ്ങളുടെ ബാധയെ അനുഭവിക്കാറില്ല.

ജ്ഞാനോദയാത് പുരാരബ്ധം കർമ്മജ്ഞാനാന്ന നശ്യതി
അദത്വാ സ്വഫലം ലക്ഷ്യമുദ്ദിശ്യോത്സൃഷ്ട ബാണവത്. 450

ജ്ഞാനോദയത്തിന്ന് മുമ്പു ചെയ്യപ്പെട്ടതായ കർമ്മങ്ങളുടെ ഫലങ്ങൾ ജ്ഞാനിയും അനുഭവിക്കേണ്ടിവരുന്നു. അതാണ് ജ്ഞാനികൾക്കും പ്രാരബ്ധമുണ്ടെന്നുവരാൻ കാരണം. ലക്ഷ്യത്തെ അഭിമുഖീകരിച്ച് അയച്ചബാണം വില്ലിൽനിന്ന് വിട്ടശേഷം ലക്ഷ്യത്തെ സ്പർശിക്കാതിരിക്കയില്ലല്ലോ. അതുപോലെ പ്രാരബ്ധകർമ്മം ജ്ഞാനിയേയും ബാധിക്കാതിരിക്കുന്നില്ല.

വ്യാഘ്രബുദ്ധ്യാവിനിർമുക്തോ ബാണഃ പശ്ചാത്തു ഗോമതൗ
ന തിഷ്ഠതി ഛിനത്ത്യേവ ലക്ഷ്യം വേഗേന നിർഭരം. 451

ഒരു കുറുക്കനെക്കണ്ട് വ്യാഘ്രമാണെന്ന് തെറ്റിദ്ധരിച്ച് യോദ്ധാവ് ബാണത്തെ അയച്ചു. ബാണം വില്ലിൽ നിന്ന് വിട്ട ശേഷമാണ് അത് വ്യാഘ്രമല്ല കുറുക്കനാണെന്ന് മനസ്സിലായത്. പക്ഷേ ആ അറിവ്കൊണ്ടുമാത്രം വില്ലിൽ നിന്ന് വിട്ട ബാണം കുറുക്കനെ കൊല്ലാതിരിക്കില്ലല്ലോ. ഇതുപോലെയാണ് ജ്ഞാനോദയത്തിനു മുമ്പ് ചെയ്തകർമ്മം പ്രാരബ്ധരൂപേണ ജ്ഞാനിയേയും ബാധിക്കുന്നത്.

പ്രാരബ്ധം ബലവത്തരം ഖലു വിദാം
ഭോഗേന തസ്യ ക്ഷയഃ
സമ്യഗ്ജ്ഞാനഹുതാശനേന വിലയഃ
പ്രാക്സഞ്ചിതാഗാമിനാം
ബ്രഹ്മാത്മൈക്യമാവേക്ഷ്യ തന്മയതയാ
യേ സർവദാ സംസ്ഥിതാ-
സ്തേഷാം തത്ത്രിതയം ന ഹി ക്വചിദപി
ബ്രഹ്മൈവ തേ നിർഗുണം. 452

ജ്ഞാനികൾക്കും പ്രാരബ്ധകർമ്മം പ്രബലമാണെന്നു പറയണം. അനുഭവംകൊണ്ടുമാത്രമേ ജ്ഞാനികൾക്കുപോലും പ്രാരബ്ധ

കർമ്മംനശിക്കുകയുള്ളുവെന്നാണിരിക്കുന്നത്. എന്നാൽ നിസ്സംശയവും സുദൃഢവുമായ ആത്മജ്ഞാനസമ്പത്തികൊണ്ട് സഞ്ചിതവും ആഗാമിയുമായ രണ്ടുവിധ കർമ്മവാസനകൾ നശിക്കും. എപ്പോഴും ആത്മബ്രഹ്മൈക്യാനുഭൂതിരസികനായി നിർഗുണബ്രഹ്മമായിത്തന്നെ വർത്തിക്കുന്നു ഒരാളെങ്കിൽ അദ്ദേഹത്തിൻെറ കഥവേറെയാണ് അദ്ദേഹം ജ്ഞാനിയല്ല. കേവലം ബ്രഹ്മം തന്നെയാണ്. അതിനാൽ പ്രസ്തുത മൂന്നുവിധ കർമ്മങ്ങളും അദ്ദേഹത്തിന്ന് ബാധകമല്ല.

ഉപാധിതാദാത്മ്യ വിഹീന കേവല-
ബ്രഹ്മാത്മനൈവാത്മനി തിഷ്ഠതോ മുനേഃ
പ്രാരബ്ധസദ്ഭാവകഥാ ന യുക്താ
സ്വപ്നാർത്ഥസംബന്ധ കഥേവജാഗ്രതഃ 453

ഉപാധികളിൽ അല്പംപോലും താദാത്മഭാവമില്ലാതെ ബ്രഹ്മാകാരനായിത്തന്നെ എപ്പോഴും വർത്തിക്കുന്ന മഹാത്മാവിന്ന് പ്രാരബ്ധം ബാധകമല്ല. ജാഗ്രദവസ്ഥയിൽ സ്വപ്നാനുഭവമെന്നപോലെ അതും അദ്ദേഹത്തിന്ന് മിഥ്യയാണ്.

ന ഹി പ്രബുദ്ധഃ പ്രതിഭാസദേഹേ
ദേഹോപയോഗിന്യപി ച പ്രപഞ്ചേ
കരോത്യഹന്താം മമതാമിദന്താം
കിന്തു സ്വയം തിഷ്ഠതി ജാഗരേണ. 454

ആത്മപ്രബുദ്ധനായജ്ഞാനി പ്രതിഭാസം മാത്രമായ ഈ ശരീരത്തിലോ ശരീരത്തിന്ന് ഉപയോഗപ്രദമായ പ്രപഞ്ചത്തിലോ ഞാനെന്നോ എൻെറതെന്നോ ഇതെന്നോ ഉള്ള അഭിമാനത്തെ വെക്കുകയില്ല. കേവലം ബ്രഹ്മസ്വരൂപനായിത്തന്നെ അദ്ദേഹം ഉണർന്നിരിക്കും. ഉണർന്നിരിക്കുകയെന്നുപറഞ്ഞാൽ പ്രപഞ്ചബോധത്തിലല്ല. പ്രപഞ്ചബോധത്തിലും ശരീരബോധത്തിലും അദ്ദേഹം ഉറങ്ങുകയായിരിക്കും. ആത്മബോധത്തിലും ആത്മാനുഭവത്തിലുമാണ് ഉണർന്നിരിക്കുന്നത്.

ന തസ്യ മിഥ്യാർത്ഥസമർത്ഥനേച്ഛാ
ന സംഗ്രഹസ്തജ്ജഗതോ/പി ദൃഷ്ടഃ
തത്രാനുവൃത്തിര്യദി ചേന്മൃഷാർത്ഥേ
ന നിദ്രയാ മുക്ത ഇതീഷ്യതേ ധ്രുവം. 455

ബ്രഹ്മാകാരനായജ്ഞാനി മിഥ്യയായ ഈ പ്രപഞ്ചത്തെ സത്യമെന്നു ബോധിക്കുകയോ സമർത്ഥിക്കാനൊരുങ്ങുകയോ ചെയ്യില്ല. പ്രപഞ്ചാനുഭവങ്ങളെ അനുഭവിക്കുകയുമില്ല. കേവലം ബ്രഹ്മസ്വരൂപനായിരിക്കുന്നുവെന്ന് മാത്രം. ചിലപ്പോഴെങ്കിലും ഈ ജഗത്തിനെ സത്യമായി ബോധിക്കുകയോ ചില പദാർത്ഥങ്ങളെയെങ്കിലും അനുഭവിക്കുകയോ ചെയ്യുന്നുവെങ്കിൽ അദ്ദേഹം ബ്രഹ്മാനുഭവത്തിൽ പൂർണ്ണനല്ലെന്നു ബോധിക്കുകയും വേണം.

തദ്വത് പരേ ബ്രഹ്മണി വർത്തമാനഃ
സദാത്മനാ തിഷ്ഠതി നാന്യദീക്ഷതേ
സ്മൃതിര്യഥാ സ്വപ്നവിലോകിതാർത്ഥേ
തഥാ വിദഃ പ്രാശനമോചനാദൗ. 456

അതുപോലെ ബ്രഹ്മാകാരനായ ജ്ഞാനി ബ്രഹ്മത്തെയല്ലാതെ മറ്റൊന്നിനെയും എപ്പോഴും കാണുന്നില്ല സ്വപ്നദൃഷ്ട പദാർത്ഥങ്ങളുടെ സ്വീകാരതിരസ്ക്കാരങ്ങളെ ആരും ഓർമ്മിക്കാറില്ലല്ലോ. പദാർത്ഥമേ ഇല്ലാത്തതാണെങ്കിൽ പിന്നെ അതിനെ സ്വീകരിക്കലോ ഉപേക്ഷിക്കലോ ഉണ്ടാവാൻ വയ്യല്ലോ. അതുപോലെ ജഗത്തിൻെറ മിഥ്യാനുഭവത്തിൽ ബ്രഹ്മാനുഭൂതി രസികനായിരിക്കുന്ന ജ്ഞാനി ജഗത്തിനെ കേവലം അറിയുന്നില്ലാത്തതിനാൽ അദ്ദേഹത്തിന് ജഗത് പദാർത്ഥങ്ങളുടെ സ്വീകരണമോ ത്യാഗമോ രണ്ടും സംഭവിക്കുന്നില്ല.

കർമ്മണാ നിർമ്മിതോ ദേഹഃ പ്രാരബ്ധം തസ്യ കല്പ്യതാം
നാനാദേരാത്മനോ യുക്തം നൈവാത്മാ കർമ്മനിർമ്മിതഃ 457

ശരീരം കർമ്മത്താൽ രൂപപ്പെട്ടതാണ് പ്രാരബ്ധമെന്ന ഒന്നുണ്ടെങ്കിൽ അതും ശരീരത്തിന് മാത്രമുള്ളതാണ് അല്ലാതെ ആത്മാവിന്നുള്ളതല്ല. ആത്മാവ് അനാദിയും അനന്തവും കർമ്മ സംബന്ധമില്ലാത്തതുമാണ്. അതിനാൽ കർമ്മനിർമ്മിതമല്ല ആത്മാവ്. അതുകൊണ്ട് കർമ്മം ഏതുരൂപത്തിലുള്ളതായാലും അത് ആത്മാവിനെ ബാധിക്കയുമില്ല. താൻ ആത്മാവാണെന്നതിനാൽ തനിക്ക് യാതൊരു കർമ്മ സംബന്ധവുമില്ല. ഇതാണ് ജ്ഞാനിയുടെ നിശ്ചയം.

അജോനിത്യഃ ശാശ്വത ഇതിബ്രൂതേ ശ്രുതിരമോഘവാക്
തദാത്മനാ തിഷ്ഠതോഽസ്യ കുതഃ പ്രാരാബ്ധ കല്പന 458

ശ്രുതിവാക്യം സത്യമാണ് അതൊരിക്കലും മിഥ്യയാവാൻ വയ്യ. ആത്മാവ് ജന്മാദിരഹിതവും നിത്യവും ശാശ്വതവുമാണെന്ന് ശ്രുതി പറയുന്നു. ആ സ്ഥിതിക്ക് ആത്മാവായിരിക്കുന്ന തനിക്ക് എങ്ങനെ പ്രാരബ്ധാദി സംബന്ധമുണ്ടാവും. ഒരിക്കലും തനിക്ക് ഒരു കർമ്മസംബന്ധവുമില്ല. ഇതാണ് ജ്ഞാനിയുടെ നിശ്ചയം.

പ്രാരബ്ധം സിധ്യതി തദാ യദാ ദേഹാത്മനാ സ്ഥിതിഃ
ദേഹാത്മഭാവോ നൈവേഷ്ടഃ പ്രാരബ്ധം ത്യജ്യതാമതഃ 459

മിഥ്യയായ ശരീരത്തെ സത്യമായ ആത്മാവായി വിശ്വസിക്കുന്ന മൂഢന്മാർക്കുള്ളതാണ് പ്രാരബ്ധാദി കർമ്മസംബന്ധം. ഏതുവരെ ശരീരത്തെ താനായി ബോധിക്കുന്നുവോ അതുവരെയും പ്രാരബ്ധം അനുഭവിക്കേണ്ടതായി വന്നേക്കാം. എന്നാൽ ശരീരത്തെത്തന്നെ വിസ്മരിച്ച് ആത്മസ്വരൂപനായിരിക്കുന്ന ജ്ഞാനിക്കെന്തു പ്രാരബ്ധമാണ്. പ്രാരബ്ധാദി കർമ്മ സംബന്ധങ്ങൾ അജ്ഞാനികളായ മൂഢന്മാർക്കുള്ളതാണ്. താൻ ജ്ഞാനസ്വരൂപനായ ആത്മാവാണ്. അതിനാൽ തനിക്കൊരു കർമ്മസംബന്ധവുമില്ല. ഇതാണ് ജ്ഞാനികളുടെ നിശ്ചയം.

ശരീരസ്യാപിപ്രാരബ്ധ കല്പനാ ഭ്രാന്തിരേവ ഹി
അധ്യസ്തസ്യ കുതഃ സത്ത്വമസത്യസ്യ കുതോ ജനിഃ
അജാതസ്യ കുതോ നാശഃ പ്രാരബ്ധമസതഃ കുതഃ ? 460

ശരീരത്തിന് പ്രാരബ്ധം ഉണ്ടെന്നുപറയുന്നതും ഒരു പ്രകാരത്തിൽ ഭ്രമംതന്നെയാണ്. ആത്മാവിലുള്ള അദ്ധ്യാസം മാത്രമാണ് ശരീരം. അതിനാൽ ശരീരത്തിന് അസ്തിത്വമില്ല. ആത്മാവിനേ അസ്തിത്വമുള്ളു. അസ്തിത്വമില്ലെങ്കിൽ ഇല്ലാത്ത വസ്തുവിന് എങ്ങനെ കർമ്മസംബന്ധമുണ്ടാകും ? എങ്കിലും ഉണ്ടായതാണ് ശരീരമെന്ന് വിചാരിക്കുന്നുണ്ടെങ്കിൽ ഇല്ലാത്തതെങ്ങനെ ഉള്ളതായിത്തീരും ? ഉള്ളത് ഇല്ലാത്തതായിത്തീരാനും കഴിയില്ല. ശരീരം നശിക്കുന്നതാണല്ലോ. അതിനാൽ ശരീരം ഇല്ലാത്തതാണെന്ന് സ്പഷ്ടമാണ്. ഇല്ലാത്ത ശരീരത്തിന്നെങ്ങനെ പ്രാരബ്ധം ഉണ്ടായിത്തീരും.

ജ്ഞാനേനാജ്ഞാനകാര്യസ്യ സമൂലസ്യ ലയോ യദി
തിഷ്ഠത്യയം കഥം ദേഹ ഇതി ശങ്കാവതോ ജഡാൻ
സമാധാതും ബാഹ്യദൃഷ്ട്യാ പ്രാരബ്ധം വദതി ശ്രുതിഃ 461

ജ്ഞാനംകൊണ്ട് ശരീരാദി അജ്ഞാനകാര്യങ്ങളെല്ലാം നശിക്കുമെന്നാണല്ലോ ശാസ്ത്രസിദ്ധാന്തം. എന്നാൽ ജ്ഞാനിയായിത്തീർന്ന ഇദ്ദേഹത്തിന്ന് ഇപ്പോഴും ശരീരം നിലനിൽക്കുന്നുണ്ടല്ലോ ! അതെങ്ങനെ എന്നു ശങ്കിക്കുന്ന ജഡന്മാരായ മൂഢന്മാരെ സമാധാനിപ്പിക്കാൻവേണ്ടിയാണ് ശ്രുതി പ്രാരബ്ധത്തെ നിർവ്വചിച്ചിരിക്കുന്നത്. അല്ലാതെ പ്രാരബ്ധം സത്യമാണെന്നുള്ള അർത്ഥത്തിലല്ല.

ന തു ദേഹാദിസത്യത്വബോധനായ വിപശ്ചിതാം
യതഃ ശ്രുതേരഭിപ്രായഃ പരമാർത്ഥൈകഗോചരഃ 462

സത്യത്തെ പ്രകാശിപ്പിക്കുന്ന ശ്രുതിയുടെ അഭിപ്രായം ഇതാണ്. അതുകൊണ്ടാണ് മൂഢന്മാരെ തൃപ്തിപ്പെടുത്താൻ

വേണ്ടി പ്രാരബ്ധത്തെ സൂചിപ്പിച്ചത്. അല്ലാതെ വിദ്വാന്മാർക്ക് ശരീരാദികളിൽ സത്യബുദ്ധിയുണ്ടാക്കാൻ വേണ്ടിയല്ല.

പരിപൂർണ്ണമനാദ്യന്തമപ്രമേയമവിക്രിയം
ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന. 463

അപരിച്ഛിന്നസച്ചിദാനന്ദാകാരവും ആദിമദ്ധ്യാവസാനങ്ങളില്ലാത്തതും കണക്കാക്കാൻ കഴിയാത്തതും വികാരശൂന്യവും ഏകവുമായ ബ്രഹ്മതത്ത്വം അദ്വയമാണ്. അതിൽനിന്നന്യമായി മറ്റൊന്നുംതന്നെ ഉണ്ടായിട്ടില്ല. നാനാത്വം ഭ്രമം മാത്രമാണ്.

സദ്ഘനം ചിദ്ഘനം നിത്യമാനന്ദഘനമക്രിയം
ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന. 464

ഘനീഭൂതസത്തായും ചൈതന്യഘനസ്വരൂപമായും ആനന്ദഘനമായും ക്രിയാശൂന്യമായും ഏകമായുമിരിക്കുന്ന ബ്രഹ്മതത്ത്വം അദ്വയമാണ്. ഇതിൽനിന്നന്യമായി മറ്റൊന്നുംതന്നെ സംഭവിച്ചിട്ടില്ല. നാനാത്വം മിഥ്യയും ഭ്രമമാത്രവുമാണ്.

പ്രത്യഗേകരസം പൂർണ്ണമനന്തം സർവ്വതോമുഖം
ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന. 465

പ്രത്യഗാത്മാവായും പൂർണ്ണമായും അവസാനമില്ലാത്തതായും എങ്ങുംനിറഞ്ഞതായും ഏകമായുമുള്ള ബ്രഹ്മം അദ്വയമാണ്. നാനാത്വം സംഭവിച്ചിട്ടില്ലാത്തതും മിഥ്യയുമാണ്.

അഹേയമനുപാദേയമനാദേയമനാശ്രയം
ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന. 466

തള്ളേണ്ടതോ കൊള്ളേണ്ടതോ ചേർക്കേണ്ടതോ ആയ ഒന്നുമില്ലാത്തതും സർവ്വതന്ത്രസ്വതന്ത്രവും ഏകവുമായ ബ്രഹ്മതത്ത്വം അദ്വയമാണ്. അതിൽനിന്നന്യമായി ഒന്നുംതന്നെ സംഭവിച്ചിട്ടില്ല. നാനാത്വം മിഥ്യയും സംഭവിച്ചിട്ടില്ലാത്തതുമാണ്.

നിർഗുണം നിഷ്ക്കലം സൂക്ഷ്മം നിർവ്വികല്പം നിരഞ്ജനം
ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന. 467

ഗുണരഹിതവും നിഷ്കളവും ഇന്ദ്രിയാദികരണങ്ങൾക്ക് അഗോചരവും മറ്റൊന്നില്ലാത്തതും നിരഞ്ജനവും ഏകവുമായ ബ്രഹ്മം അദ്വയമാണ്. നാനാത്വം സംഭവിച്ചിട്ടില്ലാത്തതും ഭ്രമവുമാണ്.

അനിരൂപ്യ സ്വരൂപം യന്മനോവാചാമഗോചരം
ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന. 468

ചിന്തകൾക്ക് അതീതവും മനോവാക്കുകൾക്ക് അഗോചരവും ഏകവുമായ ബ്രഹ്മം അദ്വയമാണ്. നാനാത്വം സംഭവിച്ചിട്ടില്ലാത്തതും ഭ്രമവും മാത്രമാണ്.

സത്സമൃദ്ധം സ്വതഃസിദ്ധം ശുദ്ധം ബുദ്ധമനീദൃശം
ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന. 469

സത്യപൂർണ്ണവും സ്വഭാവേന എങ്ങും നിറഞ്ഞതും ഗുണരഹിതവും ബോധസ്വരൂപവും ഇന്നപ്രകാരത്തിലെന്ന് ഊഹിക്കാൻ കഴിയാത്തതും ഏകവുമായ ബ്രഹ്മം അദ്വയമാണ്. നാനാത്വം കല്പനാമാത്രമാണ്.

നിരസ്തരാഗാ വിനിരസ്തഭോഗാഃ
ശാന്താഃ സുദാന്താ യതയോ മഹാന്തഃ
വിജ്ഞായ തത്ത്വം പരമേതദന്തേ
പ്രാപ്താഃ പരം നിർവൃതിമാത്മയോഗാത്. 470

രാഗാദി വികാരശൂന്യരും ഭോഗ നിവൃത്തന്മാരും മനസ്സടങ്ങിയ ശാന്തന്മാരും ദമംകൊണ്ട് എല്ലാകാരണങ്ങളെയും നിയമിച്ചവരും മഹാത്മാക്കളുമായ യതികൾ ഈ തത്ത്വത്തെ അറിഞ്ഞിട്ട് ആത്മബ്രഹ്മൈക്യാനുഭൂതികൊണ്ട് പരമപദപ്രാപ്തന്മാരായി ആത്മനിർവൃതിയെ അനുഭവിക്കുന്നു.

ഭവാനപീദം പരതത്ത്വമാത്മനഃ
സ്വരൂപമാനന്ദഘനം വിചാര്യ
വിധൂയ മോഹം സ്വമനഃ പ്രകല്പിതം
മുക്തഃ കൃതാർത്ഥോ ഭവതു പ്രബുദ്ധഃ. 471

താങ്കളും ഇങ്ങനെ ആത്മാവിൻെറ ഈ പരമതത്ത്വത്തെയും ആനന്ദഘനസ്വരൂപത്തെയും വിചാരം ചെയ്തുറപ്പിച്ചിട്ട് തൻെറ മനസ്സിനാൽ കല്പിക്കപ്പെട്ട മിഥ്യാഭ്രമമാകുന്ന സംസാര ബാധയെ വിട്ട് മുക്തനും പ്രബുദ്ധനുമായി കൃതാർത്ഥനായിത്തീരാനിടവരട്ടെ

സമാധിനാ സാധു വിനിശ്ചലാത്മനാ
പശ്യാത്മതത്ത്വം സ്ഫുടബോധചക്ഷുഷാ
നിസ്സംശയം സമൃഗവേക്ഷിതശ്ചേത്
ശ്രുതഃ പദാർത്ഥോ ന പുനർവികല്പ്യതേ. 472

പരമനിശ്ചലമായ സമാധിയിൽ സ്പഷ്ടമായി പ്രകാശിക്കുന്ന ജ്ഞാനദൃഷ്ടികൊണ്ട് ഈ ആത്മതത്ത്വത്തെ ഒരിക്കൽ സംശയരഹിതമാവുംവണ്ണം വീക്ഷിച്ചുവെങ്കിൽ പിന്നീട് കേട്ടതായ കാര്യങ്ങളെക്കുറിച്ച് യാതൊരു സംശയവുമുണ്ടാകുന്നതല്ല.

സ്വസ്യാവിദ്യാബന്ധസംബന്ധമോക്ഷാത്
സത്യജ്ഞാനാനന്ദരൂപാത്മലബ്ധൗ
ശാസ്ത്രം യുക്തിർദേശികോക്തിഃ പ്രമാണം
ചാന്തസ്സിദ്ധാ സ്വാനുഭൂതിഃ പ്രമാണം. 473

താൻ തന്നെ ഉണ്ടാക്കിത്തീർത്ത അവിദ്യാബന്ധത്തെ നിരസിച്ച് സത്യജ്ഞാനാനന്ദസ്വരൂപമായ ആത്മാവിൻെറ ലബ്ധിക്ക് ശാസ്ത്രവും യുക്തിയും ആചാര്യ ഉപദേശവും തൻെറ തന്നെ അനുഭവവും പ്രമാണങ്ങളാണ്. ഇവയിൽ ഏതെങ്കിലും ഒന്നുണ്ടെങ്കിൽത്തന്നെ ഒരാൾ മുക്തനാവുമെന്നിരിക്കെ നാലു പ്രമാണങ്ങളും സാധിച്ച ഒരാളുടെ കഥ പറയാനില്ലല്ലോ.

ബന്ധോ മോക്ഷശ്ച തൃപ്തിശ്ച ചിന്താരോഗ്യക്ഷുദാദയഃ
സ്വേനൈവവേദ്യാ യജ്ജ്ഞാനം പരേഷാമാനുമാനികം 474

അവരവരുടെ ബന്ധം, മോക്ഷം, തൃപ്തി, ചിന്ത, ആരോഗ്യം, വിശപ്പ് തുടങ്ങിയ അനുഭവങ്ങൾ അവരവർക്ക് മാത്രം അറിയ

ത്തക്കവെയാണ്. മറ്റുള്ളവർക്ക് അവയെ ഊഹിക്കാൻ മാത്രമേ കഴിയുകയുള്ളു.

തടസ്ഥിതാ ബോധയന്തി ഗുരവഃ ശ്രുതയോ യഥാ
പ്രജ്ഞയൈവ തരേദ്വിദ്വാനീശ്വരാനുഗൃഹീയതായ 475

ആചാര്യന്മാരും വേദവാക്യങ്ങളും സംസാരസമുദ്രത്തിൻെറ കരയിൽനിന്ന് അതിനെ കടക്കാനുള്ള മാർഗ്ഗങ്ങളെ നിർദ്ദേശിക്കുക മാത്രമേ ചെയ്യുന്നുള്ളു. കടക്കേണ്ടത് ഈശ്വരാനുഗ്രഹത്താൽ ഉദ്ബുദ്ധയായ തൻെറ പ്രജ്ഞ തന്നെയാണ്.

സ്വാനുഭൂത്യാ സ്വയം ജ്ഞാത്വാ സ്വമാത്മാനമഖണ്ഡിതം
സംസിദ്ധഃ സസുഖംതിഷ്ഠേന്നിർവികല്പാത്മനാത്മനി. 476

അപരിച്ഛിന്നസച്ചിദാനന്ദാകാരമായ താനാകുന്ന ആത്മസ്വരൂപത്തെ സ്വാനുഭൂതികൊണ്ട് തന്നെത്താൻ അറിയണം. മറ്റൊരാൾക്ക് അറിയിച്ചുതരാൻ സാദ്ധ്യമല്ല. അറിഞ്ഞുകഴിഞ്ഞാൽ വികല്പങ്ങളില്ലാതെ എപ്പോഴും ആത്മസ്വരൂപനായിത്തന്നെയിരിക്കണം.

വേദാന്തസിദ്ധാന്ത ധിരുക്തിരേഷാ
ബ്രഹ്മൈവ ജീവഃ സകലം ജഗച്ച
അഖണ്ഡരൂപസ്ഥിതിരേവ മോക്ഷോ
ബ്രഹ്മാദ്വിതീയേ ശ്രുതയഃ പ്രമാണം. 477

വേദാന്തശാസ്ത്രത്തിൻെറ പരമസിദ്ധാന്തം ഇതാണ്. കർത്താവും ഭോക്താവുമാകുന്ന ജീവനും കർമ്മഭോജ്യസ്വരൂപമായ ജഗത്തും എല്ലാം ബ്രഹ്മം മാത്രമാണ്. ബ്രഹ്മത്തിൽ നിന്നന്യമായി മറ്റൊന്നുംതന്നെ സംഭവിച്ചിട്ടില്ല. അതിനാൽ ബ്രഹ്മം അദ്വിതീയമാണ്. അഖണ്ഡരൂപസ്ഥിതി തന്നെയാണ് മോക്ഷം. ഈ വിഷയത്തിൽ വേദങ്ങൾ പ്രമാണങ്ങളാണ്.

ഇതി ഗുരുവചനാത് ശ്രുതിപ്രമാണാത്
പരമവഗമ്യ സ തത്ത്വമാത്മയുക്ത്യാ

പ്രശമിതകരണഃ സമാഹിതാത്മാ
ക്വചിദചലാകൃതിരാത്മനിഷ്ഠിതോഽഭൂത്. 478

ആചാര്യൻെറ ഉപദേശത്തെ ഇത്രയും കേട്ടതായ ശിഷ്യൻ പ്രമാണങ്ങളായ വേദവാക്യങ്ങളുടെ നിരൂപണം കൊണ്ടും ആചാര്യോപദേശംകൊണ്ടും യുക്തിയോടുകൂടിയ സ്വന്തം ചിന്തകൊണ്ടും പരമമായ ആത്മതത്ത്വത്തെ അറിഞ്ഞു. അറിഞ്ഞതോടെ ബാഹ്യാഭ്യന്തരങ്ങളായ സകലകരണങ്ങളുമടങ്ങി പരമനിശ്ചലനായി സർവ്വചിന്തകളുമടങ്ങി ആത്മനിഷ്ഠയിൽ സുദൃഢസമാധിസ്ഥനായിരുന്നു.

കഞ്ചിത് കാലം സമാധായ പരേബ്രഹ്മണി മാനസം
ഉത്ഥായ പരമാനന്ദാദിദം വചനമബ്രവീത്. 479

അങ്ങനെ കുറച്ചുകാലം മനസ്സിനെ ബ്രഹ്മത്തിൽ ലയിപ്പിച്ച് സമാധിനിഷ്ഠനായിരുന്നശേഷം വീണ്ടും ഉണർന്നെഴുന്നേറ്റ് ഇപ്രകാരമുള്ള വാക്കുകളെ പറയാൻ തുടങ്ങി.

ബുദ്ധിർവിനഷ്ടാ ഗലിതാ പ്രവൃത്തിർ-
ബ്രഹ്മാത്മനോരകേതയാധിഗത്യാ
ഇദം ന ജാനേഽപ്യനിദം ന ജാനേ
കിം വാ കിയദ്വാ സുഖമസ്ത്യപാരം 480

ആശ്ചര്യം ! ആശ്ചര്യം ! ആത്മബ്രഹ്മൈക്യാനുഭൂതികൊണ്ട് എൻെറ സംസാരബുദ്ധിതന്നെ നഷ്ടപ്പെട്ടു. പ്രവൃത്തി കേവലം വീണുപോയി. ഇതിനെയോ ഇതല്ലാത്തതിനെയോ ഞാൻ അറിയുന്നില്ല. എന്തോ എങ്ങനെയോ അപാരമായ ഒരു സുഖത്തെ അനുഭവിക്കുന്നു എന്നു മാത്രം പറയാം.

വാചാ വക്തുമശക്യമേവ മനസാ മന്തും ന വാ ശക്യതേ
സ്വാനന്ദാമൃതപൂരപൂരിതപരബ്രഹ്മാംബുധേർവൈഭവം
അംഭോരാശിവിശീർണ്ണവാർഷികശിലാഭാവം ഭജന്മേ മനോ
യസ്യാംശാംശലവേ വിലീനമധുനാനന്ദാത്മനാ നിർവൃതം. 481

ആത്മാനന്ദമാകുന്ന അമൃതത്താൽ നിറയപ്പെട്ട പരബ്രഹ്മ സമുദ്രത്തിൻെറ വൈഭവത്തെ വാക്കുകൊണ്ടു പറയാനോ മനസ്സുകൊണ്ട് വിചാരിക്കാനോ കഴിയില്ലതന്നെ. സമുദ്രത്തിൽ വീണതായ ആലിപ്പഴമെന്നപോലെ ബ്രഹ്മതത്വത്തിൽ പതിച്ചതായ എൻെറ മനസ്സ് അതിൻെറ ഒരു ബിന്ദു അനുഭവിച്ചപ്പോൾത്തന്നെ അപരിമേയമായ ആനന്ദാനുഭൂതികൊണ്ട് നിർവൃതിയടഞ്ഞതാ യിത്തീർന്നു. ആശ്ചര്യം

ക്വ ഗതം കേന വാ നീതം കുത്ര ലീനമിദം ജഗത്
അധുനൈവ മയാ ദൃഷ്ടം നാസ്തി കിം മഹദദ്ഭുതം. 482

ഞാൻ ഇത്രനേരവും കണ്ടിരുന്ന ജഗത്ത് എവിടെപ്പോയി! എന്തൊരാശ്ചര്യമാണിത്. ഞാൻ കണ്ടിരുന്ന ജഗത്തിനെ ആരാണ് കൊണ്ടുപോയത് ! അല്ലെങ്കിൽ എവിടെയാണ് ലയിപ്പിച്ചത് ! ഇപ്പോൾത്തന്നെ അല്പംമുമ്പുവരെ ഞാൻ കണ്ടിരുന്നതാണല്ലോ ജഗത്ത്. അങ്ങനെയുള്ള ജഗത്തെവിടെ പ്പോയി ഇതിൽപരമായ ആശ്ചര്യം മറ്റെന്താണുള്ളത്.

കിം ഹേയം കിമുപാദേയം കിമന്യത് കിം വിലക്ഷണം
അഖണ്ഡാനന്ദപീയൂഷപൂർണ്ണേബ്രഹ്മമഹാർണ്ണവേ. 483

അപരിച്ഛിന്നമായ ആത്മാനന്ദാമൃതത്താൽ നിറയപ്പെട്ട പരി പൂർണ്ണമായ ഈ ബ്രഹ്മമഹാസമുദ്രത്തെ ഞാൻ എങ്ങനെ പറയട്ടെ. ഇതിലെന്താണ് എടുക്കേണ്ടത് ഏന്താണ് തള്ളേണ്ടത് അങ്ങനെയൊന്നും തന്നെഇല്ല. തള്ളേണ്ടതും കൊള്ളേണ്ടതുമായ ഒന്നുമില്ലാത്തതും അന്യമായോ വിരുദ്ധമാ യോ ഒന്നുമില്ലാത്ത ഈ അദ്വൈതബ്രഹ്മത്തെക്കുറിച്ചും ഒന്നുംതന്നെ നിർവ്വചിക്കാൻ ആർക്കും സാദ്ധ്യമല്ലതന്നെ.

ന കിഞ്ചിദത്ര പശ്യാമി ന ശൃണോമി ന വേദ്മ്യഹം
സ്വാത്മനൈവ സദാനന്ദരൂപേണാസ്മി വിലക്ഷണഃ. 484

ഈ ബ്രഹ്മാനന്ദാമൃതാനുഭവത്തിൽ ഞാൻ മറ്റൊന്നിനേ യും കാണുകയോ കേൾക്കുകയോ അറിയുകയോ ചെയ്യുന്നില്ല.

ആശ്ചര്യമെന്നല്ലാതെന്തു പറയട്ടെ !

നമോ നമസ്തേ ഗുരവേ മഹാത്മനേ
വിമുക്തസങ്ഗായ സദുത്തമായ
നിത്യാദ്വയാനന്ദരസസ്വരൂപിണേ
ഭൂമ്നേ സദാപാരദയാംബുധാമ്നേ. 485

യത്കടാക്ഷശശിസാന്ദ്രചന്ദ്രികാ-
പാതധൂതഭവതാപജശ്രമഃ
പ്രാപ്തവാനഹമഖണ്ഡവൈഭവാ-
നന്ദമാത്മപദമക്ഷയം ക്ഷണാത്. 486

മഹാത്മാവായി, സംസാരസംഗനിവർത്തനായി, സജ്ജനങ്ങളിൽവെച്ചത്ത്യുത്തമനായി നിത്യവും അദ്വയാനന്ദസ്വരൂപവുമായ ബ്രഹ്മസ്വരൂപനായി അപാരമായ കാരുണ്യത്തിന്നാശ്രയമായിരിക്കുന്ന എൻെറ ആചാര്യനായിക്കൊണ്ട് വീണ്ടും വീണ്ടും നമസ്ക്കാരം. യാതൊരാളുടെ കടാക്ഷമാകുന്ന പൂർണ്ണചന്ദ്രനിൽ നിന്നൊഴുകിയ ഉപദേശങ്ങളാകുന്ന ചന്ദ്രികയുടെ അനുഭൂതി കൊണ്ടാണോ എൻെറ സംസാരതാപം തീരാനിടയായിത്തീർന്നത് ഞാൻ അഖണ്ഡമാകുന്ന ആനന്ദവൈഭവത്തെ അല്ലെങ്കിൽ നാശരഹിതമായിരിക്കുന്ന ആത്മാനുഭവത്തെ ക്ഷണനേരം കൊണ്ട് പ്രാപിക്കാനിടയായത് അപ്രകാരമുള്ള പരമാചാര്യനാകുന്ന എൻെറ ഗുരുനാഥനായിക്കൊണ്ട് വീണ്ടും വീണ്ടും നമസ്ക്കാരം.

ധന്യോഽഹം കൃതകൃത്യോഽഹം വിമുക്തോഽഹം ഭവഗ്രഹാത്
നിത്യാനന്ദസ്വരൂപോഽഹം പൂർണ്ണോഽഹം ത്വദനുഗ്രഹാത്. 487

പ്രസ്തുത പരമാചാര്യൻെറ അനുഗ്രഹത്താൽ ഞാൻ ധന്യധന്യനും കൃതകൃത്യനും സംസാരബന്ധത്തിൽനിന്ന് മുക്തനും നിത്യാനന്ദസ്വരൂപനും പൂർണ്ണനുമായിത്തീരുകയും ചെയ്തു. അഹോ ഭാഗ്യം ! ഭാഗ്യം. !

അസംഗോ*f*ഹമനംഗോ*f*ഹമലിംഗോ*f*ഹമഭംഗുരഃ
പ്രശാന്തോ*f*ഹമനന്തോ*f*ഹമമലോ*f*ഹം ചിരന്തനഃ 488

ഞാൻ വിഷയസംഗമില്ലാത്തവനും ശരീരബന്ധമില്ലാത്തവനും സ്ത്രീപുരുഷാദി ലിംഗഭേദമില്ലാത്തവനും നാശരഹിതനും പ്രശാന്തനും അപരിച്ഛിന്നനും പരമനിർമ്മലനും എന്നെന്നുമുള്ള വനുമായിത്തീരുകയും ചെയ്തു. അഹോ ! ഭാഗ്യം !

അകർത്താഹമഭോക്താഹമവികാരോ*f*ഹമക്രിയഃ
ശുദ്ധബോധസ്വരൂപോ*f*ഹം കേവലോ*f*ഹം സദാശിവഃ 489

ഞാൻ അകർത്താവും അഭോക്താവും വികാരരഹിതനും ക്രിയാശൂന്യനും ശുദ്ധബോധസ്വരൂപനും കേവലം സദാശിവനു മായിത്തീർന്നു. അഹോ ! ഭാഗ്യം !

ദ്രഷ്ടുഃ ശ്രോതുർവക്തുഃ കർത്തുർ-
ഭോക്തുർവിഭിന്ന ഏവാഹം
നിത്യനിരന്തരനിഷ്ക്രിയനിഃസീമാ-
സങ്ഗപൂർണ്ണബോധാത്മാ. 490

ഞാൻ ദ്രഷ്ടാവോ ശ്രോതാവോ വക്താവോ കർത്താവോ ഭോക്താവോ അല്ല. അങ്ങനെയുള്ള ഭാവങ്ങളിൽ നിന്നെല്ലാം ഞാൻ അതീതനാണ്. ഞാൻ നിത്യനും നിരന്തരം നിഷ്ക്രിയ നും അതിർത്തിയില്ലാത്തവനും സംഗരഹിതനും പൂർണ്ണ ബോധസ്വരൂപനുമാണ്.

നാഹമിദം നാഹമദോ*f*പ്യുഭയോരവഭാസകം പരംശുദ്ധം
ബാഹ്യാഭ്യന്തരശൂന്യം പൂർണ്ണം ബ്രഹ്മാദ്വിതീയമേവാഹം. 491

ഞാൻ, 'ഇത്', അത്' എന്നുപറയപ്പെടുന്ന പദാർത്ഥങ്ങളല്ല. അങ്ങനെയുള്ള പദാർത്ഥങ്ങളെല്ലാം ഏതൊരു ചൈതന്യത്തിൽ വിളങ്ങുന്നതായി തോന്നുന്നുവോ ആ പരമ ചൈതന്യമാകുന്ന ആത്മാവാകുന്നു ഞാൻ. എനിക്ക് അകമോ പുറമോ മറ്റുഭേദങ്ങളോ ഇല്ല. എങ്ങുംനിറഞ്ഞ പൂർണ്ണബ്രഹ്മതത്ത്വമാണ്

ഞാൻ.

നിരുപമമനാദിതത്ത്വം ത്വമഹമിദമദ ഇതി കല്പനാദൂരം
നിത്യാനന്ദൈകരസം സത്യം ബ്രഹ്മാദ്വിതീയമേവാഹം. 492

മറ്റൊന്നുകൊണ്ടുപമിച്ച് ബോധ്യപ്പെടുത്താൻ കഴിയാത്തതും ആദ്യന്തങ്ങളില്ലാത്തതും 'നീ, ഞാൻ, ഇത്, അത്' എന്നീ കല്പനകളിൽനിന്ന് അതീതവും നിത്യാനന്ദസ്വരൂപവും ഏകരസാത്മകവും സത്യവുമായ അദ്വതീയബ്രഹ്മം തന്നെ ഞാൻ.

നാരായണോഽഹം നരകാന്തകോഽഹം
പുരാന്തകോഽഹം പുരുഷോഽഹമീശഃ
അഖണ്ഡബോധോഽഹമശേഷസാക്ഷീ
നിരീശ്വരോഽഹം നിരഹം ച നിർമ്മമഃ 493

നരകാന്തകനായ നാരായണനും പുരാന്തകനായ പരമേശ്വരനും പുരുഷോത്തമനായ ഈശ്വരനും ഞാൻതന്നെ. എന്നിൽ നിന്നന്യമായി ഒന്നുംതന്നെ ഇല്ല. ഞാൻ അഖണ്ഡബോധ സ്വരൂപനും സർവ്വസാക്ഷിയും ഈശ്വരന്മാർക്ക് അതീതനും 'ഞാൻ, എൻെറ' എന്ന കല്പനകളിൽനിന്ന് വിദൂരവർത്തിയു മായ അഖണ്ഡബ്രഹ്മമാകുന്നു.

സർവേഷുഭൂതേഷ്വഹമേവ സംസ്ഥിതോ
ജ്ഞാനാത്മനാന്തർ ബഹിരാശ്രയഃ സൻ
ഭോക്താ ച ഭോഗ്യം സ്വയമേവ സർവം
യദ്യത് പൃഥഗ് ദൃഷ്ടമിദന്തയാ പുരാ. 494

ചരാചരങ്ങളാകുന്ന സർവ്വജീവരാശികളും ജ്ഞാനസ്വരൂപേണ അകത്തും പുറത്തും നിറഞ്ഞിരിക്കുന്ന ആത്മസ്വരൂപം ഞാൻതന്നെ. മുമ്പ് ഭോക്താവ് ഭോജ്യമെന്നഭേദത്തിൽ കാണപ്പെട്ടിരുന്നതും എന്നെതന്നെയാണ്. ഭോക്താവും ഭോജ്യവുമെന്നു വേണ്ട എല്ലാം ഞാൻ തന്നെയാണ്.

മയ്യഖണ്ഡസുഖാംഭോധൗ ബഹുധാ വിശ്വവീചയഃ
ഉത്പദ്യന്തേ വിലീയന്തേ മായാമാരുതവിഭ്രമാത്. 495

ഞാനാകുന്ന അഖണ്ഡസുഖസമുദ്രത്തിൽ-പരമാത്മാവിൽ-അപ്പഴപ്പോൾ മായയാകുന്ന കാറ്റ് വീശുമ്പോൾ പ്രപഞ്ചമാകുന്ന തിരമാലകൾ പൊന്തുകയും താഴുകയും ചെയ്യുന്നു. അതുതന്നെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ.

സ്ഥൂലാദിഭാവാ മയി കല്പിതാ ഭ്രമാ-
ദാരോപിതാനുസ്ഫുരണേന ലോകൈഃ
കാലേ യഥാ കല്പകവത്സരായ-
നർത്വാദയോ നിഷ്ക്കലനിർവ്വികല്പേ. 496

അനാദിയും അനന്തവുമായിരിക്കുന്ന കാലശക്തിയും മായാഭ്രമംകൊണ്ട് മനുഷ്യർ കല്പം, വത്സരം, അയനം, ഋതു എന്നിങ്ങനെ കല്പിക്കുംപോലെ നിഷ്ക്കളനും നിർവ്വികല്പനുമായിരിക്കുന്ന എന്നിലും മായാഭ്രമംകൊണ്ട് സ്ഥൂലസൂക്ഷ്മകാരണഭാവങ്ങൾ കല്പിക്കപ്പെടുക മാത്രമാണ് ചെയ്യുന്നത്. വാസ്തവത്തിൽ ഞാനാകുന്ന പരമചൈതന്യത്തിന് സ്ഥൂലസൂക്ഷ്മാദി ഭാവങ്ങളൊന്നുമില്ല.

ആരോപിതം നാശ്രയദൂഷകം ഭവേത്
കദാപി മൂഢൈർമതിദോഷ ദൂഷിതൈഃ
നാർദ്രീകരോത്യൂഷരഭൂമിഭാഗം
മരീചികാവാരി മഹാപ്രവാഹഃ 497

ഭേദങ്ങളില്ലാത്ത എന്നിൽ സ്ഥൂലസൂക്ഷ്മാദിഭാവങ്ങൾ കല്പിക്കപ്പെട്ടാലും അതുകൊണ്ട് എനിക്ക് ദോഷങ്ങളൊന്നുമുണ്ടാവുന്നില്ല. കല്പിക്കുന്നവരുടെ മൂഢത വളരുന്നുവെന്നുമാത്രം. മൃഗതൃഷ്ണാജലംകൊണ്ട് വരണ്ടപ്രദേശത്തെ നനയ്ക്കാൻ കഴിയാത്തതുപോലെയാണ് സ്ഥൂലാദികല്പനകൾകൊണ്ട് എനിക്കും ഭേദമുണ്ടാക്കാൻ കഴിയാത്തത്.

ആകാശവല്ലേപവിദൂരഗോƒഹ
മാദിത്യവദ്ഭാസ്യവിലക്ഷണോƒഹം

ആഹാര്യവന്നിത്യവിനിശ്ചലോഽഹ-
മംഭോധിവത് പാരവിവർജ്ജിതോഽഹം. 498

ഞാൻ ആകാശമെന്നപോലെ ഒന്നിനോടും പറ്റിച്ചേരാത്ത നിസ്സംഗനും ആദിത്യനെന്നപോലെ പ്രകാശ്യവസ്തുക്കളിൽ നിന്നതീതനും പർവ്വതമെന്നപോലെ നിശ്ചലനും സമുദ്രമെന്നപോലെ അതിർത്തിയില്ലാത്തവനുമാണ്. ഈ കാരണത്താൽത്തന്നെ അപരിഛിന്ന ബ്രഹ്മചൈതന്യമാണ് ഞാൻ.

ന മേ ദേഹേന സംബന്ധോ മേഘേനേവ വിഹായസഃ
അതഃ കുതോ മേ തദ്ധർമ്മാ ജാഗ്രത്സ്വപ്ന സുഷുപ്തയഃ 499

മേഘങ്ങൾ ആകാശത്തിൽ സഞ്ചരിക്കുന്നുണ്ടെങ്കിലും ആകാശത്തിന്ന് മേഘങ്ങളുമായി യാതൊരു സംബന്ധവുമില്ല. അതുപോലെ ഞാൻദേഹത്തോട് ചേർന്നുനില്ക്കുന്നുണ്ടെങ്കിലും ദേഹവുമായി യാതൊരു സംബന്ധവുമില്ല. പിന്നെ ദേഹധർമ്മങ്ങളായ ജാഗ്രത് സ്വപ്നസുഷുപ്തികൾ എങ്ങനെ എന്നെ ബാധിക്കും. ഒരിക്കലും ബാധിക്കില്ല. ഞാൻ അവസ്ഥാത്രയത്തിൽ നിന്നതീതനാണെന്നർത്ഥം.

ഉപാധിരായാതി സ ഏവ ഗച്ഛതി
സ ഏവ കർമ്മാണി കരോതി ഭുംക്തേ
സ ഏവ ജീര്യൻ മ്രിയതേ സദാഹം
കുലാദ്രിവന്നിശ്ചല ഏവ സംസ്ഥിതഃ 500

ഉപാധിയാണ് ശരീരം. ഉപഹിത ചൈതന്യമാണ് ആത്മാവ്. ഉപാധിയുടെ ധർമ്മമാണ് ജനനവും മരണവും കർമ്മാചരണവും ഫലഭുക്തിയും ജീർണ്ണമാവലുമെല്ലാം. ഞാൻ ആത്മാവാണ്. ഉപാധിയുമായി ഒരു സംബന്ധവുമില്ല. അതിനാൽ ഉപാധി ധർമ്മങ്ങളായ ജനനമരണാദികൾ എങ്ങനെ എന്നെ ബാധിക്കും ഒരിക്കലും ബാധിക്കില്ലെന്നർത്ഥം. ഞാൻ ഒന്നിനാലും ചലിപ്പിക്കപ്പെടാതെ കുലപർവ്വതമെന്നപോലെ എപ്പോഴും

നിശ്ചലമായി നിൽക്കുന്നു.

ന മേ പ്രവൃത്തിർന്ന ച മേ നിവൃത്തിഃ
സദൈകരൂപസ്യ നിരംശകസ്യ
ഏകാത്മകോ യോ നിബിഡോ നിരന്തരോ
വ്യോമേവ പൂർണ്ണഃ സ കഥം നു ചേഷ്ടതേ ? 501

അപരിച്ഛിന്നനും സത്താമാത്രനുമായ എനിക്ക് പ്രവൃത്തിയോ നിവൃത്തിയോ ഇല്ല. അഖണ്ഡസ്വരൂപനാകയാൽ എങ്ങും നിറഞ്ഞ് ആകാശമെന്നപോലെ മുറിവില്ലാതിരിക്കുന്ന എനിക്കെങ്ങനെ ചേഷ്ടകളുണ്ടാകും ? അതിനാൽ കർമ്മങ്ങളോ കർമ്മസംബന്ധമോ ആത്മാവാകുന്ന എനിക്കില്ലെന്നർത്ഥം.

പുണ്യാദി പാപാനി നിരിന്ദ്രിയസ്യ
നിശ്ചേതസോ നിർവികൃതേർന്നിരാകൃതേഃ
കുതോ മമാഖണ്ഡസുഖാനുഭൂതേർ-
ബ്രൂതേ ഹ്യനന്വാഗതമിത്യപി ശ്രുതിഃ. 502

നിരിന്ദ്രിയനും ചിത്തശൂന്യനും അഖണ്ഡസുഖസ്വരൂപനുമായ എനിക്ക് കർമ്മങ്ങൾതന്നെ സംഭാവ്യമല്ല. പിന്നെ പുണ്യപാപങ്ങളെങ്ങനെയുണ്ടാകും അവയൊന്നും സംഭാവ്യമല്ലെന്നാണ് ശ്രുതിയുടെ സിദ്ധാന്തം.

ഛായയാ സ്പൃഷ്ടമുഷ്ണം വാ ശീതം വാ സുഷ്ഠുദുഷ്ഠുവാ
ന സ്പൃശത്യേവ യത് കിഞ്ചിത് പുരുഷം തദ്വിലക്ഷണം. 503

ബിംബപ്രതിബിംബങ്ങളിൽ പ്രതിബിംബത്തിന്നുണ്ടാവുന്ന ശീതോഷ്ണാദിഭാവങ്ങളോ നന്മതിന്മകളോ ബിംബത്തിന്നുണ്ടാവാൻവയ്യ. ബിംബമാണ് ആത്മാവ്. പ്രതിബിംബമാണ് ശരീരം. അതിനാൽ ശരീരത്തിൽ തോന്നപ്പെടുന്ന സുഖദുഃഖങ്ങളോ ശീതോഷ്ണങ്ങളോ ആത്മാവിന്ന് ബാധകമല്ലെന്നർത്ഥം.

ന സാക്ഷിണം സാക്ഷ്യധർമ്മാഃ സംസ്പൃശന്തി വിലക്ഷണം
അവികാരമുദാസീനം ഗൃഹധർമ്മാഃ പ്രദീപവത്. 504

സാക്ഷ്യവസ്തുക്കളുടെ ധർമ്മങ്ങൾ അവയിൽനിന്ന് വ്യത്യസ്തനായിരിക്കുന്ന സാക്ഷിയെ സ്പർശിക്കുന്നില്ല. ബുദ്ധ്യാദി ഉപാധികൾക്ക് സാക്ഷിമാത്രനായിരിക്കുന്ന ആത്മാവിനെ ബുദ്ധ്യാദികളുടെ ധർമ്മങ്ങൾ ബാധിക്കുന്നില്ലെന്നർത്ഥം. ഗൃഹത്തിൽ പലകാര്യങ്ങളും നടക്കും. അവയ്ക്കെല്ലാം സാക്ഷി മാത്രമാണ് ദീപം. ഗൃഹത്തേയും ഗൃഹകാര്യങ്ങളെയുമെല്ലാം പ്രകാശിപ്പിക്കുന്നത് ദീപമാണ്. എങ്കിലും ദീപം നിർവ്വികാരവും ഉദാസീനവുമായിരിക്കുന്നു. എന്നാൽ ഗൃഹകർമ്മങ്ങൾ ദീപത്തെ ബന്ധിക്കുകയില്ലല്ലോ അതുപോലെ ശരീരമാകുന്ന ഗൃഹത്തിന്നും അതിലെ സർവ്വവ്യവഹാരങ്ങൾക്കും സാക്ഷി മാത്രമാണ് ആത്മാവ്. പ്രസ്തുത ധർമ്മങ്ങളൊന്നും തന്നെ ആത്മാവിനെ ബന്ധിക്കുന്നില്ല.

രവേർയഥാ കർമ്മണി സാക്ഷിഭാവോ
വഹ്നേർയഥാ ദാഹനിയാമകത്വം
രജ്ജോർയഥാരോപിതവസ്തുസംഗ-
സ്തഥൈവ കൂടസ്ഥചിദാത്മനോ മേ. 505

എപ്പോഴും എല്ലാവരുംചെയ്യുന്ന എല്ലാകർമ്മങ്ങൾക്കും ആദിത്യൻ സാക്ഷിമാത്രമാണ്. എങ്കിലും ആവക കർമ്മ ങ്ങളൊന്നുംതന്നെ ആദിത്യനെ ബാധിക്കാറില്ല. അഗ്നിയിൽ പലതും ദഹിക്കാറുണ്ട്. കയറിൽ പാമ്പ് തുടങ്ങിയ പല വസ്തുക്കളേയും ആരോപിക്കാറുണ്ട്. ആരോപിത പദാർത്ഥങ്ങ ളൊന്നും കയറിനെ ബാധിക്കാറില്ല. ഇതുപോലെ കേവലം കൂടസ്ഥനും ചിദാത്മവുമായ എന്നെയും ശരീരാദി ഉപാധികളുടെ ധർമ്മങ്ങളൊന്നുംതന്നെ ബാധിക്കുന്നില്ല.

കർത്താപി വാ കാരയിതാപി നാഹം
ഭോക്താപി വാ ഭോജയിതാപി നാഹം
ദ്രഷ്ടാപി വാ ദർശയിതാപി നാഹം
സോഽഹം സ്വയം ജ്യോതിരനീദൃഗാത്മാ. 506

ഞാൻ ഒന്നിൻെറയും കർത്താവല്ല, കാരയിതാവുമല്ല. (ചെയ്യിക്കുന്നവൻ) അതുപോലെ ഒന്നിൻെറയും ഭോക്താവോ അനുഭവിക്കുന്നവനോ രണ്ടുമല്ല. കാണുന്നവനും കാണിക്കുന്നവനുമല്ല. അപ്രകാരമുള്ള ഞാൻ ഇന്നപ്രകാരത്തിലുള്ളതെന്നു പറയാൻ കഴിയാത്ത ആത്മചൈതന്യമാകുന്നു.

ചലത്യുപാധൗ പ്രതിബിംബലൗല്യ
മൗപാധികം മൂഢധിയോ നയന്തി
സ്വബിംബഭൂതം രവിവദ്വിനിഷ്ക്രിയം
കർത്താസ്മി ഭോക്താസ്മി ഹതോ സ്മി ഹേതി. 507

ജലം ചലിക്കുമ്പോൾ ജലത്തിൽ പ്രതിബിംബിച്ചതായ ആദിത്യപ്രതിബിംബവും ചലിക്കുന്നതായി തോന്നാം. അതു കാണുന്ന മൂഢന്മാർ യഥാർത്ഥമായ ആദിത്യബിംബം ചലിക്കുന്നു എന്ന് തെറ്റിദ്ധരിക്കാറുണ്ട്. എന്നാൽ ആദിത്യബിംബത്തിനല്ല പ്രതിബിംബോപാധിയായ ജലത്തിനാണ് ചലനമെന്ന് ജ്ഞാനികൾ ബോധിക്കുന്നു. അതുപോലെ ശരീരാദ്യുപാധികളുടെ ജനനമരണാദിഭാവങ്ങളും സുഖദുഃഖാദ്യനുഭവങ്ങളും നിഷ്ക്കളങ്കനായ ആത്മാവിനുള്ളതാണെന്ന് മൂഢന്മാർ തെറ്റിദ്ധരിക്കുന്നു. ആത്മാവാകുന്ന ഞാൻ എപ്പോഴും ഒരു വികാരവുമില്ലാതെ നിശ്ചലനും നിഷ്ക്കളങ്കനുമായിരിക്കുക മാത്രമാണ് ചെയ്യുന്നത്.

ജലേ വാപി സ്ഥലേ വാപി ലുഠത്വേഷ ജഡാത്മകഃ
നാഹം വിലിപ്യേ തദ്ധർമ്മൈർഘടധർമ്മൈർന്നഭോ യഥാ. 508

ഘടത്തിലുള്ള ധർമ്മങ്ങൾ ഘടാകാശത്തെ ബാധിക്കാറില്ല. ആകാശം എപ്പോഴും നിർലിപ്തമായിരിക്കുന്നു. ഇതുപോലെ ജഡമായ ഈ ശരീരത്തിൻെറ ധർമ്മങ്ങൾ നിർവ്വികല്പസ്വരൂപനായ ആത്മാവിനെയും ബാധിക്കുന്നില്ല. ജഡമായ ഈ ശരീരം വെള്ളത്തിലോ കരയിലോ എവിടെക്കിടന്നാലും ജനിക്കുകയോ മരിക്കുകയോ എന്തുചെയ്താലും

ശുദ്ധചൈതന്യമായ ആത്മാവിന്നും അവ ഒന്നും ബാധിക്കുന്നില്ല.

കർതൃത്വഭോക്തൃത്വഖലത്വമത്തതാ-
ജഡത്വബദ്ധത്വവിമുക്തതാദയഃ
ബുദ്ധേർവികല്പ ന തു സന്തി വസ്തുതഃ
സ്വസ്മിൻപരേ ബ്രഹ്മണി കേവലേƒദ്വയേ. 509

കർത്തൃത്വം, ഭോക്തൃത്വം, ഖലത്വം, സൽഗുണത്വം, ജഡത്വം, ഉന്മത്തത, ബദ്ധത്വം, മുക്തത്വം എന്നിവയെല്ലാം ബുദ്ധിയുടെ വികല്പങ്ങൾ മാത്രമാണ്. കേവലവും അദ്വൈതവും പരമാത്മാവുമായ പരമചൈതന്യത്തിൽ അവ ഒന്നും ബാധിക്കുന്നില്ല. സച്ചിദാനന്ദചൈതന്യമാകുന്ന ഞാൻ ഒരിക്കലും കർത്താവോ, ഭോക്താവോ, ജാതനോ, മൃതനോ, ബദ്ധനോ, മുക്തനോ ആയിട്ടില്ല. ആവുന്നുമില്ല. നിത്യശുദ്ധമുക്തസ്വരൂപമാണ് ആത്മസ്വരൂപം.

സന്തു വികാരാഃ പ്രകൃതേർദശധാ
ശതധാ സഹസ്രധാ വാപി
കിം മേ സംഗചിതേസ്തൈർന്നഘനഃ
ക്വചിദംബരം സ്പൃശതി ? 510

മായയുടെ വികാരങ്ങൾ പത്തോ നൂറോ ആയിരമോ എത്രയെങ്കിലുമുണ്ടാവട്ടെ. എങ്ങനെയെല്ലാം വ്യത്യസ്തങ്ങളുമായിക്കൊള്ളട്ടെ. അവയൊന്നും മേഘം ആകാശത്തെ സ്പർശിക്കാത്തതുപോലെ നിത്യമുക്തചൈതന്യമാകുന്ന എന്നെ സ്പർശിക്കപോലും ചെയ്യുന്നില്ല.

അവ്യക്താദിസ്ഥൂലപര്യന്തമേത-
ദ്വിശ്വം യത്രാഭാസമാത്രം പ്രതീതം
വ്യോമപ്രഖ്യം സുക്ഷ്മമാദ്യന്തഹീനം
ബ്രഹ്മാദ്വൈതം യത്തദേവാഹമസ്മി. 511

സുഷുപ്തിയിലെ ദൃശ്യത്തെയാണ് അവ്യക്തമെന്നു പറയുന്നത്. അതിനെത്തന്നെ അവിദ്യയെന്നും മൂലാവിദ്യയെന്നും

പറഞ്ഞുവരുന്നു. അവിടംമുതൽക്കാണ് സൃഷ്ടിയുടെ ആരംഭം. സ്ഥൂലശരീരം സൃഷ്ടിയുടെ പര്യവസാനവുമാണ്. അപ്പോൾ അവ്യക്തംമുതൽ സ്ഥൂലശരീരം വരെയാണ് സൃഷ്ടിസ്വരൂപങ്ങളെന്നു പറയാം. അവയെല്ലാം ബ്രഹ്മാഭാസങ്ങളുമാകുന്നു. എന്നാൽ ഞാൻ അവയിൽപ്പെട്ട ഒന്നുമല്ല. ആകാശംപോലെ സർവ്വത്ര വ്യാപ്തവും നിശ്ചലവും നിർലിപ്തവും സത്താമാത്രവുമായ ബ്രഹ്മചൈതന്യമാണ്.

സർവ്വാധാരം സർവ്വവസ്തുപ്രകാശം
സർവ്വാകാരം സർവ്വഗം സർവ്വശൂന്യം
നിത്യം ശുദ്ധം നിശ്ചലം നിർവ്വികല്പം
ബ്രഹ്മാദ്വൈതം യത്തദേവാഹമസ്മി. 512

ഘടത്തിന്ന് മണ്ണെന്നപോലെയും ആഭരണത്തിന് സ്വർണ്ണമെന്നപോലെയും എല്ലാ നാമരൂപങ്ങൾക്കും ആധാരമായും എല്ലാറ്റിനെയും പ്രകാശിപ്പിക്കുന്ന ചൈതന്യമായും എല്ലാറ്റിൻെറയും ആകൃതിയിലും എന്നാൽ എല്ലായിടത്തും നിറഞ്ഞും ഒന്നിനോടും സംബന്ധമില്ലാത്തതായും നിത്യമായും ശുദ്ധമായും നിശ്ചലമായും മറ്റൊന്നിൻെറ സ്ഫുരണമില്ലാത്തതായും അദ്വൈതമായും ഇരിക്കുന്ന സത്താമാത്ര ബ്രഹ്മമാണ് ഞാൻ.

യത് പ്രത്യസ്താശേഷമായാ വിശേഷം
പ്രത്യഗ്രൂപം പ്രത്യയാഗമ്യമാനം
സത്യജ്ഞാനാനന്തമാനന്ദരൂപം
ബ്രഹ്മാദ്വൈതം യത്തദേവാഹമസ്മി. 513

യാതൊരു പരമതത്ത്വം സർവ്വമായാവിശേഷങ്ങളെയും അതിവർത്തിച്ചതായും പ്രത്യഗാത്മസ്വരൂപമായും ഉപമകളെകൊണ്ട് പ്രകാശിപ്പിക്കാൻ കഴിയാത്തതായും സത്യമായും ജ്ഞാനമായും അനന്തമായും ആനന്ദരൂപമായുമുള്ള യാതൊരു അദ്വൈതബ്രഹ്മചൈതന്യമുണ്ടോ അതുതന്നെ ഞാൻ.

നിഷ്ക്രിയോ$f$സ്മ്യവികാരോ$f$സ്മി
നിഷ്ക്കലോ$f$സ്മി നിരാകൃതിഃ
നിർവികല്പോ$f$സ്മി നിത്യോ$f$സ്മി
നിരാലംബോ$f$സ്മി നിർദ്വയഃ 514

ആത്മാവാകുന്ന ഞാൻ കർമ്മസംബന്ധമില്ലാത്തവനും വികാരങ്ങളില്ലാത്തവനും കലനകളില്ലാത്തവനും ആകൃതിയില്ലാത്തവനും മറ്റൊന്നിൻെറ സ്ഫുരണമില്ലാത്തവനും നിത്യനും ഒന്നിനേയും ആശ്രയിക്കാത്തവനും എല്ലാറ്റിന്നും ആശ്രയമായും അദ്വൈതമായുമുള്ള ബ്രഹ്മമാകുന്നു.

സർവാത്മകോ$f$ഹം സർവോ$f$ഹം സർവാതീതോ$f$ഹമദ്വയഃ
കേവലാഖണ്ഡബോധോ$f$ഹമാനന്ദോ$f$ഹം നിരന്തരഃ 515

ഞാൻ സർവ്വസ്വരൂപനും എന്നാൽ സ്വയം രൂപമില്ലാത്തവനും എല്ലായിടത്തും നിറഞ്ഞവനും എല്ലാറ്റിനെയും അനിവർത്തിച്ചവനും അദ്വൈതനും കേവലനും അഖണ്ഡബോധസ്വരൂപനും ആനന്ദസ്വരൂപനുമായ ആത്മാവാകുന്നു.

സ്വാരാജ്യസാമ്രാജ്യ വിഭൂതിരേഷാ
ഭവത്കൃപാശ്രീമഹിമപ്രസാദാത്
പ്രാപ്താ മയാ ശ്രീഗുരവേ മഹാത്മനേ
നമോ നമസ്തേ$f$സ്തു പുനർനമോ$f$സ്തു. 516

അല്ലയോ മഹാത്മാവായ ആചാര്യവര്യ, അവിടുത്തെ കാരുണ്യ ഐശ്വര്യ പ്രസാദത്താൽ ഞാൻ ഈ ആത്മസാമ്രാജ്യത്തിൻെറ അനുഭൂതിരസികനായിത്തീർന്നു എന്നു പറയട്ടെ. എന്നെ ഇത്രയും ഉയർത്തിയ അവിടേക്കായിക്കൊണ്ട് വീണ്ടും വീണ്ടും അനേക നമസ്ക്കാരങ്ങൾ.

മഹാസ്വപ്നേ മായാകൃതജനിജരാമൃത്യു ഗഹനേ
ഭ്രമന്തം ക്ലിശ്യന്തം ബഹുലതരതാപൈരനുദിനം
അഹങ്കാരവ്യാഘ്രവ്യഥിതമിമമത്യന്ത കൃപയാ
പ്രബോധ്യപ്രസ്വാപാത് പരമവിതവാന്മാമസി ഗുരോ ! 517

മായയാൽ ചെയ്യപ്പെട്ട ജനനമരണാകാരമായ മഹാസ്വപ്നമാകുന്ന ഈ സംസാരത്തിൽ അനേകതരത്തിലുള്ള തെറ്റിദ്ധാരണകളോടുകൂടി ക്ലേശിച്ചുകൊണ്ടിരിക്കുന്നവനും അനേകതരത്തിലുള്ള താപങ്ങളെ അനുഭവിച്ച് തപിക്കുന്നവനും അഹങ്കാരമാകുന്ന വ്യാഘ്രത്താൽ ആക്രമിക്കപ്പെട്ടവനുമായ ഇവനെ കാരുണ്യത്തോടു കൂടുംവണ്ണം മായാസ്വപ്നത്തിൽ നിന്നുണർത്തി രക്ഷിച്ച പരമാത്മാവായ ആചാര്യവര്യ. അങ്ങേക്കായിക്കൊണ്ട് വീണ്ടും വീണ്ടും നമസ്കാരം.

നമസ്തസ്മൈസദൈകസ്മൈകസ്മൈചിന്മഹസേ നമഃ
യദേതദ്വിശ്വരൂപേണ രാജതേ ഗുരുരാജ തേ. 518

ഏകനും അദ്വിതീയനുമായ ഏതൊരു പരമാത്മാവിന്റെ ചൈതന്യമഹിമയാണോ ഈ പ്രപഞ്ചാകാരമായിപോലും പ്രകാശിച്ചുകൊണ്ടിരിക്കുന്നത് അപ്രകാരമുള്ള പരമാത്മാവാകുന്ന ഹേ ആചാര്യശ്രേഷ്ഠ, അങ്ങേക്കായിക്കൊണ്ട് വീണ്ടും വീണ്ടും നമസ്കാരം.

ഇതി നതമവലോക്യ ശിഷ്യവര്യം
സമധിഗതാത്മസുഖം പ്രബുദ്ധതത്ത്വം
പ്രമുദിത ഹൃദയംസ ദേശികേന്ദ്രഃ
പുനരിദമാഹ വചഃ പരം മഹാത്മാ. 519

തന്റെ ഉപദേശംകൊണ്ട് ശ[illegible]ിയായ തത്ത്വബോധമുദിച്ച് ആത്മാനന്ദരസികനായി തന്നെ സ്തുതിച്ച് നമസ്ക്കരിച്ച ആ ശിഷ്യനെനോക്കി സന്തുഷ്ടചിത്തനായ ആചാര്യവര്യൻ വീണ്ടും ഇപ്രകാരം പറഞ്ഞു.

ബ്രഹ്മപ്രത്യയസന്തതിർജ്ജഗദതോ
ബ്രഹ്മൈവ തത് സർവതഃ
പശ്യാദ്ധ്യാത്മദൃശാ പ്രശാന്ത മനസാ
സർവാസ്വവസ്ഥാസ്വപി

രൂപാദന്യദവേക്ഷിതം കിമഭിത-
ശ്ചക്ഷുഷ്മതാം ദൃശ്യതേ
തദ്വദ് ബ്രഹ്മവിദഃ സതഃ കിമപരം
ബുദ്ധേർവിഹാരാസ്പദം. 520

പുണ്യാത്മാവായ ഹേ ശിഷ്യ, ചുറ്റുപാടും കാണുന്ന ഈ ജഗത്തെല്ലാം ബ്രഹ്മത്തിൽ നിന്നുണ്ടായതും ബ്രഹ്മമയവും ആകുന്നു. ബ്രഹ്മത്തിൽനിന്നന്യമായി മറ്റൊന്നുംതന്നെ ഉണ്ടായിട്ടില്ലെന്നതാണ് പരമാർത്ഥം. അതിനാൽ ഏതവസ്ഥയിലും എന്തിനെ നോക്കുമ്പോഴും ബ്രഹ്മദൃഷ്ടിയോടുകൂടിമാത്രം നോക്കുകയും അറിയുകയും ചെയ്യണം. അന്യഭാവമുണ്ടാവാൻ ഇടവരരുത്. കണ്ണുള്ളവരായ സാധാരണ മനുഷ്യർ ചുറ്റുപാടുമുള്ള രൂപങ്ങളെമാത്രമാണല്ലോ കാണുന്നത്. അതുപോലെ ബ്രഹ്മജ്ഞാനി എങ്ങും നിറഞ്ഞ ബ്രഹ്മത്തെ മാത്രമേ എപ്പോഴും കാണാറുള്ളു.

കസ്താം പരാനന്ദരസാനുഭൂതി-
മുത്സൃജ്യ ശൂന്യേഷു രമേത വിദ്വാൻ
ചന്ദ്രേ മഹാഹ്ലാദിനി ദീപ്യമാനേ
ചിത്രേന്ദുമാലോകയിതും ക ഇച്ഛേത് ? 521

അപ്രമേയമായ ബ്രഹ്മാനന്ദത്തിൽ എപ്പോഴും മുഴുകിയിരിക്കാമെന്നുള്ളതാണ് ജ്ഞാനിയുടെ അവസ്ഥ. അതു സ്വായത്തമായിട്ടുള്ള യാതൊരാളും പിന്നീട് ജഡങ്ങളായ വിഷയങ്ങളിൽ രമിക്കാറില്ല. അങ്ങനെ ഒരു താല്പര്യമുണ്ടാവാനും ഇടവരില്ല. മനസ്സിനെ ആഹ്ലാദിപ്പിക്കുന്ന പൂർണ്ണചന്ദ്രൻ ഉദിച്ച് പ്രകാശിക്കുമ്പോൾ ആർക്കെങ്കിലും ചിത്രത്തിലുള്ള ചന്ദ്രനെ നോക്കാൻ തോന്നുമോ ? അതുപോലെയാണ് ആത്മാനുഭൂതി രസികനായ മഹാത്മാവും വിഷയങ്ങളിൽനിന്ന് പിന്തിരിഞ്ഞിരിക്കുന്നത്.

അസത് പദാർത്ഥാനുഭവേന കിഞ്ചി-
ന്ന ഹ്യസ്തി തൃപ്തിർന്ന ച ദുഃഖഹാനിഃ
തദദ്വയാനന്ദരസാനുഭൂത്യാ
തൃപ്തഃ സുഖം തിഷ്ഠ സദാത്മ നിഷ്ഠയാ. 522

ഇല്ലാത്തവയായ പ്രപഞ്ചപദാർത്ഥങ്ങളുടെ അനുഭവംകൊണ്ട് അല്പമെങ്കിലും സുഖാനുഭവമോ ദുഃഖനിവൃത്തിയോ ഉണ്ടാവുന്നില്ല. അതുകൊണ്ട് എപ്പോഴും ആത്മനിഷ്ഠയിലിരുന്ന് അദ്വയാനന്ദരസത്തെത്തന്നെ അനുഭവിച്ച് കൃതാർത്ഥനാവാൻ ശ്രമിക്കു.

സ്വമേവ സർവ്വഥാ പശ്യന്മന്യമാനഃ സ്വമദ്വയം
സ്വാനന്ദമനുഭുഞ്ജാനഃ കാലം നയ മഹാമതേ 523

ആത്മാവിനെത്തന്നെ എപ്പോഴും കണ്ടുകൊണ്ടും ആത്മാവിനെത്തന്നെ സ്പർശിച്ചുകൊണ്ടും അറിഞ്ഞുകൊണ്ടും ആത്മാനന്ദത്തിൽത്തന്നെ മുഴുകിക്കൊണ്ടും ബുദ്ധിമാനായ ശിഷ്യ, ശിഷ്ടമായ കാലത്തെ കഴിച്ചുകൂട്ടു.

അഖണ്ഡബോധാത്മനി നിർവ്വികല്പേ
വികല്പനം വ്യോമ്നി പുരഃ പ്രകല്പനം
തദദ്വയാനന്ദമയാത്മനാ സദാ
ശാന്തിം പരാമേത്യ ഭജസ്വ മൗനം. 524

അഖണ്ഡപരിപൂർണ്ണവും നിർവ്വികല്പവുമായ പരമാത്മാവിൽ മറ്റൊരു വസ്തുവിൻെറ പ്രതീതി ഉണ്ടായിത്തീരുകയെന്നത് ആകാശത്തിൽ പട്ടണത്തെ കാണുംപോലെയാണ്. വസ്തുശൂന്യമായ ആകാശത്തിൽ മറ്റൊന്നുമുണ്ടാവാൻ വയ്യല്ലോ. അതുപോലെ അദ്വയാനന്ദാത്മാവിൽ മറ്റൊന്നിൻെറ പ്രതീതി ഉണ്ടാവാനും വയ്യ. അതിനാൽ അദ്വയാനന്ദാനുഭൂതിരസികനായി ശാന്തിയിൽമുഴുകി എപ്പോഴും മൗനിയായിരുന്ന് കാലം കഴിച്ചുകൂട്ടു.

തൂഷ്ണീമവസ്ഥാ പരമോപശാന്തിർ-
ബുദ്ധേരസത് കല്പവികല്പഹേതോഃ
ബ്രഹ്മാത്മനോ ബ്രഹ്മവിദോ മഹാത്മനോ
യത്രാദ്വയാനന്ദസുഖം നിരന്തരം. 525

ബുദ്ധിയുടെ മിഥ്യാകല്പനകളെയും വികല്പങ്ങളെയും അകറ്റി നിർത്താൻ പറ്റുന്ന മൗനാവസ്ഥ പരമശാന്തിക്ക് കാരണമാണ് ബ്രഹ്മജ്ഞാനികൾ എപ്പോഴും ഇങ്ങനെയുള്ള മൗനാവസ്ഥ കൊണ്ട് അദ്വയബ്രഹ്മാനന്ദാനുഭൂതി രസികന്മാരായി ബ്രഹ്മത്തോട് താദാത്മ്യം പ്രാപിച്ചുകൊണ്ടിരിക്കുന്നു.

നാസ്തി നിർവാസനാന്മൗനാത് പരം സുഖകൃദുത്തമം
വിജ്ഞാതാത്മസ്വരൂപസ്യ സ്വാനന്ദരസപായിനഃ. 526

ആത്മജ്ഞാനസമ്പന്നനും ആത്മാനന്ദരസികനുമായ ജ്ഞാനിക്ക് വാസനാസംബന്ധമില്ലാത്ത മൗനത്തേക്കാൾ ശ്രേഷ്ഠമായി മറ്റൊരനുഷ്ഠാനവുമില്ല.

ഗച്ഛം സ്തിഷ്ഠന്നുപവിശൻ ശയാനോ വാന്യഥാപി വാ
യഥേച്ഛയാ വസേദ്വിദ്വാനാത്മാരാമഃ സദാ മുനിഃ 527

ആത്മാരാമനും എപ്പോഴും മൗനശീലനുമായ ജ്ഞാനി ഇരുന്നുകൊണ്ടോ കിടന്നുകൊണ്ടോ സഞ്ചരിച്ചുകൊണ്ടോ എങ്ങനെയെങ്കിലും കാലം കഴിച്ചുകൂട്ടും.

ന ദേശകാലാസന ദിഗ്യമാദി-
ലക്ഷ്യാദ്യപേക്ഷാ പ്രതിബദ്ധവൃത്തേഃ
സംസിദ്ധതത്ത്വസ്യ മഹാത്മനോഽസ്തി
സ്വവേദനേ കാ നിയമാദ്യപേക്ഷാ 528

തത്ത്വസിദ്ധിവന്ന മഹാത്മാവിന് കാലം, ദേശം, ആചാരം, അനുഷ്ഠാനം തുടങ്ങിയവയൊന്നും ബാധകമല്ല. വൃത്തികളടങ്ങാത്തവർക്കാണ് അവയെല്ലാം നോക്കേണ്ടതായിട്ടിരിക്കുന്നത്. വൃത്തികൾ നിശ്ശേഷം അടങ്ങിവന്നവനാണ് ജ്ഞാനി.

അതിനാൽ അദ്ദേഹത്തിന്ന് കാലദേശാചാരാദികൾ ഒന്നും തന്നെ ബാധകമാവുന്നില്ല.

ഏ്വടോƒയമിതി വിജ്ഞാതും നിയമഃ കോ ന്വപേക്ഷ്യതേ
വിനാ പ്രമാണസുഷ്ഠുത്വം യസ്മിൻ സതി പദാർത്ഥധീഃ 529

ഏ്വടത്തെ ഏ്വടമാണെന്നറിയാൻ ആരും പ്രമാണത്തെ അപേക്ഷിക്കുകയോ ഉപധ്യാനങ്ങളെ ആചരിക്കുകയോ ചെയ്യാറില്ല. എന്തുകൊണ്ടെന്നാൽ ഏ്വടം നേരത്തെ തന്നെ അറിയപ്പെട്ട വസ്തുവാണ്. അതിനാൽ ആത്മാനുഭവത്തിനു വേണ്ടി അദ്ദേഹം പ്രമാണങ്ങളെ ആശ്രയിക്കുകയോ സാധനകളെ അനുഷ്ഠിക്കുകയോ ചെയ്യേണ്ടതില്ല. വിധിനിഷേധങ്ങളിൽനിന്ന് നിവർത്തനും സർവ്വതന്ത്രസ്വതന്ത്രനും ഉച്ഛൃംഖലനുമാണ് ജ്ഞാനി.

അയമാത്മാ നിത്യസിദ്ധഃ പ്രമാണേ സതി ഭാസതേ
ന ദേശം നാപി വാ കാലം ന ശുദ്ധിം വാപ്യപേക്ഷതേ. 530

ജ്ഞാനിക്ക് ആത്മസ്വരൂപം നിത്യസിദ്ധമാണ്. സ്വാനുഭവം കൊണ്ട് തൃപ്തനായ അദ്ദേഹത്തിന് ഒരു പ്രമാണത്തിൻെറയും അപേക്ഷയില്ല. അതുപോലെ കാലദേശാചരണങ്ങളുടെയും അപേക്ഷയില്ല.

ദേവദത്തോƒഹമിത്യേതദ്വിജ്ഞാനം നിരപേക്ഷകം
തദ്വദ്ബ്രഹ്മവിദോƒപ്യസ്യ ബ്രഹ്മാഹമിതി വേദനം. 531

ഇദ്ദേഹം ദേവദത്തനെന്ന ആളാണെന്നറിയുന്നതിന് സാധാരണക്കാർക്ക് ഒരു പ്രമാണവും ആവശ്യമില്ല. അതുപോലെ താൻ ആത്മാവാണെന്ന് അനുഭവപ്പെട്ട ജ്ഞാനിക്ക് ആത്മബോധത്തിന്നും മറ്റൊന്നിൻെറയും അപേക്ഷയില്ല.

ഭാനുനേവ ജഗത്സർവം ഭാസതേ യസ്യ തേജസാ
അനാത്മകമസത്തുച്ഛം കിം നു തസ്യാവഭാസകം. 532

അല്ലെങ്കിൽ ജഗത്തിനെ ആദിത്യനെന്നപോലെ വിശ്വത്തെ മുഴുവൻ പ്രകാശിപ്പിക്കുന്ന അനന്തമായ ആത്മജ്യോതിസ്സിനെ

തുച്ഛമായ ഏതൊരു വസ്തുവിനാണ് പ്രകാശിപ്പിക്കാൻ കഴിയുന്നത്.

വേദശാസ്ത്രപുരാണാനി ഭൂതാനി സകലാന്യപി
യേനാർത്ഥവന്തി തം കിന്നു വിജ്ഞാതാരം പ്രകാശയേത്. 533

വേദശാസ്ത്രപുരാണങ്ങളും ഇതിഹാസങ്ങളും മറ്റ് അനേകം ഗ്രന്ഥങ്ങളും ഉണ്ടെങ്കിലും ചരാചരങ്ങളാകുന്ന ജീവരാശികളുമുണ്ടെങ്കിലും അവയെല്ലാം യാതൊരു ചൈതന്യത്താൽ അർത്ഥവത്തുക്കളും പ്രകാശിപ്പിക്കപ്പെടുന്നവകളുമായിരിക്കുന്നുവോ ആ പരമതത്ത്വത്തെ – പരമാത്മാവിനെ– പ്രകാശിപ്പിക്കാൻ പരമാത്മാവല്ലാതെ മറ്റാരുമില്ല.

ഏഷ സ്വയം ജ്യോതിരനന്തശക്തി-
രാത്മാപ്രമേയഃ സകലാനുഭൂതിഃ
യമേവ വിജ്ഞായ വിമുക്തബന്ധോ
ജയത്യയം ബ്രഹ്മവിദുത്തമോത്തമഃ 534

ഈ ആത്മാവ് സ്വയം ജ്യോതിരൂപനും അനന്തശക്തനും കണക്കാക്കാൻ കഴിയാത്തവനും സർവ്വാനുഭവങ്ങൾക്കും ആശ്രയവും ആകുന്നു. അപ്രകാരമുള്ള ഈ പരമാത്മാവിനെ അറിഞ്ഞ് സംസാരബന്ധത്തിൽനിന്ന് മുക്തനായ ബ്രഹ്മജ്ഞാനി മനുഷ്യരിൽ വെച്ച് ഉത്തമോത്തമനാകുന്നു.

ന ഖിദ്യതേ നോ വിഷയൈഃ പ്രമോദതേ
ന സജ്ജതേ നാപി വിരജ്യതേ ച
സ്വസ്മിൻ സദാ ക്രീഡതി നന്ദതി സ്വയം
നിരന്തരാനന്ദരസേന തൃപ്തഃ 535

സംസാരമുക്തനായ ബ്രഹ്മജ്ഞാനി വിഷയങ്ങൾ കിട്ടാതിരിക്കുമ്പോൾ ദുഃഖിക്കുകയോ വന്നുചേരുമ്പോൾ സന്തോഷിക്കുകയോ വിഷയങ്ങളോട് ഒട്ടിച്ചേരുകയോ വിഷയങ്ങളെ വെറുക്കുകയോ ചെയ്യുന്നില്ല. തന്നിൽത്തന്നെ എപ്പോഴും രമിച്ചും ക്രീഡിച്ചും ആനന്ദിച്ചുംതന്നെ സന്തുഷ്ടനായിക്കഴി

യുന്നു, പ്രസ്തുത മഹാത്മാവ്.

ക്ഷുധാം ദേഹേവ്യഥാം ത്യക്ത്വാ ബാലഃ ക്രീഡതി വസ്തുനി
തഥൈവ വിദ്വാൻ രമതേ നിർമമോ നിരഹം സുഖീ. 536

ബാലൻ വിശപ്പിനേയും ശരീരക്ഷീണത്തേയും മറന്ന് എപ്രകാരം ഉത്സാഹമായി കളിക്കോപ്പെടുത്തുകളിക്കുന്നുവോ അതുപോലെ ആത്മജ്ഞാനി 'ഞാൻ, എൻെറ' എന്ന അഭിമാനത്തെ മറന്ന് തന്നിൽത്തന്നെ രമിച്ച് സുഖമായിരിക്കുന്നു.

ചിന്താശൂന്യമദൈന്യഭൈക്ഷമശനം
പാനം സരിദ്വാരിഷു
സ്വാതന്ത്ര്യേണ നിരംകുശാ സ്ഥിതിരഭീർ-
നിദ്രാശ്മശാനേ വനേ
വസ്ത്രം ക്ഷാളനശോഷണാദിരഹിതം
ദിഗ്വാസ്തു ശയ്യാ മഹീ
സഞ്ചാരോ നിഗമാന്തവീഥിഷു വിദാം
ക്രീഡാ പരേ ബ്രഹ്മണി. 537

മഹാത്മാക്കളായ ആത്മജ്ഞാനികളുടെ ജീവിതം ആശ്ചര്യകരമാണ്. ചിന്തയോടും ക്ലേശത്തോടും കൂടാതെ കിട്ടുന്ന ഭിക്ഷാന്നം ആഹാരമായും, നദീജലം പാനജലമായും അവർക്കുപകരിക്കുന്ന സ്വാതന്ത്ര്യത്തോടുകൂടി നിർഭയമായ സ്ഥിതിയും അവരെ ഊർജ്ജസ്വലന്മാരാക്കുന്നു. ഉറക്കം, ജനബാധയില്ലാത്ത ശ്മശാനത്തിലോ വനത്തിലോ നടത്തും. തിരുമ്പലോ ഉണക്കലോ ഇല്ലാത്തവസ്ത്രം, അതുമില്ലെങ്കിൽ നഗ്നത, കിടക്കാനുള്ള ശയ്യ ഭൂമി, വേദാന്തമാർഗ്ഗത്തിൽ സഞ്ചാരം, ബ്രഹ്മക്രീഡ ഇതൊക്കെയാണ് അവരുടെ ജീവിതസാഹചര്യങ്ങൾ. ആശ്ചര്യമെന്നല്ലാതെ എന്തു പറയട്ടെ !

വിമാനമാലംബ്യ ശരീരമേതദ്-
ഭുനക്ത്യശേഷാൻ വിഷയാനുപസ്ഥിതാൻ

പരേച്ഛയാ ബാലവദാത്മവേത്താ
യോ*f*വ്യക്തലിങ്ഗോ*f*നനുഷക്തബാഹ്യഃ. 538

ആത്മജ്ഞാനിയായ മഹാത്മാവ് അഭിമാനമില്ലാതെ ശരീരസന്ധാരണം ചെയ്യുന്നു. കുട്ടികളെപ്പോലെ മറ്റുള്ളവരുടെ പ്രേരണകൊണ്ട് വന്നുചേർന്ന വിഷയങ്ങളെ അനുഭവിക്കുന്നു. ആളെ തിരിച്ചറിയാവുന്ന യാതൊരു ലക്ഷണവുമില്ലാതെ ലോകബാഹ്യനായി സഞ്ചരിക്കുന്നു. അത്യാശ്ചര്യമെന്നല്ലാതെ എന്തു പറയട്ടെ !

ദിഗംബരോ വാപി ച സാംബരോ വാ
ത്വഗംബരോ വാപി ചിദംബരസ്ഥഃ
ഉന്മത്തവദ്വാപി ച ബാലവദ്വാ
പിശാചവദ്വാപി ചരത്യവന്യാം. 539

ചിദാകാശവാസിയായ ആത്മജ്ഞാനി ചിലപ്പോൾ ദിഗംബരനായും ചിലപ്പോൾ അംബര(വസ്ത്രം)ത്തോടുകൂടിയവനായും ഉന്മത്തനെപ്പോലെയോ ബാലനെപ്പോലെയോ പിശാചിനെപ്പോലെയോ ഭൂമിയിൽ ചുറ്റി നടക്കുന്നു.

കാമാന്നിഷ്ക്കാമരൂപീ സംശ്ചരത്യേകചരോ മുനിഃ
സ്വാത്മനൈവ സദാ തുഷ്ടഃ സ്വയം സർവാത്മനാ സ്ഥിതഃ. 540

ആത്മജ്ഞാനി പരമനിഷ്ക്കാമനായിത്തന്നെ കാമങ്ങളെ അനുഭവിക്കുന്നു. ഏകാകിയായി ലോകം മുഴുവൻ സഞ്ചരിക്കുന്നു. ആത്മരാമനും സ്വയം സന്തുഷ്ടനുമായിരിക്കുന്നു. എങ്ങും നിറഞ്ഞ പരമഭാവത്തിൽത്തന്നെ വർത്തിക്കുകയും ചെയ്യുന്നു. ആശ്ചര്യമെന്നല്ലാതെയെന്തുപറയട്ടെ !

ക്വചിന്മൂഢോ വിദ്വാൻ ക്വചിദപി മഹാരാജവിഭവഃ
ക്വചിദ് ഭ്രാന്തഃ സൗമ്യഃ ക്വചിദജഗരാചാര കലിതഃ
ക്വചിത്പാത്രീഭൂതഃ ക്വചിദവമതഃ ക്വാപ്യവിദിത-
ശ്ചരത്യേവം പ്രാജ്ഞഃ സതതപരമാനന്ദസുഖിതഃ. 541

ആത്മജ്ഞാനസമ്പന്നനായ മഹാത്മാവ് ചിലപ്പോൾ മഹാമൂഢനെന്നപോലെയും മറ്റുചിലപ്പോൾ മഹാവിദ്വാനെന്ന പോലെയും വേറെ ചിലപ്പോൾ മഹാരാജാവെന്നപോലെ സർവ്വവിഭവസമ്പന്നനെന്നപോലെയും ചിലപ്പോൾ ഭ്രാന്തനെന്ന പോലെയും ചിലപ്പോൾ സൗമ്യനെന്നപോലെയും മറ്റുചിലപ്പോൾ പെരുമ്പാമ്പെന്നപോലെ കിടന്നിടത്തുതന്നെ കിടക്കുന്നവനെന്ന പോലെയും മറ്റുചിലപ്പോൾ അപമാനിക്കപ്പെട്ടവനെന്നപോലെ യും എവിടെയും ആരാലും അറിയപ്പെടാത്തവനായി സഞ്ചരിക്കുന്നു. എന്നാലും എപ്പോഴും പരമാനന്ദത്തിൽത്തന്നെ മുഴുകിയിരിക്കുകയും ചെയ്യുന്നു. ആശ്ചര്യമെന്നല്ലാതെ എന്തുപറയട്ടെ !

നിർധനോഽപി സദാതുഷ്ടോഽപ്യസഹായോ മഹാബലഃ
നിത്യതൃപ്തോഽപ്യഭുഞ്ജാനോഽപ്യസമഃ സമദർശനഃ 542

ആത്മജ്ഞാനി നിർദ്ധനനാണെങ്കിലും എപ്പോഴും സന്തുഷ്ടനായും സഹായത്തിനാരുമില്ലെങ്കിലും പരമബലവാനാ യും ഒന്നും അനുഭവിക്കുന്നില്ലെങ്കിലും നിത്യതൃപ്തനായും ആരോടും തുല്യനല്ലെങ്കിലും എല്ലാവരിലും സമദർശനത്തോടും കൂടിയിരിക്കുന്നു.

അപി കുർവന്നകുർവാണശ്ചാഭോക്താ ഫലഭോഗ്യപി
ശരീര്യപ്യശരീര്യേഷ പരിച്ഛിന്നോഽപി സർവഗഃ 543

ആത്മജ്ഞാനിയായ മഹാത്മാവ് ചിലതുചെയ്യുന്നുണ്ടെങ്കിലും ഒന്നും ചെയ്യാത്തവനായും ചിലഭോഗങ്ങൾ അനുഭവിക്കുന്നു ണ്ടെങ്കിലും അഭോക്താവായും ശരീരത്തോടുകൂടിയവനാണെ ങ്കിലും അശരീരനായും പരിച്ഛിന്നനാണെങ്കിലും എങ്ങും നിറഞ്ഞ വനായുമിരിക്കുന്നു.

അശരീരം സദാ സന്തമിമം ബ്രഹ്മവിദം ക്വചിത്
പ്രിയാപ്രിയേ ന സ്പൃശതസ്തഥൈവ ച ശുഭാശുഭേ. 544

ശരീരമുണ്ടെങ്കിലും ശരീരത്തിൻെറ ഓർമ്മയില്ലാതെ അശരീരനായിരിക്കുന്ന ഈ ജ്ഞാനിയെ ഇഷ്ടാനിഷ്ടങ്ങളോ ശുഭാശുഭങ്ങളോ സ്പർശിക്കപോലും ചെയ്യുന്നില്ല. ആശ്ചര്യ മെന്നല്ലാതെ എന്തുപറയട്ടെ !

സ്ഥൂലാദി സംബന്ധവതോƒഭിമാനിനഃ
സുഖം ച ദുഃഖം ച ശുഭാശുഭേ ച
വിധ്വസ്ത ബന്ധസ്യ സദാത്മനോ മുനേഃ
കുതഃ ശുഭം വാപ്യ ശുഭം ഫലം വാ ? 545

സ്ഥൂലസൂക്ഷ്മകാരണ ശരീരങ്ങളെ അഭിമാനിക്കുകയും അവയോട് സംബന്ധപ്പെട്ടിരിക്കുകയും ചെയ്യുന്ന മൂഢനെ മാത്രമേ സുഖദുഃഖങ്ങളും ശുഭാശുഭങ്ങളും ബാധിക്കുകയുള്ളു. എല്ലാബന്ധങ്ങളിൽനിന്നും വിമുക്തനും അഭിമാനലേശം പോലുമില്ലാത്തവനും ആത്മജ്ഞാനിയുമായ മഹാത്മാവിനെ സുഖമോ ദുഃഖമോ ആയ ഫലം എങ്ങനെ ബാധിക്കും ?

തമസാ ഗ്രസ്തവദ് ഭാനാദഗ്രസ്തോƒപി രവിർജ്ജനൈഃ
ഗ്രസ്ത ഇത്യുച്യതേ ഭ്രാന്ത്യാ ഹ്യജ്ഞാത്വാ വസ്തുലക്ഷണം. 546

അന്ധകാരത്തെ ആദിത്യനല്ലാതെ അന്ധകാരം ആദിത്യനെ വിഴുങ്ങാറില്ല. എങ്കിലും ചിലപ്പോൾ ആദിത്യൻെറ ശോഭ മങ്ങാറുണ്ട്. ആ സമയത്ത് വസ്തുലക്ഷണമറിയാത്ത മൂഢന്മാർ ഭ്രമംകൊണ്ട് ആദിത്യനെ അന്ധകാരം വിഴുങ്ങിയെന്ന് പറയാറുണ്ട്. അതുപോലെയാണ് ആത്മജ്ഞാനിയായ മഹാത്മാവിനെ ശരീരാദി ഉപാധികളുടെ ക്ലേശങ്ങൾ അനുഭവിക്കേണ്ടിവരുന്നുണ്ടെന്നു തോന്നുന്നതും.

തദ്വദ്ദേഹാദി ബന്ധേഭ്യോ വിമുക്തം ബ്രഹ്മവിത്തമം
പശ്യന്തി ദേഹിവന്മൂഢാഃ ശരീരാഭാസദർശനാത്. 547

അതുപോലെതന്നെ ശരീരാദി സംബന്ധമില്ലാത്ത ആത്മജ്ഞാനിയായ മഹാത്മാവിനെ കാണുന്ന മൂഢന്മാരായ

ജനങ്ങൾ ശരീരത്തെ കാണുന്നു എന്നതുകൊണ്ട് ശരീരിയായിത്തന്നെ കരുതുന്നതും. വാസ്തവത്തിൽ അദ്ദേഹത്തിന്ന് ശരീരാദി ഉപാധികളുടെ യാതൊരു സംബന്ധവുമില്ല. എങ്കിലും വസ്തുലക്ഷണമറിയാത്ത മൂഢന്മാർക്ക് ഈ പരമാർത്ഥത്തെ അറിയാൻ കഴിയുന്നില്ല.

അഹിർന്നിർല്വയനീം വായം മുക്ത്വാ ദേഹംതുതിഷ്ഠതി
ഇതസ്തത ശ്ചാല്യമാനോ യത് കിഞ്ചിത് പ്രാണവായുനാ. 548

സർപ്പം തൻെറ ശരീരത്തിൻെറ പുറന്തോലാകുന്ന വളയൂരി ക്കളഞ്ഞ് ജീവിക്കുംപോലെയാണ് ആത്മജ്ഞാനികൾ ശരീരത്തെ അറിയാതെതന്നെ ജീവിക്കുന്നത്. പ്രാണവായു പ്രസ്തുതശരീരത്തെ അങ്ങിങ്ങു ചലിപ്പിക്കുന്നുവെന്നേയുള്ളൂ. വാസ്തവത്തിൽ അവർക്ക് ശരീരസംബന്ധമൊന്നുമില്ല.

സ്രോതസാ നീയതേ ദാരു യഥാ നിമ്നോന്നതസ്ഥലം
ദൈവേന നീയതേ ദേഹോ യഥാ കാലോപഭുക്തിഷു. 549

ഒഴുക്കുള്ള ജലപ്രവാഹത്തിൽക്കൂടെ വലിയനദി മരങ്ങളെ കൊണ്ടുപോകാറുണ്ട്. അവ ജലപ്രവാഹത്തിൻെറ ഒഴുക്കിനനുസരിച്ച് സ്വാഭാവികമായും അങ്ങിങ്ങ് നീങ്ങിക്കൊണ്ടിരിക്കും. അതിന്ന് ആരുടെയും പ്രേരണയൊന്നും ആവശ്യമില്ല. അതുപോലെ ജ്ഞാനിയുടെ ശരീരവും നിയതിയുടെ പ്രവാഹത്തിനനുസരിച്ച് സ്വാഭാവികമായി നീങ്ങിക്കൊണ്ടിരിക്കും. അതിനും ആരുടേയും പ്രേരണ ആവശ്യമില്ല.

പ്രാരബ്ധകർമ്മപരികല്പിതവാസനാഭിഃ
സംസാരിവച്ചരതി ഭുക്തിഷു മുക്തദേഹഃ
സിദ്ധഃ സ്വയം വസതി സാക്ഷിവദത്ര തൂഷ്ണീം
ചക്രസ്യ മൂലമിവ കല്പവികല്പശൂന്യഃ. 550

അവശിഷ്ടപ്രാരബ്ധ കർമ്മത്തിൻെറ ഫലമായി ചിലപ്പോൾ ജ്ഞാനിയും സംസാരിയെപ്പോലെ വിഷയങ്ങളനുഭവിക്കുന്നതായിക്കണ്ടേക്കാം. എന്നാൽ ആത്മസിദ്ധനാകട്ടെ ചക്രത്തിൻെറ

മൂലമെന്നപോലെ സാക്ഷിയായി ഇരിക്കലെല്ലാതെ ഒരിക്കലും വിഷയങ്ങളോട് ബന്ധപ്പെടുകയുമില്ല.

നൈവേന്ദ്രിയാണി വിഷയേഷു നിയുങ്ക്തഏഷ
നൈവാപയുങ്ക്ത ഉപദർശന ലക്ഷണസ്ഥഃ
നൈവ ക്രിയാഫലമപീഷദവേക്ഷതേ സഃ
സ്വാനന്ദസാന്ദ്രരസപാനസുമത്തചിത്തഃ 551

എന്നാൽ ആത്മാനന്ദരസത്തിൻെറ നിരന്തരാസ്വാദനത്താൽ ഉന്മത്തനെപ്പോലെയിരിക്കുന്ന ആത്മസിദ്ധനാകട്ടെ വിഷയങ്ങളെ ആസ്വദിക്കുകയോ ഇന്ദ്രിയങ്ങളെ പ്രേരിപ്പിക്കുകയോ നിയന്ത്രിക്കുകയോ കർമ്മഫലങ്ങളെ പ്രതീക്ഷിക്കുകയോ ചെയ്യാതെ കേവലം സാക്ഷിമാത്രനായിരിക്കുന്നു.

ലക്ഷ്യാലക്ഷ്യഗതിം ത്യക്ത്വാ യസ്തിഷ്ഠേത് കേവലാത്മനാ
ശിവ ഏവ സ്വയം സാക്ഷാദയം ബ്രഹ്മവിദുത്തമഃ 552

ലക്ഷ്യാലക്ഷ്യങ്ങളുടെ തിരിച്ചറിവുപോലുമില്ലാതെ കേവലം ആത്മസ്വരൂപനായിരിക്കുന്ന മഹാത്മാവ് സാക്ഷാൽ പരമേശ്വരൻ തന്നെയാണ്. ബ്രഹ്മജ്ഞാനികളിൽവെച്ച് അത്യുത്തമനും അദ്ദേഹംതന്നെയാണ്.

ജീവന്നേവ സദാ മുക്തഃ
കൃതാർത്ഥോ ബ്രഹ്മവിത്തമഃ
ഉപാധിനാശാദ് ബ്രഹ്മൈവ സൻ
ബ്രഹ്മാപ്യേതി നിർദ്വയം 553

ജീവിച്ചിരിക്കുമ്പോൾത്തന്നെ എപ്പോഴും മുക്തനും കൃതാർത്ഥനും ബ്രഹ്മജ്ഞാനികളിൽ അത്യുത്തമനുമായ മഹാത്മാവ് ഉപാധിനാശത്തിൽ കേവലം അദ്വൈതബ്രഹ്മംതന്നെ ആയിത്തീരുന്നു.

ശൈലൂഷോ വേഷസദ്ഭാവാഭാവയോശ്ചയഥാപുമാൻ
തഥൈവ ബ്രഹ്മവിത്ശ്രേഷ്ഠഃ സദാ ബ്രഹ്മൈവ നാപരഃ 554

വേഷക്കാരൻ വേഷംകെട്ടിയപ്പോഴും അല്ലാത്തപ്പോഴും

സാധാരണ ആളായിത്തന്നെ ഇരിക്കയാണല്ലോ. അതുപോലെ ബ്രഹ്മജ്ഞാനി ശരീരമുള്ളപ്പോഴും ഇല്ലാത്തപ്പോഴും ബ്രഹ്മമായിത്തന്നെ ഇരിക്കും.

യത്രക്വാപി വിശീർണ്ണം സത്
പർണ്ണമിവ തരോർവ്വപുഃ പതതായ്
ബ്രഹ്മീഭൂതസ്യ യതേഃ
പ്രാഗേവ തച്ചിദഗ്നിനാ ദഗ്ദ്ധം. 555

നേരത്തെതന്നെ ആത്മജ്ഞാനാഗ്നിയിൽ ശരീരത്തെ ദഹിപ്പിച്ചുകഴിഞ്ഞ സിദ്ധമഹാത്മാവിൻെറ ശരീരം വൃക്ഷത്തിൻെറ ഇലകൊഴിയുംപോലെ പിന്നീട് എവിടെയെങ്കിലും വീണുപോവാം. ശരീരം വീണാലും ഇല്ലെങ്കിലും അദ്ദേഹം ബ്രഹ്മംതന്നെ.

സദാത്മനി ബ്രഹ്മണി തിഷ്ഠതോ മുനേഃ
പൂർണ്ണാദ്വയാനന്ദമയാത്മനാ സദാ
ന ദേശകാലാദ്യുചിതപ്രതീക്ഷാ
ത്വങ്മാംസവിട് പിണ്ഡവിസർജ്ജനായ 556

എപ്പോഴും ബ്രഹ്മത്തിൽത്തന്നെ ബ്രഹ്മാകാരനായി നിത്യനിരതിശയാനന്ദസ്വരൂപനായി വർത്തിക്കുന്ന ജ്ഞാനിക്ക് ത്വങ്മാംസമൃട്പിണ്ഡമാകുന്ന ഈ ശരീരത്തെ ഉപേക്ഷിക്കുന്നതിന്ന് കാലവും ദേശവും നോക്കേണ്ടതില്ല. എപ്പോൾ വേണമെങ്കിലും, എവിടെ വേണമെങ്കിലും അതിനെ തള്ളിക്കളയുന്നുവെന്നുമാത്രം.

ദേഹസ്യ മോക്ഷോ നോ മോക്ഷോ
ന ദണ്ഡസ്യ കമണ്ഡലോഃ
അവിദ്യാ ഹൃദയഗ്രന്ഥി-
മോക്ഷോ മോക്ഷോ യതസ്തതഃ 557

ശരീരത്തിൻേറയോ ദണ്ഡകമണ്ഡലുകളുടേയോ നിരാസമല്ല

ജ്ഞാനിയുടെ മോക്ഷം. അവിദ്യയാൽ സംഘടിപ്പിക്കപ്പെട്ട ഹൃദയഗ്രന്ഥിയുടെ (അജ്ഞാനഗ്രന്ഥിയുടെ) പൊട്ടിച്ചിതറലാണ് ജ്ഞാനിയുടെ മോക്ഷം.

കുല്യായാമഥ നദ്യാം വാ ശിവക്ഷേത്രേ*f*പി ചത്വരേ
പർണ്ണം പതതി ചേത്തേന തരോഃ കിം നു ശുഭാശുഭം 558

വെള്ളം ഒഴുകുന്ന തോട്ടിലോ, നദിയിലോ, ശിവ ക്ഷേത്രത്തിലോ, നാല്ക്കൂട്ടപ്പെരുവഴിയിലോ എവിടെ അതിൻെറ ഇല വീണാലും വൃക്ഷത്തിന്ന് അതുകൊണ്ട് ശുഭാശുഭങ്ങളൊന്നുമില്ല. ഇതുപോലെ ജ്ഞാനിക്കും തൻെറ ജഡമായ ശരീരം എപ്പോൾ എവിടെ വീണുപോയാലും അതുകൊണ്ട് ശുഭാശുഭങ്ങളൊന്നുമില്ല.

പത്രസ്യ പുഷ്പസ്യ ഫലസ്യ നാശവ-
ദ്ദേഹേന്ദ്രിയപ്രാണധിയാം വിനാശഃ
നൈവാത്മനഃ സ്വസ്യ സദാത്മകസ്യാ-
നന്ദാകൃതേർവൃക്ഷവദസ്തി ചൈഷഃ 559

വൃക്ഷത്തിൻെറ ഇലയോ, പുഷ്പമോ, കായയോ, വീണുപോവുന്നതുകൊണ്ട് വൃക്ഷമാകുന്ന വ്യക്തിക്ക് നാശമൊന്നും സംഭവിക്കുന്നില്ല. അതുപോലെ സച്ചിദാനന്ദചൈതന്യസ്വരൂപനായ ആത്മാവിന്നും ശരീരം, മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ എന്നിവ വിട്ടുപോവുന്നതുകൊണ്ട് യാതൊരു നാശവും സംഭവിക്കുന്നില്ല.

പ്രജ്ഞാനഘന ഇത്യാത്മലക്ഷണം സത്യസൂചകം
അനൂദ്യൗപാധികസ്യൈവ കഥയന്തി വിനാശനം. 560

ആത്മാവിനെ പ്രജ്ഞാനഘനമെന്നു പറയാറുണ്ട്. ഘനീഭൂതജ്ഞാനസ്വരൂപമെന്നർത്ഥം. പ്രസ്തുത സ്വരൂപകല്പന സത്യമാണ്. എന്തുകൊണ്ടെന്നാൽ ഉപാധികൾക്ക് മാത്രമേ നാശത്തെ പറയുന്നുള്ളു. ആത്മാവിന്നു നാശമില്ല. അതിനാൽ

പ്രജ്ഞാനഘനം തന്നെ ആത്മാവ്.

അവിനാശീ വാ അരേ*f*യമാത്മേതി ശ്രുതിരാത്മനഃ
പ്രബ്രവീത്യവിനാശിത്വം വിനശ്യത്സു വികാരിഷു. 561

'അരേ അയം ആത്മാ*f*വിനാശീ' എന്നിങ്ങനെ ശ്രുതി ആത്മാവിൻെറ നാശരഹിതത്ത്വത്തെ പ്രകാശിപ്പിക്കുന്നുണ്ട്. 'എടോ ഈ ആത്മാവ് നാശമില്ലാത്തതാണ്' എന്നാണ് പ്രസ്തുത ശ്രുതി വാക്യത്തിന്നർത്ഥം. വികാരമുള്ള എല്ലാ ഉപാധി പദാർത്ഥങ്ങളും നശിച്ച ശേഷവും നിർവ്വികാരമായ ആത്മാവ് നിലനില്ക്കുന്നുവെന്നാണ് ശ്രുതിയുടെ സിദ്ധാന്തം.

പാഷാണവൃക്ഷതൃണധാന്യകടാംബരാദ്യാ
ദഗ്ദ്ധാ ഭവന്തി ഹി മൃദേവ യഥാ തഥൈവ
ദേഹേന്ദ്രിയാസുമന ആദി സമസ്തദൃശ്യം
ജ്ഞാനാഗ്നിദഗ്ദ്ധമുപയാതി പരമാത്മഭാവം. 562

അഗ്നി കത്തിജ്ജ്വലിക്കുമ്പോൾ ഭൂമിയിൽക്കിടക്കുന്ന കല്ല്, വൃക്ഷം, പുല്ല്, ചണ്ടി തുടങ്ങിയ വസ്തുക്കൾ അഗ്നിയിൽ ദഹിച്ച് ഭൂമിയോട് താദാത്മ്യഭാവത്തെ പ്രാപിക്കുന്നു. അതുപോലെ ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ് തുടങ്ങിയ ഉപാധികൾ ആത്മജ്ഞാനമാകുന്ന അഗ്നിയിൽ ദഹിച്ച് ആത്മാവോട് താദാത്മ്യഭാവത്തെ പ്രാപിക്കുന്നു. എല്ലാം ദഹിച്ചു കഴിഞ്ഞ് ആത്മാവുമാത്രം ശേഷി ക്കുന്നുവെന്നർത്ഥം.

വിലക്ഷണം യഥാ ധ്വാന്തം ലീയതേ ഭാനുതേജസി
തഥൈവ സകലം ദൃശ്യം ബ്രഹ്മണി പ്രവിലീയതേ. 563

വിലക്ഷണമായ അന്ധകാരം ആദിത്യപ്രകാശത്തിൽ ലയിക്കുന്നതുപോലെ ആത്മാവിൽനിന്ന് വിലക്ഷണമായ ദൃശ്യപ്രപഞ്ചമെല്ലാം ആത്മാവിൽത്തന്നെ ലയിച്ച് താദാത്മ്യഭാവമടയുന്നു.

ഘടേ നഷ്ടേ യഥാ വ്യോമ വ്യോമൈവ ഭവതി സ്ഫുടം
തഥൈവോപാധിവിലയേ ബ്രഹ്മൈവ ബ്രഹ്മവിത് സ്വയം. 564

ഘടംപൊട്ടിത്തകരുമ്പോൾ ഘടത്തിലുണ്ടായിരുന്ന ഘടാകാശം ആകാശം മാത്രമായിത്തീരുന്നതുപോലെ ഉപാധികളുടെ വിലയത്തിൽ ബ്രഹ്മജ്ഞാനി ബ്രഹ്മമാത്രമായിത്തീരുന്നു.

ക്ഷീരംക്ഷീരേ യഥാക്ഷിപ്തം തൈലം തൈലേ ജലംജലേ
സംയുക്തമേകതാം യാതി തഥാത്മന്യാത്മവിന്മുനിഃ 565

ക്ഷീരത്തെ ക്ഷീരത്തിലും തൈലത്തെ തൈലത്തിലും ജലത്തെ ജലത്തിലും ചേർക്കുമ്പോൾ എങ്ങനെ ഒന്നായി താദാത്മ്യം പ്രാപിക്കുന്നുവോ അതുപോലെ ആത്മജ്ഞാനിയായ മഹാത്മാവ് ഉപാധിവിലയത്തിൽ ബ്രഹ്മത്തോട് താദാത്മ്യതയെ പ്രാപിക്കുന്നു.

ഏവം വിദേഹകൈവല്യം സന്മാത്രത്വമഖണ്ഡിതം
ബ്രഹ്മഭാവം പ്രപദ്യൈഷ യതിർന്നാവർത്തതേ പുനഃ 566

ഇങ്ങനെ അഖണ്ഡസന്മാത്രബ്രഹ്മമായിത്തീരുകയെന്നതാണ് വിദേഹകൈവല്യം. ഇപ്രകാരം വിദേഹകൈവല്യമാകുന്ന ബ്രഹ്മഭാവത്തെ പ്രാപിച്ച യതി പിന്നീടൊരിക്കലും സംസാരത്തിലേക്ക് മടങ്ങുന്നില്ല.

സദാത്മൈകത്വവിജ്ഞാന ദഗ്ദ്ധാവിദ്യാദി വർഷ്മണഃ
അമുഷ്യബ്രഹ്മഭൂതത്വാദ് ബ്രഹ്മണഃ കുത ഉദ്ഭവഃ 567

സദാത്മജ്ഞാനംകൊണ്ട് എല്ലാ അവിദ്യാഗ്രന്ഥികളും നഷ്ടപ്പെട്ട് ബ്രഹ്മഭൂതനായ മഹാത്മാവിന്ന് പിന്നീടെങ്ങനെ ജന്മമുണ്ടാകും ? ബ്രഹ്മത്തിന് ജന്മാദികളുണ്ടാവാൻ വയ്യല്ലോ.

മായാക്ലിപ്തൗബന്ധമോക്ഷൗ ന സ്തഃ സ്വാത്മനിവസ്തുതഃ
യഥാ രജ്ജൗ നിഷ്ക്രിയായാം സർപ്പാഭാസവിനിർഗമൗ. 568

ബന്ധവും മോക്ഷവും രണ്ടും മായയിൽ കല്പിക്കപ്പെട്ടവയാണ്. പരമാർത്ഥത്തിൽ ആത്മാവിന് ബന്ധമോക്ഷങ്ങളില്ല. കയറിൽ തോന്നപ്പെട്ട പാമ്പിൻെറ ആവിർഭാവതിരോഭാവങ്ങൾ. രണ്ടിന്നും കാരണം ഭ്രമം മാത്രമാണല്ലോ. വാസ്തവത്തിൽ പാമ്പ്

ഉണ്ടാവുകയോ ഇല്ലാതാവുകയോ ചെയ്യുന്നില്ലല്ലോ. ഇതുപോലെ സത്തമാത്രമായിരിക്കുന്ന ആത്മാവിലും ബന്ധമോക്ഷങ്ങൾ ഭ്രമംകൊണ്ട് തോന്നപ്പെടുകമാത്രമാണ് ചെയ്യുന്നത്. പരമാർത്ഥത്തിൽ ഉള്ളവയല്ല.

ആവൃതേഃ സദസത്ത്വാഭ്യാംവക്തവ്യേ ബന്ധമോക്ഷണേ
നാവൃതിർ ബ്രഹ്മണഃ കാചിദന്യാഭാവാദനാവൃതം
യദ്യസ്ത്യദ്വൈതഹാനിഃ സ്യാദ്ദ്വൈതം നോ സഹതേ ശ്രുതിഃ 569

ഭ്രമംകൊണ്ട് തോന്നപ്പെടുന്ന ആവരണത്തിൻെറ സദസദ്ഭാവങ്ങളെയാണ് ബന്ധമോക്ഷങ്ങളെന്ന് പറയുന്നത്. അതും സത്യമല്ല, ഭ്രമം മാത്രമാണ്. എന്തുകൊണ്ടെന്നാൽ അപരിച്ഛിന്നചിദാകാരമായിരിക്കുന്ന ബ്രഹ്മത്തെ മറയ്ക്കുന്ന മറ്റൊരു വസ്തുവുമില്ല. അങ്ങനെയൊന്നുണ്ടെന്നു പറയുന്നപക്ഷം ദ്വൈതത്തെ സമർത്ഥിക്കലാണല്ലോ. ദ്വൈതഭാവത്തെ ശ്രുതി സഹിക്കുന്നതുമല്ല.

ബന്ധശ്ച മോക്ഷശ്ച മൃഷൈവ മൂഢാ
ബുദ്ധേർഗുണം വസ്തുനി കല്പയന്തി
ദൃഗാവൃതിം മേഘകൃതാം യഥാ രവൗ
തതോഽദ്വയാസങ്ഗചിദേതദക്ഷരം. 570

മേഘാവരണംകൊണ്ട് കണ്ണിൻെറകാഴ്ച മറയപ്പെടുമ്പോൾ മൂഢന്മാർ ആദിത്യൻ മറയപ്പെട്ടുവെന്ന് പറയാറുണ്ട്. ആദിത്യനല്ല തൻെറ ദൃഷ്ടിക്കാണ് മറവ് സംഭവിച്ചത്. അതുപോലെ ബുദ്ധിയുടെ ഗുണത്തെ ആത്മാവിൽ കല്പിച്ചാണ് മൂഢന്മാർ ബന്ധമോക്ഷങ്ങളെ പറയുന്നത്. വാസ്തവത്തിൽ ബന്ധമോക്ഷങ്ങൾ സത്യമല്ല.

അസ്തീതി പ്രത്യയോ യശ്ച യശ്ച നാസ്തീതി വസ്തുനി
ബുദ്ധേരേവ ഗുണാവേതൗ ന തു നിത്യസ്യ വസ്തുനഃ 571

ആത്മാവിനെ സംബന്ധിച്ച് ഉണ്ടെന്നും ഇല്ലെന്നുമുള്ള

വ്യവഹാരം ബുദ്ധിയുടെ ഗുണമാണ്. അല്ലാതെ നിത്യസത്യ സ്വരൂപമായ ആത്മാവിൻെറ ഗുണമല്ല. ഉണ്ടാവുന്നതും ഇല്ലാതാവുന്നതും ബുദ്ധിയാണ് ആത്മാവല്ല. അതിനാൽ ആത്മാവിൽ ബന്ധമോക്ഷങ്ങൾ ബുദ്ധിയുടെ കല്പനകൾ മാത്രമാണെന്നർത്ഥം.

അതസ്തൗ മായയാ ക്ലിപ്തൗ ബന്ധമോക്ഷൗ നചാത്മനി
നിഷ്ക്കലേ നിഷ്ക്രിയേ ശാന്തേ നിരവദ്യേ നിരഞ്ജനേ
അദ്വിതീയേ പരേതത്ത്വേ വ്യോമവത് കല്പനാ കുതഃ? 572

അതിനാൽ ബന്ധമോക്ഷങ്ങൾ മായയിൽ കേവലം കല്പിക്കപ്പെട്ടവമാത്രമാണ്. കല്പനയും ആത്മാവിൽ നിലനില്ക്കുന്നതല്ല. നിഷ്ക്കളവും നിഷ്ക്രിയവും ശാന്തവും നിരവദ്യവും നിരഞ്ജനവും അദ്വതീയവുമായിരിക്കുന്ന പരമാത്മാവിൽ ആകാശത്തിലെന്നപോലെ എങ്ങനെ കല്പനകൾ നിലനില്ക്കും? അതിനാൽ ഭ്രമംകൊണ്ടുള്ള മിഥ്യസങ്കല്പങ്ങൾ മാത്രമാണ് ബന്ധമോക്ഷങ്ങൾ എന്നർത്ഥം.

ന നിരോധോ ന ചോത്പത്തിർന്നബന്ധോ ന ച സാധകഃ
ന മുമുക്ഷുർന്ന വൈ മുക്ത ഇത്യേഷാ പരമാർത്ഥതാ. 573

വാസ്തവത്തിൽ സൃഷ്ടിയോ പ്രളയമോ ബന്ധമോ സാധകനോ മുമുക്ഷുവോ മുക്തനോ ഒന്നും ഇല്ലാത്തതാണ്. ബ്രഹ്മംമാത്രമേ പരമാർത്ഥമായിട്ടുള്ളുവെന്നുള്ളതാണ് സത്യം.

സകലനിഗമചൂഡാസ്വാന്ത സിദ്ധാന്തരൂപം
പരമിദമതിഗുഹ്യം ദർശിതം തേ മയാദ്യ
അപഗതകലിദോഷം കാമനിർമ്മുക്ത ബുദ്ധിം
സ്വസുതവദസകൃത്ത്വാം ഭാവയിത്വാ മുമുക്ഷും. 574

ഇപ്രകാരം കലിദോഷങ്ങളെ നശിപ്പിക്കുന്നതും അത്യന്ത രഹസ്യവും സകലവേദാന്തത്തിൻെറയും നിഗൂഢതത്ത്വവുമായ ഈ പരമജ്ഞാനത്തെ സദ്ബുദ്ധിയായ നിനക്ക് ഞാൻ എൻെറ പുത്രനെന്നപോലെ വിചാരിച്ച് വേണ്ടുംവണ്ണം

ഉപദേശിച്ചു തന്നിരിക്കുന്നു.

ഇതി ശ്രുത്വാ ഗുരോർവാക്യം പ്രശ്രയേണ കൃതാനതിഃ
സ തേന സമനുജ്ഞാതോ യയൗ നിർമുക്തബന്ധനഃ. 575

ഇപ്രകാരം ഗുരുവിൻെറ വാക്കിനെ കേട്ട ശിഷ്യൻ അദ്ദേഹത്തെ വിനയപൂർവ്വം വീണുനമസ്ക്കരിച്ച് അദ്ദേഹത്തിൻെറ അനുവാദത്തേയും വാങ്ങി ബന്ധമുക്തനായി യഥേഷ്ടം പോവുകയും ചെയ്തു.

ഗുരുരേവം സദാനന്ദസിന്ധൗ നിർമഗ്നമാനസഃ
പാവയൻ വസുധാം സർവ്വാം വിചചാര നിരന്തരഃ. 576

പിന്നെ അദ്ദേഹം തൻെറ ആചാര്യനാകുന്ന ആനന്ദസമുദ്രത്തിൽ മുങ്ങിപ്പൊങ്ങികൊണ്ട് ഭൂമി മുഴുവൻ ചുറ്റി സഞ്ചരിച്ചു. അദ്ദേഹത്തിൻെറ സഞ്ചാരംകൊണ്ട് പോയദിക്കുകൾക്കെല്ലാം പരിശുദ്ധിയുണ്ടായിത്തീരുകയും ചെയ്തു.

ഇത്യാചാര്യസ്യ ശിഷ്യസ്യ സംവാദേനാത്മലക്ഷണം
നിരൂപിതം മുമുക്ഷൂണാം സുഖബോധോപപത്തയേ. 577

മുമുക്ഷുക്കൾക്ക് സുഖമാകുംവണ്ണം ആത്മജ്ഞാനോപലബ്ധിക്കായിക്കൊണ്ട് ഗുരുശിഷ്യസംവാദസ്വരൂപേണ ആത്മലക്ഷണം ഇപ്രകാരം പൂർണ്ണമാകുംവണ്ണം നിരൂപിക്കപ്പെട്ടു.

ഹിതമിദമുപദേശമാദ്രിയന്താം
വിഹിതനിരസ്തസമസ്തചിത്തദോഷാഃ
ഭവസുഖവിരതാഃപ്രശാന്തചിത്താഃ
ശ്രുതിരസികാ യതയോ മുമുക്ഷവോ യേ. 578

മനോദോഷങ്ങളകന്നവരും, സംസാരസുഖനിവർത്തന്മാരും, പ്രശാന്തചിത്തന്മാരും, വേദാഭ്യാസനിരതന്മാരും, മുമുക്ഷുക്കളുമായ യതികൾ ഈ ഉപദേശത്തിൽ അലിഞ്ഞു ചേരുമാറാകട്ടെ.

സംസാരാധ്വനി താപഭാനുകിരണപ്രോദ്ഭൂതദാഹവ്യഥാ-
ഖിന്നാനാം ജലകാങ്ക്ഷയാ മരുഭുവി ഭ്രാന്ത്യാ പരിഭ്രാമ്യതാം

**അത്യാസന്നസുഖാംബുധിം സുഖകരം ബ്രഹ്മാദ്വയം ദർശയ-**
**ന്ത്യേഷാ ശങ്കരഭാരതീ വിജയതേ നിർവാണസന്ദായിനീ. 579**

സംസാരമാകുന്ന മരുഭൂമിയിൽ പലതരത്തിലുള്ള ദുഃഖങ്ങളാകുന്ന ആദിത്യകിരണങ്ങൾകൊണ്ട് തപിക്കുന്നവരും സമാധാനജലത്തെ കാംക്ഷിക്കുന്നവരും കിട്ടാതെ അങ്ങിങ്ങു ചുറ്റിവലയുന്നവരും ആയ സജ്ജനങ്ങൾക്ക് ഏറ്റവും സമീപത്തു തന്നെ പ്രകാശിക്കുന്നതും സുഖകരവും അദ്വൈതബ്രഹ്മത്തെ ദർശിപ്പിക്കുന്നതുമായ സുധാസമുദ്രത്തെ കാണിച്ചുകൊടുക്കുന്ന ഈ ശങ്കരഭാരതി - ശങ്കരാചാര്യോപദേശം - നിർവ്വാണത്തെ കൊടുക്കുന്ന അത്ഭുതജ്ഞാനമായി സർവ്വോൽക്കർഷേണ വിജയിക്കുന്നു.

ഓം തത് സത്

ശുഭം.

